# കേരളപഠനങ്ങൾ 2

ജൂലായ്-സപ്തംബർ 1993
ഓണററി എഡിറ്റർ : കെ.ടി. റാംമോഹൻ

*ജനതയും സംസ്കാരവും*

തുളുനാടിൻെറ സാംസ്കാരിക ചരിത്രത്തിന് ഒരാമുഖം 143 സി. രാഘവൻ
കാണിക്കാരുടെ കലാരൂപങ്ങൾ 153 എം. സെബാസ്റ്റ്യൻ

*സംവാദം*

*കേരളചരിത്രം* - ഒരു പഠനം (രണ്ടാംഭാഗം) 162 എം.ജി.എസ്. നാരായണൻ
*കേരളചരിത്ര* വിമർശം : ഞങ്ങളുടെ പ്രതികരണം(ഒന്നാംഭാഗം) 184 രാഘവവാരിയർ, രാജൻഗുരുക്കൾ
*കേരളചരിത്രം* : വിശകലനത്തിൻെറ പ്രശ്നങ്ങൾ 189 ടി.ടി. ശ്രീകുമാർ

*കല*

*കെട്ടിയ ഇടത്തിൻെറ* പരിസ്ഥിതി വിജ്ഞാനീയം : ലാറി ബേക്കറിൻെറ വാസ്തുവിദ്യ 205 ആർ. നന്ദകുമാർ
രേഖാചിത്രങ്ങൾ 215 ലാറി ബേക്കർ, ഡി. അലക്സാണ്ടർ

*വികസനം*

*കേരളമാതൃക*യും സ്ത്രീകളും 225 കെ. ശാരദാമണി
*കേരളമാതൃക*യുടെ തളർച്ച 243 കെ.കെ. ജോർജ്
കുട്ടനാടൻ തൊഴിൽവിപണിയിലെ മാറ്റങ്ങൾ 254 ഷാജി കെ. ഫ്രാൻസിസ്

*പരോക്ഷം*

ഒരു നാൾവഴിക്കുറിപ്പിൽനിന്ന് 264 ദേവിക ജെ.

*വിശകലനം*

*ജലനയം 1992* 265 ടി.എൻ.എൻ. ഭട്ടതിരിപ്പാട്
*കേരള ഇക്കണോമിക് റെവ്യു 1992* (രണ്ടാംഭാഗം) 269 കെ. മുരളീധരൻ

*കത്ത്*

283

# തുളുനാടിൻെറ സാംസ്കാരികചരിത്രത്തിന് ഒരാമുഖം

*സി. രാഘവൻ*

എണ്ണമറ്റ ആക്രമണങ്ങൾക്കു വിധേയമായും അവഗണിക്കപ്പെട്ടും അവഹേളിക്കപ്പെട്ടും ചരിത്രത്തിൽനിന്നു തുടച്ചുനീക്കപ്പെട്ട ഭാഷയും സംസ്കാരവുമാണ് തുളു. നിശ്ശേഷം അതു മാഞ്ഞുപോകുന്നതിനുമുമ്പ് തുളുനാടൻചരിത്രത്തെ സംബന്ധിക്കുന്ന ചില വസ്തുതകൾ സംഗ്രഹിച്ചുവയ്ക്കുകയാണിവിടെ. വടക്കൻപാട്ടുകളും തോറ്റങ്ങളും തുളു, കന്നഡ സാഹിത്യകൃതികളും ലിഖിതങ്ങളുമാണ് തുളുനാടൻചരിത്രപഠനത്തിനുള്ള പ്രധാന സാമഗ്രികൾ.

## തുളുനാട്

തെക്ക് പയസ്വിനിപ്പുഴ (കാഞ്ഞിരോടുപുഴ, കീഴൂർപുഴ, ചന്ദ്രഗിരി ഇവ മറ്റുപേരുകൾ) മുതൽ ഉഡുപ്പിക്കു വടക്ക് സീതാനദി(കല്യാണപുരം)വരെയും, പടിഞ്ഞാറ് അറബിക്കടലിനും കിഴക്ക് പശ്ചിമഘട്ടത്തിനും ഇടയിലായും വ്യാപിച്ചുകിടക്കുന്നു തുളുനാട്. തുളുനാട് 32 ഗ്രാമങ്ങൾ അടങ്ങുന്നതാണെന്ന് *കേരളോൽപത്തി*യെ ആധാരമാക്കി ഗുണ്ടർട് പറയുന്നു. അനേകം തുളുരാജാക്കൻമാരുടെ കീഴിലായിരുന്നു ഈ ഭൂമിയത്രയും. ബാറക്കൂറു, മൂഡബദിര, വിട്ടല, കുമ്പളത്തമ്പുരാക്കൻമാരായിരുന്നു അവരിൽ പ്രധാനി

കൾ. അടയ്ക്കയും തേങ്ങയും നെല്ലുമാ യിരുന്നു തുളുനാട്ടിലെ പ്രധാനവിളകൾ; കടലിൽനിന്നു മൽസ്യവും.

## സാമൂഹിക ഘടന

സങ്കീർണമാണ് തുളുനാടിന്റെ സാമൂഹികഘടന. വിഭിന്ന ജാതി, മത സമുദായങ്ങളും ഭാഷാവിഭാഗങ്ങളും ചേർ ന്നതാണത്. തുളുബ്രാഹ്മണരും, പദാർ ഥികൾ തുടങ്ങിയ അമ്പലവാസിവിഭാ ഗങ്ങളും, മലയാളനായൻമാർകു തുല്യ മായ സാമൂഹ്യപദവിയുള്ള ബംടൻമാരും, തീയർകുതുല്യരായ ബില്ലവരും, മാദി ലോൻ, നലിക്കദായ തുടങ്ങിയ കീഴ്ജാ തിക്കാരും അവിടെയുണ്ട്. ഇവരു ടെയെല്ലാം മാതൃഭാഷ തുളുതന്നെ. കൂടാതെ നേത്രാവതിപ്പുഴയ്ക്കു വടക്കുള്ള മുക്കുവരും (അരയർ, മുക്കുവർ, മുഗയർ, ബോവി എന്നീ സമുദായങ്ങൾ), വാണി യരിലും ശാലിയരിലും ഒരു വിഭാഗവും തുളു സംസാരിക്കുന്നു. ബാസൽമിഷന്റെ മുൻകൈയിൽ മതപരിവർതനംചെയ്ത പ്രൊട്ടസ്റ്റന്റ് ക്രിസ്ത്യാനികളും തുളു സംസാരിക്കുന്നവരാണ്. അവരോടൊപ്പം മലയാളം മാതൃഭാഷയായ മുസ്ലീങ്ങളും തീയരും നേത്രാവതിക്കു തെക്കുള്ള മുക്കു വരും ചന്ദ്രഗിരിപ്പുഴയ്ക്കു തെക്കുനിന്നു വന്ന അമ്പലവാസിവിഭാഗങ്ങളുമുണ്ട്. പോർചുഗീസ് കാലത്ത് മതപരിവർതനം ചെയ്ത കത്തോലിക്കർ കൊങ്കണി സംസാരിക്കുന്നു. മുസ്ലീങ്ങളിൽ ചെറി യൊരു വിഭാഗം ഹിന്ദുസ്ഥാനിയും. ഇവർ കുപുറമേ, മുഗളരുടെ ആക്രമണകാലത്ത് മറാത്താരാജ്യത്തുനിന്നും കുടിയേറിയ ബ്രാഹ്മണരും ഗോത്രവർഗക്കാരുമുണ്ട്. അവർ മറാഠി സംസാരിക്കുന്നു. കർണാട കക്കാരുടെ അധിനിവേശത്തോടെ കന്നഡം തുളുനാട്ടിലെ പ്രബലഭാഷയായി.

തുളുരാജാവ് ബ്രാഹ്മണനോ ക്ഷത്രിയനോ ആവാം. തുളുനാട്ടിലെ മുഖ്യക്ഷേത്രങ്ങളിൽ താന്ത്രികാവകാശം ബ്രാഹ്മണർകായിരുന്നു. നിയമിക്കുന്നതു രാജാവാണെങ്കിൽക്കൂടി ക്ഷേത്രകാര്യത്തെ സംബന്ധിച്ച പരമാധികാരം തന്ത്രിക്കാണ്.

ആരാധനാസ്ഥാനങ്ങളെ കേന്ദ്രീകരി ച്ചായിരുന്നു തുളുനാടിന്റെ സൂക്ഷ്മഖ ണ്ഡങ്ങൾ. വ്യത്യസ്തജാതികൾക്ക് വ്യത്യസ്ത ആരാധനാസ്ഥാനങ്ങളുണ്ട്. അവയെ താനങ്ങൾ എന്നു പറയും. താന ങ്ങൾ ചേർന്നാൽ കൂട്ടം. ഉദാഹരണത്തിന് മൂവായിരം വട്ടം എന്ന ഖണ്ഡത്തിൽ തീയർക് പത്തു താനങ്ങളുണ്ടായിരുന്നു. ഈ പത്തു താനങ്ങളുടെ ആസ്ഥാനം കാഞ്ഞിരോട് (ഇന്നത്തെ കാസർഗോഡ്) ആയിരുന്നു. ഇതിനെ കാഞ്ഞിരോടുകൂ ട്ടമെന്നു പറയുന്നു. അയ്യായിരം വട്ടത്തിൽ എട്ടു താനങ്ങൾ . ഇവയുടെ കേന്ദ്രം കുദി രോളി (മംഗലാപുരം). ഇത് കുദിരോളി ക്കൂട്ടം. മൊത്തം പതിനെട്ടു താനങ്ങ ളുടെയും അധീശാധികാരം കുദിരോളിക്കൂട്ട ക്കള(കഴകം)ത്തിനാണ്. ഈ പതിനെട്ടു താനങ്ങളുടെയും കോയ്മ തുളുനാടുവാഴി കൾക്കായിരുന്നു.

താനങ്ങളുടെ ദൈനംദിനഭരണനിർ വഹണം നടത്തിയിരുന്നത് 'അച്ഛൻമാ' രായിരുന്നു. ഇവരെ ആചാരക്കാർ എന്നും പറയും. തമ്പുരാനിൽനിന്നു ആചാര ചിഹ്നങ്ങൾ - ഓലക്കുട, വടി, കഠാര, പൊൻവള - കിട്ടിയവരാണ് ഇവർ. എല്ലാ ജാതികളിലും 'അച്ഛൻമാ'രുണ്ട്. താന ങ്ങളിലെ പതിവുപൂജാകർമങ്ങൾ അതതു ജാതിക്കാർതന്നെയാണ് നടത്തിയിരുന്നത്. എന്നാൽ വിശേഷാവസരങ്ങളിൽ ബ്രാഹ്മ ണസാന്നിദ്ധ്യം ആവശ്യമായിരുന്നു. ഒരൊറ്റ താനത്തും കർണാടകത്തിൽനിന്നും അതി ക്രമിച്ചുകേറിയ ഇക്കേരിനായക്കൻമാരുടെ വംശജർകോ അനുചരർകോ ക്ഷേത്രാ ധികാരം അടിയറവയ്ക്കാൻ തുളുനാ ട്ടുകാർ കൂട്ടാക്കിയില്ല.[1]

## തുളുരാജാക്കൻമാരുടെ രാഷ്ട്രീയപദവി

*മൈസൂർചരിത്ര*മെന്ന പുസ്തകത്തിൽ സി.ഹയവദനറാവു 1642 മുതൽ 1648 വരെ മൈസൂർവാണ കണ്ഠീരവ നരസരാജ ഒഡയാർ 1647-ൽ നടത്തിയ മഹാനവമിപൂജയുടെ വിവരണം നൽകുന്നു. ഇതിന് ഗോവിന്ദവൈദ്യ രചിച്ച *കണ്ഠീരവ നരസരാജ വിജയ*ത്തിൽ നിന്ന് അദ്ദേഹം ഉദ്ധരിക്കുന്നു :

*ഉൽസവത്തിനായി ക്ഷണിച്ചുകൊണ്ട് കണ്ഠീരവ നാട്ടുരാജാക്കൻമാർകും സാമന്തൻമാർകും ഓലകളയച്ചു (ഓലയ ബറസി ദറ്റു). ബേലൂർ...കൊടക് മലയാള കൊങ്കണ തുളുവനാടുവാഴികൾ അപ്പഉവും സമ്മാനങ്ങളുമായെത്തി.*[2]

സുമാർ 300-350 വർഷംമുമ്പ് കൊടക്, മലയാളങ്ങളിലെ രാജാക്കൻമാർക്/നാടുവാഴികൾക്ക് സമാനമായ സ്വതന്ത്രപദവി തുളുനാടുവാഴികൾക്ക് ഉണ്ടായിരുന്നുവെന്ന് ഇത് വ്യക്തമാക്കുന്നു.

1740-നടുത്ത് ലിംഗണ്ണകവി രചിച്ച *കെളദിനൃപവിജയ*മെന്ന കൃതിയിൽ തുളുരാജാക്കൻമാരെക്കുറിച്ച് പറയുന്നത് :

*തുളുവരാജർകളെല്ലർ മലെതിറെ*
*നിഗ്രഹിസി മെറവ കാസറഗോഡെഡാൾ*
*തൊലകദകംബവനാ നൃപതിലകം*
*മെറദനതി സാഹസമം*

*(രണ്ടാം കാണ്ഡം, പദ്യം 61)*

അർഥം : പുളച്ചഹങ്കരിച്ചിരുന്ന സകല തുളുവരചൻമാരേയും നിഗ്രഹിച്ചശേഷം ആ നൃപതിലകൻ - കെളദി (ഇക്കേരി അല്ലെങ്കിൽ ബിദന്നൂർ) യിലെ സദാശിവ നായക്കൻ - മനോഹരമായ കാസറഗോഡിൽ ഇളക്കംവരാത്ത വിജയസ്തംഭം സ്ഥാപിച്ചുകൊണ്ട് തൻെറ പരാക്രമത്തെ വിളംബരംചെയ്തു (കാഞ്ഞിരോട് എന്ന സ്ഥലനാമം കാസറഗോഡായി ആദ്യം രേഖപ്പെടുത്തുന്നത് *കെളദിനൃപവിജയ*ത്തിലാണ്. കന്നഡഭാഷയിൽ കാഞ്ഞിരമരത്തിന് കാസറയെന്നു പേര്).

പ്രസ്തുതകൃതിയിൽനിന്നു മനസ്സിലാകുന്നത് 1623-ൽതന്നെ ഇക്കേരിയിലെ വെങ്കടപ്പനായക്കന് അധീനമായിരുന്നു എന്നു പറയപ്പെടുന്ന കാസർകോട് നാട്ടിനെ ഒരു നൂറ്റാണ്ടിനുശേഷം 1740-ൽ അതേ ഇക്കേരിയിലെ പിൻമുറക്കാരനായിരുന്ന സദാശിവനായക്കൻ കീഴടക്കി വിജയസ്തംഭം സ്ഥാപിച്ചുവെന്നാണ്. എന്നുവച്ചാൽ കാസർകോട്ടെ തുളുവരചർ ഒരിക്കലും പൂർണമായി കീഴടങ്ങിയിരുന്നില്ലെന്നുതന്നെ. *കെളദിനൃപവിജയ*ത്തിൽ പറയുന്ന വിജയസ്തംഭം നിലനിന്നിരുന്ന സ്ഥലംപോലും ഇന്നാർകുമറിയില്ല - കാസർകോട്ടെ തുളുവർ അതിനെ വേരോടെ പിഴുതെറിഞ്ഞു.

*ഇക്കേരിനായക്കൻ കോട്ടപിടിച്ചതുപോലെ* എന്ന പഴമൊഴി കാസർകോടിൻെറ രസനയിൽ മായാതെ രേഖപ്പെട്ടിരിക്കുന്നു. കാസർകോടുപ്രദേശത്തെ കോട്ടകളൊന്നും നായക്കൻമാർക് ഏറെനാൾ സ്വാധീനത്തിൽവയ്ക്കുവാൻ കഴിഞ്ഞിരുന്നില്ലെന്ന സത്യത്തിലേക്കാണ് ഇത് വിരൽചൂണ്ടുന്നത്.

## തൗളവ രാഷ്ട്രീയാധികാരത്തിൻെറ അസ്തമയം

തുളുനാടിൻമേലുള്ള ആക്രമണങ്ങൾക്ക് നീണ്ട ചരിത്രമാണുള്ളത്. തുളുവരുടെ നാട് സമ്പന്നമായിരുന്നു. അതുകൊണ്ടുതന്നെ അയൽരാജാക്കൻമാർ അടിക്കടി തുളുനാടിനെ ആക്രമിച്ചുകൊണ്ടിരുന്നു. ക്രി. വ. രണ്ടാം നൂറ്റാണ്ടുമുതൽതന്നെ കർണാടകദേശത്തെ മലനാടൻ ഇടപ്രഭുക്കൻമാർ ഈ നാട് കൊള്ളചെയ്യുക പതിവാക്കി. കാലമേറെ

ചെന്നപ്പോൾ ആക്രമണകാരികളിൽ ചിലർ തുളുനാട്ടിലേക്ക് താവളം മാറ്റി. ആക്രമണം തീവ്രമാകുന്നത് വിജയനഗര സാമ്രാജ്യത്തിൻെറ വാഴ്ചക്കാലത്താണ്. ചിലപ്പോഴെങ്കിലും തൗളവനാടുവാഴികൾക്ക് പ്രസ്തുത സാമ്രാജ്യത്തിൻെറ അധീശാധികാരം അംഗീകരിച്ച് സാമന്തൻമാരാവേണ്ടിവന്നു. 1565-ലെ തളിക്കോട്ട യുദ്ധത്തിൽ വിജയനഗരസാമ്രാജ്യം ശിഥിലമായതോടെ ഇക്കേരി നായക്കൻമാർ സ്വതന്ത്രരായി. അവർ സ്വന്തംനിലയിൽ തുളുനാടിൻെറ അധിപരാകുവാനുള്ള ശ്രമമാരംഭിച്ചു.

വടക്കെളംകൂറിൻെറ കുടുംബത്തിലെ അന്തഃകലഹമാണ് നായക്കൻമാരുടെ പട്ടാളത്തിന് തുളുനാട് കീഴടക്കാൻ സൗകര്യമൊരുക്കിയത്. ലോഗൻ രേഖപ്പെടുത്തുന്നു : *22.10.1732ന് കർണാടകസേന വളപട്ടണംപുഴ കടന്നു.* കോലത്തിരിരാജകുടുംബത്തിലെ അംഗങ്ങൾ പരസ്പരസ്പർധയും അസൂയയും കാരണം കർണാടകസേനയെ ക്ഷണിച്ചു വരുത്തുകയായിരുന്നു.

*അദ്ദേഹത്തിൻെറ (കോലത്തിരി രാജാവിൻെറ) അസംതൃപ്തരായ ഒന്നോ അതിലധികമോ ബന്ധുക്കളുടെ ക്ഷണപ്രകാരമാണ് ബിദന്നൂർ രാജാവലിയിലെ പതിമൂന്നാമനായ സോമശേഖരനായക്ക മലയാളരാജ്യാതിർത്തിക്കുള്ളിലേക്ക് സേനയെ അയച്ചത്. ഇതോടെ തലശ്ശേരിയുടെ പടിവാതിൽവരെയുള്ള ഭൂവിഭാഗത്തിൻെറ അധിപരാവുന്നതിൽനിന്നു കനറീസുകാരെ (കർണാടകക്കാരെ) തടയാൻ ആരുമില്ലാതായി.*[3]

1760-കളോടെ നായക്കൻമാരുടെ ആധിപത്യം ക്ഷയോൻമുഖമായി. ഹൈദരലിയും തുടർന്ന് ടിപ്പുവും തുളുനാടിൻെറ അധിപരായി. 1799-ൽ അതും അവസാനിച്ചു. തുളുനാട് ബ്രിട്ടീഷിന്ത്യയുടെ ഭാഗമായി.

## തുളുനാടും മലയാളനാടും

തുളുനാട്ടിലെ പ്രക്ഷുബ്ധമായ രാഷ്ട്രീയകാലാവസ്ഥയിൽ ചില കൗതുകകരമായ പരിവർത്തനങ്ങൾ നടക്കുകയുണ്ടായി. നായക്കൻമാർ തുളുരാജാക്കൻമാരെ നിഗ്രഹിക്കുകയും ആട്ടിയോടിക്കുകയും ചെയ്തപ്പോൾ ഇടപ്രഭുക്കളായ ചില തുളുവൻമാർ ചന്ദ്രഗിരിപ്പുഴയ്ക്കു തൊട്ടു തെക്ക് കീഴൂർശാസ്താവിൻെറ അഗ്രശാല ആസ്ഥാനമായി പ്രവർത്തിച്ചിരുന്ന 'അഞ്ഞൂറു നായൻമാർ' എന്ന സേനാവിഭാഗത്തിൻെറ സംരക്ഷണം തേടിപ്പോവുകയുണ്ടായി. കുമ്പളയിലെ ഇച്ചിലമ്പാടി എന്ന തുളുബംടത്തറവാട്ടുകാർതന്നെയാണ് കാഞ്ഞങ്ങാടിനു കിഴക്കുള്ള ഏച്ചിക്കാനം എന്ന മലയാളനായർതറവാടായത്. ഇവരുടെ പടിഞ്ഞാറ്റയിൽ കുടിയിരുത്തപ്പെട്ട പഞ്ചുരുളിത്തെയ്യവും അതിൻെറ തോറ്റവുംതന്നെ സാക്ഷി. ഇതേപോലെ ചന്ദ്രഗിരിയുടെ തെക്കേക്കര ചെന്നുപറ്റി നായൻമാരായി മാറിയ തുളുബംടൻമാരാണ് ചെരിപ്പാടി തുടങ്ങിയ തറവാട്ടുകാർ. കാമലോൻ എന്ന നായർതറവാട്ടുകാർ തുളുബല്ലാളൻമാരായിരുന്നു. കാസർകോട് രജിസ്ത്രാപ്പീസിൽ രേഖപ്പെടുത്തിയിരിക്കുന്ന ബല്ലാൾ ചാത്തുനായർ എന്ന പേരിനെക്കുറിച്ച് എന്തുതോന്നുന്നു? ചാത്തുവിനെ സംരക്ഷിച്ചുനിർത്തുന്ന രണ്ടു ശക്തികളാണ് തുളുബല്ലാളും മലയാളനായരും. കാസർകോട്ടെ 'അഴിമുഖ'സംസ്കാരത്തിൻെറ പ്രക്ഷുബ്ധാവസ്ഥയിൽ ഉരുത്തിരിഞ്ഞുവന്നതാണ് 'ബല്ലാൾ ചാത്തുനായർ'.

## തൗളവസാഹിത്യം

തുളുവിനെപ്പോലെ ദുരന്തത്തിനിരയായ ഭാഷകൾ ഏറെയുണ്ടാവുമെന്നു തോന്നുന്നില്ല. രാഷ്ട്രീയകാരണങ്ങളാൽ സംഭവിച്ച സാംസ്കാരികദുരന്തം. കാസർകോട് മടപ്പുരയിലെ കണ്ടൻകോരൻ

മാസ്റ്റർ എഴുതുന്നു :

*മുഗളരുടെ കാലഘട്ടത്തിൽ പേർഷ്യൻ ഭാഷയും ബ്രിട്ടീഷുകാരുടെകാലത്ത് ഇംഗ്ലീഷും ഭരണഭാഷയായതുപോലെ തുളുനാട്ടിലെ ഭരണഭാഷ കന്നഡമായി ത്തീർന്നു. കർണാടകക്കാരുടെ അധീശത്വം സ്ഥാപിതമാവുന്നതുവരെ ഈ പ്രദേശം തുളുനാടായിരുന്നു. ഭരണം നടത്തിയി രുന്നത് തുളുരാജാക്കൻമാരുമായിരുന്നു. ഈ തുളുനാടൻമണ്ണിന് അതിന്റേതായ ഒരു സംസ്കാരമുണ്ട്. ഭാഷയുണ്ട്. ആ ഭാഷയിൽ ഗ്രന്ഥങ്ങളുണ്ടായിരുന്നു. ഇംഗ്ലീഷ് പ്രചരിച്ചപ്പോൾ നാട്ടുഭാഷകൾ അടിച്ചമർത്തപ്പെട്ടതുപോലെ കർണാടക ത്തിന്റെ മേൽക്കോയ്മ ഉറപ്പിക്കുന്നതിന് തുളുലിപിയേയും ഭാഷയേയും അടി ച്ചോടിച്ച് കാടുകയറ്റി. തുളുരാജാക്കൻമാ രോടൊപ്പം തുളുസാഹിത്യവും മൺമറ ഞ്ഞു.*[4]

ബ്രിട്ടീഷ് ആധിപത്യത്തോടെ തൗളവസം സ്കാരത്തിന്റെ തകർച്ച പൂർണമാ വുകയും ചെയ്തു.

തൗളവസംസ്കാരം എത്രമാത്രം പുഷ്കലമായിരുന്നു എന്നറിയുന്നതിന് വിദ്വാൻ പി. വെങ്കടരാജ പുണിഞ്ചിത്തായ കണ്ടെടുത്ത് മംഗലാപുരം സർവക ലാശാല പ്രസിദ്ധീകരിച്ച *തുളുഭാഗവതൊ* എന്ന കൃതി മാത്രം മതി. കാസർകോട്ടുപ്രദേശക്കാരനായ വിഷ്ണു തുംഗ 17-ാം നൂറ്റാണ്ടിൽ രചിച്ച മഹാകാ വ്യമാണിത്. ഗ്രന്ഥാക്ഷരത്തിലാണിതെഴു തിയിരിക്കുന്നത്. ഗ്രന്ഥാക്ഷരം തുളുമലയാ ളങ്ങൾക്കുമാത്രമല്ല സംസ്കൃതം എഴുതു ന്നതിനും തെന്നിന്ത്യയിൽ വ്യാപകമായി ഉപയോഗിച്ചിരുന്ന ലിപിയായിരുന്നല്ലോ. ഏതു ഭാഷയിലായാലും ഒരു മഹാ കാവ്യം പെട്ടെന്നു പൊട്ടിമുളയ്ക്കുകയില്ല. വിപുലവും സമൃദ്ധവുമായ സാഹിത്യകൃ ഷിയുടെ പരിണതഫലമായേ അതിന്റെ സൃഷ്ടി നടക്കുകയുള്ളൂ. തുളുവിൽ ധാരാളം ലിഖിതസാഹിത്യം ഉണ്ടായിരുന്നി രിക്കണമെന്ന നിഗമനത്തിലെത്തുവാൻ ഭാഗവതകാവ്യം പര്യാപ്തമാണെന്ന് പുണിഞ്ചിത്തായ പറയുന്നു.

തുളുവിന് ഒരു ദ്വിഭാഷാശ ബ്ദകോശം രചിക്കപ്പെട്ടിരുന്നുവെന്നും പുണിഞ്ചിത്തായ ചൂണ്ടിക്കാട്ടുന്നുണ്ട്. അദ്ദേഹത്തിനു ലഭ്യമായ രണ്ടുവരി :

*കുക്കു മാങ്ങ ഗൊരംടങ്ങി*
*അളമോരംമ്പി ചാണകം*

(കുക്കു= മാങ്ങ, ഗൊരംട്=അണ്ടി
അള=മോര്, അംമ്പി=ചാണകം)

ഇത്രയ്ക്കു വേരോടിയ ഒരു സാഹിത്യപാര മ്പര്യത്തിന്റെ പശ്ചാത്തലത്തിൽ പന്ത ലിച്ചുനിന്നിരുന്ന സാംസ്കാരികവിശേഷ ത്തെക്കുറിച്ച് സങ്കൽപിക്കുക. ഈ സംസ്കാരത്തിന്റെ ചാരത്തിൽ നിന്നുകൊണ്ട് തുളുവിന് ലിപിയില്ല, സാഹിത്യമില്ല എന്നൊക്കെ പറയുന്നത് വിജിഗീഷുവിന്റെ ധിക്കാരം മാത്ര മാണെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.

## തുളുനാടൻ കോട്ടകൾ

കുമ്പളയ്ക്കടുത്തുള്ള ആരിക്കാടി ക്കോട്ടയ്ക്ക് പലരും അവകാശം ഉന്നയി ക്കുന്നതുകൊണ്ട് അതെക്കുറിച്ച് ഇവിടെ രേഖപ്പെടുത്താതെ വയ്യ. ആരിക്കാടിയിലെ കോട്ട ആരുടേതാണ് ? കാസർകോട് - മംഗലാപുരം ദേശീയപാതയിൽ കോട്ട യ്ക്കടുത്ത് രണ്ടു ബോർഡുകൾ മുഖ ത്തോടുമുഖം നോക്കുന്നു. കോട്ടയുടെയും നാടിന്റെയും അവകാശം ഇക്കേരിനാ യക്കനോ ടിപ്പുവിനോ എന്നു നിർണ യിക്കാൻ രണ്ടുവിഭാഗം ആളുകൾ പോരടി ക്കുന്നതിന്റെ പ്രതീകമാണീ ബോർഡു കൾ.

1565-ൽ തളിക്കോട്ടയുദ്ധത്തിൽ വിജയനഗരസാമ്രാജ്യം തകരുകയും ഇക്കേരി നായക്കൻമാർ സ്വതന്ത്രനാടുവാ ഴികളായി തെക്കോട്ടു പടയോട്ടംനട

ത്തുകയും ചെയ്യുന്നതിനു വളരെ മുമ്പുതന്നെ തുളുനാടൻരാജാക്കൻമാർ നല്ല കോട്ടകൾ നിർമിച്ചിരുന്നു. വടക്കൻ പാട്ടുകളിൽ തുളുനാടൻകോട്ടകളെക്കുറിച്ച് കേൾക്കാമല്ലോ. തെയ്യങ്ങളുടെ തിരുവായ്മൊഴികളിലും തുളുനാടൻകോട്ടകളെക്കുറിച്ചു കേൾക്കാം. ജഗദംബ ചീറുമ്പയുടെ മൊഴി :

*..തുളുനാട് മുപ്പത്തിരണ്ടും വഴക്കംവന്ന്*
*ബങ്കരവാണോൻെറ വളഞ്ഞ*
*കോട്ടയ്ക്കകത്ത്*
*അന്തിയുറക്കംകൊണ്ടശേഷം കാഞ്ഞിരോട്*
*പെരുമ്പടവാതുക്കൽ കൈയെടുത്ത്*
*യോഗനിദ്രയിൽ ലയിച്ചിരിക്കുന്ന*
*കാലംനേരത്ത്*...[5]

ബങ്കരവാണോൻ ഒരു തുളുനാടുവാഴിയായിരുന്നു. ചീറുമ്പ എഴുന്നള്ളിയിരുന്ന വളഞ്ഞകോട്ട നിലംപരിശായതുകാരണം നായക്കൻമാർകോ ടിപ്പുവിനോ സ്വന്തമാക്കാനായില്ല.

ഏതായാലും ആരിക്കാടിയിൽ കാണുന്ന രണ്ടു ബോർഡും ചരിത്രത്തോടു നീതി പുലർത്തുന്നില്ല. ഇത് ഒരു തുളുനാടൻകോട്ടയാണ് - കുമ്പളരാജാവിൻെറ ആസ്ഥാനം.

## അനന്തപുരം ശാസനം

തുളുലിപിയിലുള്ള രേഖകളെ അവഗണിക്കുകയും തുളുവിന് ലിപിപോലുമില്ലെന്നു പ്രഖ്യാപിക്കുകയും ചെയ്യുകയെന്ന ദുരന്തം തുടരുകയും ചെയ്യുന്ന ഈ സന്ദർഭത്തിൽ തുളുലിപിയിലുള്ള അനന്തപുരം ശാസനം അമൂല്യരേഖയാണ്. പുരാവസ്തുവകുപ്പ് ഇതിൻെറ സംരക്ഷണച്ചുമതല ഇനിയും ഏറ്റെടുത്തിട്ടില്ല. അനന്തപുരം ശാസനം വായിക്കാനാവാത്ത എന്തോ ഒന്നാണെന്ന് 'അറിവുള്ളവർ' പറഞ്ഞുനടന്നു. *എൻസൈക്ലോപീഡിയ ബ്രിട്ടാനിക്ക*പോലുള്ള വിജ്ഞാനകോശങ്ങൾ അപ്രകാരം രേഖപ്പെടുത്തുകയും ചെയ്തു. തുളുവിനു ലിപിയില്ലെന്നും ലിഖിതസാഹിത്യമില്ലെന്നും പ്രസിദ്ധിപെറ്റ ഈ സർവവിജ്ഞാനകോശം എൺപതുകളിൽപോലും അടിച്ചുവിട്ടു.

*തുളുഭാഗവതൊ* മഹാകാവ്യവും *തുളുദേവീമാഹാത്മ്യം* ഗദ്യവും മറ്റനേകം ലിഖിതഗ്രന്ഥങ്ങളും കണ്ടെത്തി, സ്ഫുടം ചെയ്തു പ്രസിദ്ധീകരിച്ച ഗവേഷകവര്യനായ വെങ്കടരാജ പുണിഞ്ചിത്തായയുടെ അദ്ധ്വാനം ശുദ്ധജലഹോമമാവുകയാണ്. ബി.എസ്.കക്കിലായ *ദ ലാൻഡ് ഒഫ് ഗോഡ്സ്* എന്ന പുസ്തകത്തിൽ അനന്തപുരം ശാസനത്തിൻെറ തേഞ്ഞുമാഞ്ഞുപോയ ഒരു ചിത്രം കൊടുത്ത്



*അനന്തപുരം ശാസനം*

ചുവടെ *അനന്തപുരം ക്ഷേത്രത്തിലെ വായിക്കപ്പെടാത്ത ശിലാലിഖിതം* എന്ന് എഴുതിവച്ചിരിക്കുന്നു.

അനന്തപുരം ശാസനം തൗളവ ചരിത്രം എഴുതാൻ ശ്രമിച്ച പണ്ഡിതരുടെ ശ്രദ്ധയിൽ പെട്ടില്ല, 1980വരെ. ആ വർഷമാണ് കർണാടകസർകാരിൻെറ പുരാവസ്തുവകുപ്പിലെ കെ.വൈ.രമേഷ് പ്രസ്തുത ശാസനം പരിശോധിച്ച് പ്രസിദ്ധീകരിച്ചത്.[6] തൗളവസംസ്കാര ചരിത്രത്തിന് രമേഷിൻെറ മഹത്തായ സംഭാവനയാണത്.

**ശാസനാപാഠം**

*1. സ്വസ്തി ശ്രീ മീനാന്നട് ബ്രഹസ്പതി*
*2. പ്പി തലെ തി [ഠ] ഗള് വെന്ദികാര്യ*
*3. വൈകിം ദേവയാസ്തികു ജയസിം*
*4. ഹദെവല്ല മുഗറൈറ ഗ്രാമകു*
*5. തധ്യ പരിഹാരൊ മാതൊനുല*
*6. കാതെല്ല [മു]ഗെറൈറ ഗ്രാമൊ കാപാ*
*7. ഡ്ത് കൊണ്ടെ്ല്ല ഒരം സംകെത കാപു*
*8. [ഡ്] അബെ പല്ലിയ്ല്ല് ഒറിയെ അപ്പിന്നട്*
*9. അഴ്ഡി കർതാവ് ഒവ്വ് പന്നിന വാ*
*10. ഗ്രാമന്നട് പന്നിന ഗ്രാമം*
*കെഞ്ചിലഴ്*
*11. തിഗെ പന്തിനായെ എറ്ദ് അഡ്തിനാ*
*12. യെ ഗ്രാ[മം]ക് പിദെ[യി] ഒരം*
*ഗ്രാമന്ന്ത് സംകെ*
*13. ത [നു] യെസ്തിനായെ ഗ്രാമംക്*
*പിദ[യെ]ഗ്രാ*
*14. മന്ത [സിറിത് ?] സാക്ഷി...*
[ശേഷം അസ്പഷ്ടം]

അർഥം : മീനത്തിൽ ബൃഹസ്പതി നിൽക്കുന്ന തലമാസത്തിൽ (ചിങ്ങം) വൈകിം ദേവൻെറ ആസ്തിയിലേക്ക് വഴിപാടു പറഞ്ഞതനുസരിച്ച് (വെന്ദികാര്യ എന്നു പാഠത്തിൽ പറയുന്നതിനെ 'വേണ്ടികാര്യ' എന്നു കണക്കാക്കിയാൽ 'ആവശ്യപ്പെട്ട കാര്യം' അഥവാ 'പറഞ്ഞ നേർചയുടെ കാര്യം' എന്ന് അർഥം കണ്ടെത്താം) മുഗരൈരുടെ ഗ്രാമത്തിലെ എല്ലാ തധ്യപരിഹാരവും (മുഗരൈരഗ്രാമത്തിലെ ഓരോ വീട്ടിനും ചുമത്തിയിരുന്ന, മദ്ധ്യയുഗശാസനങ്ങളിൽ 'മനെവണ'യെന്നു പറയുന്ന നികുതി) ജയസിംഹദേവൻ സംരക്ഷിച്ചിരിക്കുന്നു (അതായത് അത്തരം നികുതിയിൽനിന്നുള്ള ആദായം ജയസിംഹദേവന് വിട്ടുകൊടുത്തു). മുഗരൈരുടെ ഗ്രാമത്തെ കാത്തുരക്ഷിച്ചു. (മുകളിൽ പറഞ്ഞ) ഈ സങ്കേതത്തെ (ബന്ധപ്പെട്ടവർ) രക്ഷിക്കണം. അതേ ഗ്രാമത്തിൽനിന്ന് ആരെങ്കിലുമൊരാൾ (ഈ സങ്കേതത്തിന്) എതിരുചെയ്യുന്നയാൾ എന്തു പറഞ്ഞു, ഏതു ഗ്രാമത്തിൽവച്ചു പറഞ്ഞു ഇതൊന്നുംതന്നെ (ഈ ഗ്രാമത്തിന്) ബാധകമല്ല. അഥവാ രണ്ടുകരുതിയവൻ (ഉള്ളിലൊന്നും പുറത്തൊന്നും) ഗ്രാമത്തിന് പുറത്ത്. ഈ ഗ്രാമത്തിൽ ഈ സങ്കേതത്തെ നിർതാത്തവൻ ഗ്രാമത്തിനു പുറത്ത് .... ഗ്രാമത്തിലെ ... സാക്ഷി.

ശാസനാപാഠം തുളുലിപിയിലാണെന്ന് രമേഷ് പറയുന്നു. ഭാഷാസ്വരൂപം തുളുനാട്ടിലെ തീരപ്രദേശത്തെ സംസാരശൈലിയിലാണെന്നും. ആവശ്യപ്പെട്ട സംഗതി എന്നർഥമുള്ള 'വെന്ദികാര്യ', പ്രതിഷ്ടിച്ച ദേവപ്രതിമ എന്നർഥമുള്ള 'വൈകിംദേവ', എതിരു ചെയ്യുന്നവൻ എന്നർഥമുള്ള 'അഴ്ഡി കർതാവ് ' എന്നീ പ്രയോഗങ്ങൾ കാസർകോടുപ്രദേശത്തെ മലയാളത്തിൻെറ സ്വാധീനം പ്രകടമാക്കുന്നുവെന്നും രമേഷ് ചൂണ്ടിക്കാട്ടുന്നു.

ശാസനത്തിൻെറ കർതാവ് ജയസിംഹദേവനെന്ന രാജാവാണ്. ബിരുദങ്ങളൊന്നും കൊടുത്തിട്ടില്ലെങ്കിലും ഇത് കുമ്പളരാജാവായിരിക്കണം. ദാനംചെയ്തിരിക്കുന്ന ദേവൻെറപേരും പറഞ്ഞിട്ടില്ല. വൈകിംദേവ എന്നു മാത്രമേ പറയുന്നുള്ളൂ. ശാസനശില ഗണപതിയുടെ ശ്രീകോവിലിനു മുമ്പിലാണ് സ്ഥാപിച്ചിരി

*പൈവളികയിലെ പ്രാചീനലിഖിതം*

ക്കുന്നത്. അതുകൊണ്ട് ദാനം നൽകിയത് ഗണപതിക്കാണെന്ന് ഊഹിക്കാം. ശാസനത്തിൽ പറയുന്ന മുഗരെരു ഗ്രാമം, അനന്തപുരത്തിനു പടിഞ്ഞാറുള്ള കണ്ണൂര് പുഴയുടെ വടക്കുവശത്തു കിടക്കുന്ന മൊഗ്രാൽ ഗ്രാമം ആയിരിക്കണം.

## പൈവളികയിലെ പ്രാചീനലിഖിതം

പൈവളികയിൽ കണ്ടെത്തിയ ഗ്രന്ഥലിപിയിലുള്ള പ്രാചീനലിഖിതം ഇനിയും വായിക്കാൻ സാധിച്ചിട്ടില്ല. പൈവളികബല്ലാളൻമാരുടെ തറവാട്ടിലെ പള്ളിയറയിൽ കരിങ്കൽപടിയിലാണ് ലിഖിതം കൊത്തിയിട്ടുള്ളത്. ഒറ്റനോട്ടത്തിൽ ഇത് മലയാളമെന്ന് തോന്നാം. ലിഖിതത്തിൻെറ പകർപ്പ് കാസർകോട് ഹിസ്റ്ററി സൊസൈറ്റി രണ്ടുവർഷംമുമ്പ് മാദ്ധ്യമങ്ങളിൽ പ്രസിദ്ധീകരിച്ചിരുന്നുവെങ്കിലും[7] പുരാവസ്തുവകുപ്പിൽനിന്നോ ഗവേഷകരിൽനിന്നോ പ്രതികരണമൊന്നും ഉണ്ടായില്ല.

## തുളുനാടൻചരിത്രത്തോടുള്ള അലംഭാവവും അവഗണനയും

പൈവളികയിലെ പ്രാചീനലിഖിതം ഇന്നും വായിക്കപ്പെട്ടിട്ടില്ല എന്നത് ഒറ്റപ്പെട്ട കാര്യമല്ല. തുളുനാടിൻെറ സംസ്കാരത്തോടും ചരിത്രത്തോടുമുള്ള പൊതു അവഗണനയുടെ ഭാഗമാണ്. ഒരുദാഹരണം പറയാം. *ഫ്രാൻസിസ് ബുക്കാനൻെറ ഡയറിക്കുറിപ്പുകൾ* എൻ. എ.കരീം പരിഭാഷപ്പെടുത്തി കേരള ഭാഷാ ഇൻസ്റ്റിട്യൂട്ട് പ്രസിദ്ധീകരിക്കയുണ്ടായല്ലോ. കവ്വായിപ്പുഴ കടന്ന് കനറ എന്ന തുളുനാടു വഴി മൈസൂരിലേക്ക് പോയ. ബുക്കാനൻ അവിടെ (തുളുനാട്ടിൽ) ചെന്നെന്നുപോലും കരീമിൻെറ പരിഭാഷയിൽ പറയുന്നില്ല (കേരളസംസ്ഥാനരൂപീകരണത്തിനുമുമ്പായിരുന്നു പരിഭാഷ ചെയ്തതെങ്കിൽ മലബാറിനെക്കുറിച്ചുമാത്രം പറഞ്ഞുനിർത്തുന്നത് കാര്യമാക്കേണ്ടതില്ലെന്നു വയ്ക്കാം). 1800 ജനുവരി 16 നു ബുക്കാനൻ കുറിച്ചു :

*കവ്വായിക്കപ്പുറം മലബാർ പ്രവിശ്യയെ കാനറയിൽനിന്നു വേർതിരിക്കുന്ന, കടൽ ഉള്ളിലേക്ക് കേറിക്കിടക്കുന്ന ഭാഗം ഞാൻ തോണിമാർഗം കടന്നു. എന്നാൽ തദ്ദേശീയർ പറയുന്ന മലയാളരാജ്യം ഇനിയും വളരെക്കൂടുതൽ വടക്കോട്ട് നീണ്ടുകിടക്കുന്നു.*[8]

വർതമാനകാലപ്രസക്തിയുള്ള ഈ പ്രസ്താവനപോലും കേരളത്തെ ബാധിക്കുന്നതല്ലെന്നു കരുതിയത് നേരത്തേ പറഞ്ഞ അവഗണനയുടെ പ്രതിഫലനമാണ്.

തുളുനാട് പരാമർശിക്കപ്പെടുമ്പോഴാകട്ടെ, പലപ്പോഴും തെറ്റായ വിവര

ണങ്ങളും വ്യാഖ്യാനങ്ങളും കയറിപ്പറ്റുന്നു. *സ്റ്റേറ്റ് ഗസറ്റിയർ* പോലും ഇതിൽനിന്നും ഒഴിവായിട്ടില്ല. എ. ശ്രീധരമേനോൻ ജനറൽ എഡിറ്ററായ *കണ്ണൂർ ജില്ലാ ഗസറ്റിയറിൽ* കാസർകോട്ടു താലൂക്കിലെ അഡൂർ മഹാലിംഗേശ്വരക്ഷേത്രത്തെ ക്കുറിച്ച് സവിസ്തരമായ കുറിപ്പ് കാണാം. അതിൽ എട്ടാം നൂറ്റാണ്ടിലെ പശ്ചിമചാലൂക്യരാജവംശത്തിലെ കീർതിവർമൻ രണ്ടാമൻ അഡൂർ ക്ഷേത്രത്തിൽ സംസ്കൃതഭാഷയിലും കന്നഡലിപിയിലുമുള്ള ഒരു ശിലാശാസനം സ്ഥാപിച്ചുവെന്നു രേഖപ്പെടുത്തിയിരിക്കുന്നു. ഇങ്ങനെയൊരു ശാസനം അവിടെയില്ല എന്നതാണ് സത്യം. ഇക്കാര്യം *കാസർകോട് ഹിസ്റ്ററി സൊസൈറ്റി* പത്രപംക്തികളിലൂടെ ചൂണ്ടിക്കാണിച്ചെങ്കിലും കേരളത്തിലെ ചരിത്രപണ്ഡിതരാരും പ്രതികരിച്ചില്ല.[10]



ശ്രദ്ധേയമെന്നു പറയട്ടെ, കർണാടകത്തിൽനിന്നു പലരും പ്രതികരിച്ചു. കീർതിവർമൻ രണ്ടാമന്റെ ശിലാശാസനമുള്ളത് ധാർവാർ ജില്ലയിലെ ഹാനഗൽ താലൂക്കിലെ അഡൂരിലാണെന്ന് ജെ.എഫ്. ഫ്ലീറ്റിന്റെ 1896-ൽ പ്രസിദ്ധീകരിച്ച *ഡൈനാസ്റ്റീസ് ഒഫ് കാനറീസ് ഡിസ്ട്രിക്റ്റ്* എന്ന പുസ്തകത്തെ ഉദ്ധരിച്ച് ചൂണ്ടിക്കാണിക്കപ്പെട്ടു. *എപ്പിഗ്രാഫിയ ഇൻഡിക്ക*യുടെ ഏഴാം വാല്യത്തിൽ പ്രസ്തുത ശാസനം പ്രസിദ്ധീകരിച്ചിട്ടുണ്ടെന്നും. മറ്റൊരു പ്രതികരണം, കുമ്പളരാജാവിന്റെ രണ്ടു ശിലാശാസനങ്ങളെക്കുറിച്ചുള്ള പരാമർശം 1935-36 ലെ *ആന്വൽ റിപ്പോർട്ട് ഓൺ സൗത്തിന്ത്യൻ എപ്പിഗ്രാഫി*യിൽ ഉണ്ടെന്നു വെളിപ്പെടുത്തി. ചരിത്രപണ്ഡിതൻമാർ ഈ ദിശയിൽ അന്വേഷണം നടത്തിയാൽ നന്ന്.

## ഉപസംഹാരം

മൂലദ്രാവിഡമെന്ന ഭാഷാകുടുംബത്തിൽ ആദിയിൽ അഞ്ചുഭാഷകൾക്കായിരുന്നു പ്രാധാന്യം - തെലുങ്ക്, കന്നഡ, തുളു, തമിഴ്, മലയാളം. ഇവയെ പഞ്ചദ്രാവിഡഭാഷകളെന്നു വിളിച്ചുപോന്നു. അതായത് മറ്റു നാലു തെന്നിന്ത്യൻ ഭാഷകളുടേതിനു സമാനമായ സ്ഥാനം അന്ന് തുളുവിന് ഉണ്ടായിരുന്നു. ലിപിയും ലിഖിതസാഹിത്യവും ഉണ്ടായിരുന്ന ഭാഷയായിരുന്നു തുളു. ശാസനങ്ങൾ വ്യക്തമാക്കുന്നതും അതുതന്നെ. ലിപിയും സാഹിത്യവുമില്ലാത്ത ഭാഷയിൽ ശാസനങ്ങളുണ്ടാകയില്ലല്ലോ.

കൊടക് മലയാള രാജ്യാധിപൻമാർക് തുല്യമായ രാഷ്ട്രീയപദവി തുളുനാട്ടുരാജാക്കൻമാർക്ക് ഉണ്ടായിരുന്നു.

പക്ഷേ അവർ പരാജിതരായി. തുളുനാട്ടു കാർക്ക് ലിപിയും സാഹിത്യവും ഒന്നുമില്ലെന്ന് ജയിച്ചവർ പറഞ്ഞു. മറ്റുള്ളവർ അതു ഏറ്റുപാടി.

കേരളത്തിലെ മുഖ്യധാരാചരിത്രകാരൻമാർ പൊതുവിൽ തുളുനാടൻചരിത്രത്തെ അവഗണിക്കുകയാണ് ചെയ്തിട്ടുള്ളത്. അല്ലെങ്കിൽ തെറ്റായ വിവരണങ്ങളും വ്യാഖ്യാനങ്ങളും നൽകി അവഹേളിച്ചു.

ഇതോടൊപ്പം, ഉപാദാനങ്ങൾ ആവശ്യത്തിനു ലഭ്യമല്ല എന്നത് തുളുനാടൻചരിത്രപഠനത്തിനു തടസ്സമുണ്ടാക്കുന്നുണ്ട്. തുളുനാടിന്റെ ചരിത്രത്തെക്കുറിച്ചുള്ള പരാമർശങ്ങൾ വടക്കൻപാട്ടുകളിലും സാഹിത്യകൃതികളിലും ലിഖിതങ്ങളിലുമായി ചിതറിക്കിടക്കുന്നു. വടക്കൻപാട്ടുകളിലെ മിത്തുകളിൽനിന്ന് ചരിത്രസത്യങ്ങളുടെ മുത്തുകൾ വാരാൻ ചരിത്രഗവേഷകർ മുന്നോട്ടുവരേണ്ടതുണ്ട്. പൈവളികയിലേതുപോലുള്ള പ്രാചീനലിഖിതങ്ങൾ വായിക്കേണ്ടതുണ്ട്. നിലനിൽക്കുന്ന ചരിത്രരചനാപാരമ്പര്യം ആവർതനത്തിന്റേയും പകർതിയെഴുതിന്റേതുമാണ്. അതിൽനിന്നും മാറി അൽപം ബുദ്ധിമുട്ടുള്ള പുതുവഴിയിലൂടെ സഞ്ചരിക്കാൻ കഴിവും മനസ്സും ഉള്ളവരുടെ കാൽപെരുമാറ്റത്തിന് കാതോർതു കഴിയുകയാണ് തൗളവം. ■

## *കുറിപ്പുകൾ*

1. കെ.കണ്ടൻകോരൻ, 'കുദ്രോളിക്കൂട്ടക്കളം', 15.4.1990ന് ഉദുമ പാലക്കുന്നിൽ ചേർന്ന *കാസർഗോട് ഹിസ്റ്ററി സൊസൈറ്റി യോഗത്തിൽ അവതരിപ്പിച്ച പ്രബന്ധം.*
2. സി.ഹയവദനറാവു, *ഹിസ്റ്ററി ഓഫ് മൈസൂർ* (1399-1799)
3. വില്യം ലോഗൻ, *മലബാർ മാന്വൽ,* 1887 പു. 261. കേരള സർകാരിന്റെ ഒരു ഉപപാഠപുസ്തകമായിരുന്ന *തെം കന്നഡ ഐതിഹ്യ*മെന്ന പുസ്തകത്തിൽ കർണാടകത്തിന്റെ വിജയപതാക നീലേശ്വരം വരെ പറന്നിരുന്നു എന്നു പറയുന്നത് ശരിയല്ല. പിന്നേയും ഏറെ തെക്കോട്ടു പോയിരുന്നു.
4. കെ. കണ്ടൻകോരൻ, *അതേ പ്രബന്ധം.*
5. കെ.കണ്ടൻകോരൻ പണ്ഡ്യങ്കല്ല്, *കാസർഗോഡ് ജില്ലാ സോവനീർ 1985* (കാസർഗോഡ് : ജില്ലാരൂപീകരണ സമിതി സോവനീർ കമ്മിറ്റി, പ്രസിദ്ധീകരണ വർഷം കൊടുത്തിട്ടില്ല), പുറം നമ്പർ ഇല്ല.
6. കെ.വൈ.രമേഷ്, 'അനന്തപുരം ശാസനം', *ഉദയവാണി* കന്നഡദിനപ്പത്രം (ഉഡുപ്പി), 2.10.1980
7. *മാതൃഭൂമി* ദിനപ്പത്രം, കോഴിക്കോട്, 11.3.1991
8. ഫ്രാൻസിസ് ബുക്കാനൻ, *എ ജേണി ഫ്രം മദ്രാസ് ത്രൂ ദ കൺട്രീസ് ഓഫ് മൈസൂർ, കാനറ ആൻറ് മലബാർ,* വാല്യം 3, (1802; ന്യൂ ദൽഹി : ഏഷ്യൻ എഡ്യൂക്കേഷണൽ സർവീസസ്, 1988), പു. 8
9. എ. ശ്രീധരമേനോൻ (എഡി.), *കേരള ഡിസ്ട്രിക്റ്റ് ഗസറ്റിയേഴ്സ് - കണ്ണൂർ* (തിരുവനന്തപുരം : കേരള സർകാർ, 1972), പു. 705
10. *മാതൃഭൂമി* ദിനപ്പത്രം, കോഴിക്കോട്, 13.7.1992

# കാണിക്കാരുടെ കലാരൂപങ്ങൾ

*എം. സെബാസ്റ്റ്യൻ*

## *കാണിക്കാർ*

പഴയ തിരുവിതാംകൂർഭാഗങ്ങളിൽ മാത്രം കണ്ടുവരുന്ന ഒരാദിവാസിവിഭാഗമാണ് കാണിക്കാർ. തിരുവനന്തപുരം, കൊല്ലം ജില്ലകളിലെ വനഭൂമികളെ അധിവസിക്കുന്നവരാണിവർ. തമിഴ്നാട്ടിലെ കളക്കാടാണ് ഇവരുടെ ജൻമദേശമെന്നു കരുതപ്പെടുന്നു.

തിരുവിതാംകൂർചരിത്രത്തിൽ നിർണായകമായ പങ്കുവഹിച്ചവരാണ് കാണിക്കാർ. എട്ടുവീടൻമാരുമായുണ്ടായ യുദ്ധത്തിൽ മാർതാണ്ഡവർമമഹാരാജാവിനെ പൊതിയം മലകളിൽ ഒളിപ്പിച്ചിരുത്തി രക്ഷിച്ചത് കാണിക്കാരായിരുന്നു. ജീവൻരക്ഷിച്ചതിനു പ്രതിഫലമായി 36,000 ഏക്കർ ഭൂമിയാണ് കരമൊഴിവായി മഹാരാജാവ് ചെമ്പുപട്ടയം തുല്യംചാർത്തിക്കൊടുത്തത് (*അനുബന്ധം കാണുക*). ഇന്ന് ആ ഭൂമി മറ്റുള്ളവരുടെ കൈവശമാണെന്നത് രസകരമായ മറ്റൊരു വസ്തുത.

തമിഴ് കലർന്ന ഒരുതരം പ്രാകൃതമലയാളമാണ് അവരുടെ ഭാഷ. ചീട്ടും നിനവും (എഴുത്തും വായനയും) അറിയാത്തതിനാൽ വള്ളിമുടിച്ചിലും വാപ്പൊരുളുമുപയോഗിച്ചാണ് കാണിക്കാർ ആശയവിനിമയം നടത്തിയിരുന്നത്. രണ്ടുതരം വള്ളിമുടിച്ചിലുകളാണ് പ്രധാനമായും ഉപയോഗിച്ചിരു

(*മറുപുറം*)

ഒരു ജനതയുടെ സാമൂഹിക - സാംസ്കാരിക ജീവിതത്തിൻെറ ദർപണങ്ങളാണ് അവരുടെ പാട്ടുകളും മറ്റു കലാരൂപങ്ങളും. ജീവിതരീതി, ചരിത്രം, സംസ്കാരം, ഭാഷ, ആചാരാനുഷ്ഠാനങ്ങൾ, ചികിൽസാരീതികൾ, വിനോദങ്ങൾ എന്നുവേണ്ട ജീവിതത്തിൻെറ എല്ലാ അംശങ്ങളും അവയിൽ കാണാം.

കാണിക്കാർക്ക് ലിഖിതഭാഷയില്ല. എന്നാൽ അതിബൃഹത്തായൊരു സാഹിത്യപ്രപഞ്ചത്തിൻെറ ഉടമകളാണ് അവർ. പാട്ടുകളും കഥകളും ഐതിഹ്യങ്ങളുംകൊണ്ടനുഗ്രഹീതമായ ഒരു മായാപ്രപഞ്ചമാണ് അവരുടെ സാഹിത്യലോകം.

## *കാലാട്ടിപ്പാട്ട്*

തിരുവനന്തപുരം ജില്ലയിൽ മടത്തറ ഭാഗത്തും കൊല്ലം ജില്ലയുടെ വിവിധ ഭാഗങ്ങളിലും മാത്രം കണ്ടുവരുന്ന ഒരു കലാരൂപമാണ് *കാലാട്ടം* അഥവാ *കാലാട്ടിപ്പാട്ട്*. സ്ത്രീകൾ വൃത്താകൃതിയിൽ വളഞ്ഞുനിന്ന് ചുവടുവയ്പുകളോടെ കാല് തറയിലുരച്ച് പാടിക്കളിക്കുന്ന ഒരു കലാരൂപമാണിത്.

## *ചാടെയ്ത്ത്*

കുട്ടികൾക്കിടയിൽ നിലവിലുള്ള ഒരു ആയോധനകലാരൂപമാണ്

ന്നത്. സന്തോഷസൂചകമായ കാര്യങ്ങൾക്കുവേണ്ടി പത്തായക്കെട്ടും വൈരാഗ്യസൂചകമായ കാര്യങ്ങൾക്കുവേണ്ടി മൂക്കമ്പറക്കെട്ടും. ആദിവാസിസാക്ഷരതാപദ്ധതിയുടെ ഭാഗമായി അക്ഷരം പഠിക്കാനവസരം ലഭിച്ചതോടെ വള്ളിമുടിച്ചിൽ അപ്രത്യക്ഷമായിത്തുടങ്ങിയിരിക്കുന്നു.

ലോകത്ത് 86 രാജ്യങ്ങളുണ്ടെന്നും ഓരോ രാജ്യത്തും ഓരോ ജാതി ആൾക്കാരാണെന്നും അതിൽ ഏറ്റവും മുന്തിയ ജാതി മലയരയരായ തങ്ങളാണെന്നും അവർ അടിയുറച്ചു വിശ്വസിക്കുന്നു. മലയരയർ കാണിക്കാരായി പരിവർത്തനംചെയ്തതെങ്ങനെയെന്ന് അവർക്കറിയില്ല. ആരോ കരുതിക്കൂട്ടി അപമാനിക്കാൻവേണ്ടി പറ്റിച്ച പണിയാണെന്നാണ് അവരുടെ വിശ്വാസം. പരമ്പരാഗതമായി നിലനിൽക്കുന്ന പാട്ട്, കഥ, ഐതിഹ്യം ഇവകളിലെല്ലാം മലയരയരെന്നല്ലാതെ കാണിക്കാർ എന്ന പ്രയോഗം കാണാൻ കഴിയുന്നില്ല. *പന്നിവേട്ടപ്പാട്ടിൽ*മാത്രമാണ് കാണി എന്ന പ്രയോഗമുള്ളത്. നാട്ടിൽ പ്രചാരമുള്ള ഒരൈതിഹ്യം പന്നിവേട്ടയുമായി ബന്ധപ്പെടുത്തുകയും, മൃതദേഹം ദഹിപ്പിക്കുകയും ഭാര്യ ചിതയിൽചാടുന്നതുമായി ബന്ധപ്പെടുത്തി വർണിച്ചിരിക്കുകയും ചെയ്യുന്നതിനാൽ ആധുനികസംസ്കാരവുമായി പൊരുത്തപ്പെട്ട് സമീപകാലത്തുണ്ടായതാവണം ഈ പാട്ടെന്നനുമാനിക്കേണ്ടിയിരിക്കുന്നു.

പ്രാചീന ഗോത്രസംസ്കാരത്തെ അനുസ്മരിപ്പിക്കുന്ന ജീവിതരീതിയാണ് അവർ പിന്തുടർന്നിരുന്നത്. മൂട്ടുകാണി, വിളികാണി, പ്ളാത്തി, മൂതവൻ, മൂന്നാൻ എന്നിവരാണ് അവരുടെ ഭരണാധികാരികൾ. പ്രതിഫലംപറ്റാതെ, തെരഞ്ഞെടുക്കപ്പെട്ടതും പരമ്പരാഗതമായി ലഭിച്ചതുമായ അധികാരമുപയോഗിച്ച് ഭരണംനടത്തുന്നവർ. ആധുനികതയുടെ തള്ളിക്കയറ്റത്തിൽ തനതുഭരണക്രമവും ശിക്ഷാരീതികളും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നുവെങ്കി

*ചാടെയ്ത്ത്.* ഓണക്കാലങ്ങളിൽ കുട്ടികൾ രണ്ടു ചേരിയായി തിരിഞ്ഞ് ചാട് ഉരുട്ടി അമ്പെയ്തുകൊള്ളിക്കുന്നു. ഉരുളുന്ന ചാടിൽ അമ്പെയ്തുകൊള്ളിക്കുന്ന ടീം വിജയിക്കുന്നു. ചിലപ്പോൾ മൂട്ടില്ലത്തിലും മേനില്ലത്തിലുംപെട്ട കുട്ടികളായിരിക്കും രണ്ടു ചേരികളിലായി നിൽക്കുന്നത്. ആർപ്പുവിളിയും ബഹളവുമായി നടത്തുന്ന ഈ പരിപാടി വിനോദകല യെന്നതിലുപരി ആയോധനകലയുടെ പട്ടികയിലാണുൾപ്പെടുന്നത്. നന്നേ ചെറുപ്പത്തിൽതന്നെ കുട്ടികൾക്ക് അമ്പെയ്ത്തിൽ പരിശീലനംനൽകാൻവേണ്ടി രൂപം കൊണ്ടതാവണം ഈ കലാരൂപം.

## *വാതപ്പാട്ട്*

അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന മറ്റൊരു കലാരൂപമാണ് *വാതപ്പാട്ട്.* തിരുവനന്തപുരം ജില്ലയിലെ വിതുരഭാഗങ്ങളിൽമാത്രമാണ് ഈ കലാരൂപം നിലനിൽക്കുന്നത്. ആണ്ടുകൊടുതിയോടനുബന്ധിച്ചാണ് അനുഷ്ഠാനകലാരൂപമായ *വാതപ്പാട്ടു* നടത്തുന്നത്. ഭൂമിദേവിയുടെ വിവാഹംമുതൽ പത്മനാഭസ്വാമിയുടെ കഥവരെയുള്ള സംഭവങ്ങളാണ് *വാതപ്പാട്ടിന്റെ* ഇതിവൃത്തം.

*ഒന്നാനടിയടി വാരത്തിലേ വന്നു*
*കുത്തിനെരത്തീ കെണപതിമാർ*
*കുത്തിനെരത്തീ പെരുവനെരത്തി*
*വാരുംപോരും കെണപതിമാർ.*
എന്നു തുടങ്ങി
*കൊക്കുപറക്കെ കുരുവി പറക്കെ*
*കൊക്കും തിരിവും നത്തുപറക്കെ*
*താംപറക്കെ തവിടുപറക്കെ*
*തക്കിട തരികിടതെയ്*

എന്നവസാനിക്കുന്ന ഗണപതിസ്തുതിയോടെയാണ് *വാതപ്പാട്ട്* ആരംഭിക്കുന്നത്. ഇട

ലും അവ തീർത്തും വേരറ്റുപോയിട്ടില്ല. അതിവിശിഷ്ടങ്ങളായ തനതുചികിൽസാക്രമങ്ങളും നാമാവശേഷമായിക്കൊണ്ടിരിക്കുന്ന കൂട്ടത്തിൽപെടും.

സംഘകാല ജീവിതരീതിയോടും ആരാധനാക്രമങ്ങളോടും ആഭിമുഖ്യം പുലർത്തുന്നവരാണിവർ. ദേവാലയങ്ങളും ക്ഷേത്രങ്ങളും പണിയാതെ, ചെത്തിപ്പറച്ചു വൃത്തിയാക്കിയ കൊടുതിക്കളത്തിലാണ് ആരാധന നടത്തുന്നത്. ആരാധനാമൂർത്തികളെ പ്രധാനമായും രണ്ടായി തിരിക്കാം. കുലദൈവങ്ങളും മലദൈവങ്ങളും. മലദൈവങ്ങൾക്ക് ശക്തി കൂടുതലാകയാൽ വരവേറ്റ മൂർത്തികളെന്നും വിളിക്കുന്നു. മാടൻ, മറുത, ഊര, വള്ളി, കരിങ്കാളി, ചാമുണ്ഡി, മന്ത്രമൂർത്തി, ആയിരവല്ലി, രസത്ത്, മറുകുറ്റി, ചാത്താവ് ഇങ്ങനെപോകുന്നു മലദൈവങ്ങളുടെ പേരുകൾ. മരിച്ചുപോയ പൂർവികരുടെ ആത്മാക്കളെ ശുദ്ധിചെയ്തെടുക്കുമ്പോൾ കുലദൈവങ്ങളിലൊരാളായി മാറുന്നു. പേരിനോടൊപ്പം തമ്പുരാൻ, മുത്തൻ, മുത്തി, അയ്യൻ, സാമി എന്നിങ്ങനെ ചേർകുമ്പോൾ കുലദൈവങ്ങളുടെ പേരുകളായി. മല്ലൻ തമ്പുരാൻ, കൊച്ചുമല്ലൻ തമ്പുരാൻ, അരീക്കുട്ടി തമ്പുരാൻ, അമ്മോട്ടു തമ്പുരാൻ, കോട്ടൂതമ്പുരാൻ എല്ലിക്കല്ലി സാമി, തിരുമുത്തുപാറക്കുഞ്ചയ്യൻ, സ്വന്തര തിത്തരൻ, കാലാട്ടുമുത്തൻ, അരുവിമുത്തി എന്നിവ കുലദൈവങ്ങളിൽ ചിലർ.

സംസ്കാരസമ്പന്നരായ മലവാസികൾക്കിടയിൽ സ്ത്രീധനസമ്പ്രദായം ഇനിയും കടന്നുചെന്നിട്ടില്ല. പകരം പെൺപണം കൊടുക്കുന്ന രീതി നിലനിൽക്കുന്നുമുണ്ട്. എന്നാൽ നാടുമായി ബന്ധപ്പെട്ടുകഴിയുന്നവർകിടയിൽ ഇത്തരം ആചാരാനുഷ്ഠാനങ്ങളും ജീവിതചര്യകളും കണ്ടെത്താൻ കഴിഞ്ഞെന്നുവരില്ല.

— *എം. സെബാസ്റ്റ്യൻ*

യ്ക്കിടയ്ക്ക് *ആപ്...ഇയോ...ആപ്...ഇയോ...* എന്നുള്ള ആർപുവിളിയുമുണ്ടാവും.

*തന്നന നാനേ നാനന്നാനേ - നല്ലൊരു*
*താനന നാനേ നാനന്നാനേ*

എന്ന് ആവർത്തിച്ചുപറയുന്ന വായ്ത്താരിയും *വാതപ്പാട്ടി*ന് ഹരംപകരുന്നു. വാഴത്തടയും കുരുത്തോലയുംകൊണ്ടു നിർമിച്ച വിളക്കുമാടത്തിനുമുന്നിൽ ചെത്തിപ്പറിച്ചു വൃത്തിയാക്കിയ കൊടുതിക്കളത്തിലാണ് *വാതപ്പാട്ടു* നടത്തുന്നത്. ആയോധനകലകളെ അനുസ്മരിപ്പിക്കുന്ന തരത്തിൽ പന്തവും വിളക്കുമാടവുമേന്തി നടത്തുന്ന ചുവടുവയ്പുകളും, നീളമുള്ള ഈറക്കമ്പിന്റെ ഇരുതലയ്ക്കും കത്തിച്ച പന്തവുമേന്തി നടത്തുന്ന ചുവടുവയ്പുകളും (ചവളക്കോല്) അത്യന്തം രസാവഹമാണ്. പുറത്തുനിന്നു പാടുന്നവരൊഴികെ, ചുവടുവയ്പുകളിൽ പങ്കെടുക്കുന്ന മിക്കവാറുംപേരും തുള്ളുന്നു. *ആഹഹ...ഈഹിഹി...*എന്ന് ആവർത്തിച്ചുകൊണ്ട് കാഴ്ചക്കാരിൽനിന്ന് ചില്ലറ നാണയങ്ങൾ പിരിക്കുന്ന *കള്ളച്ചിരി* എന്ന ചടങ്ങോടെ *വാതപ്പാട്ട്* അവസാനിക്കുകയായി.

## ചന്ദ്രമാതിക്കളി/വള്ളിനാടകം

അപ്രത്യക്ഷമായിക്കഴിഞ്ഞ രണ്ടു കലാരൂപങ്ങളാണ് *ചന്ദ്രമാതിക്കളി*യും *വള്ളിനാടക*വും. *കാക്കാരിശിനാടക*ത്തോട് സാദൃശ്യം പുലർത്തുന്നവയാണ് ഈ കലാരൂപങ്ങൾ. വ്യാപകമായി കളിച്ചിരുന്ന ഈ കലാരൂപങ്ങളിൽ അഭിനയിച്ചിട്ടുള്ള അപൂർവം ചില വൃദ്ധജനങ്ങൾ ഇന്നും ജീവിച്ചിരിക്കുന്നുവെന്നത്, ശ്രമിച്ചാൽ ഈ കലാരൂപങ്ങളെ പുനരുജ്ജീവിപ്പിക്കാൻ കഴിയുമെന്ന പ്രതീക്ഷനൽകുന്നു.

## *ചാററ്*

കാണിക്കാരുടെ ജീവിതവുമായി അഭേദ്യമായി ബന്ധപ്പെട്ട ഒരനുഷ്ഠാനക ലാരൂപമാണ് *ചാററ്.* ശുദ്ധിയാക്കൽ, ശുദ്ധി കർമംചെയ്യൽ എന്നിവയാണ് ഈ വാക്കിനർഥം.

കൊടുതിക്കും, പൊങ്കാലയ്ക്കും, അസുഖംമാററാനും, വിത്തുവിതയ്ക്കാനും, വിളവെടുക്കാനുമെല്ലാം *ചാററ്* അനിവാര്യ മാണെന്നു സാരം. അതുകൊണ്ടുതന്നെ ഓരോരോരോ ആവശ്യങ്ങൾക്കും പ്രത്യേക തരം *ചാററുകളുമുണ്ട്. രായിയറുത്തു ചാററ്, മണ്ണഴിച്ചു ചാററ്, വാരണച്ചാററ്, പട്ടരിച്ചാററ്, വാഴവെട്ടിച്ചാററ്, കാർതികച്ചാററ്, ചാവുതോ റിച്ചാററ് ഇങ്ങനെ പോവുന്നു ചാററുകളുടെ പേരുകൾ.*

കാണിക്കാരുടെ ഏക വാദ്യോപകര ണമായ കൊക്കരയാണ് *ചാററി*നുപയോഗി ക്കുന്നത്. കാണിക്കാരുടെ വൈദ്യനും മന്ത്രവാദിയുമായ പ്ളാത്തിയാണ് *ചാററി*നു നേതൃത്വം നൽകുന്നത്. രണ്ടു പിൻപാട്ടു കാരുമുണ്ടാവും. മൂവരും കൊക്കര ഉപ യോഗിക്കുന്നു. *ചാററി*നേക്കാൾ പേച്ച് (ഇഴ ച്ചിൽ) കുറഞ്ഞവയാണ് *തോററം.* കുറേ ക്കൂടി വ്യക്തവുമാണിവ. പാടുമ്പോൾ കൊക്കരയുപയോഗിക്കുന്നു. ധാരാളം ചരി ത്രകഥകൾ ഇവയിൽനിന്ന് മനസ്സിലാക്കാം.

താളബോധം തീരെ കുറവാ ണെങ്കിലും *ഊട്ടുപാട്ടുകൾ* പുരാവൃ ത്തങ്ങൾ വെളിപ്പെടുത്തുന്നവയാണ്. ചട ങ്ങുകളോടനുബന്ധിച്ചല്ലാതെയും *ഊട്ടു പാട്ടുകൾ* ആലപിക്കാറുണ്ട്.

## *മലമ്പാട്ട്*

സ്ത്രീകൾ പാടുന്ന പാട്ടുകളെ പൊതുവിൽ *മലമ്പാട്ടുകളെന്നു* പറയാം. *മലമ്പാട്ടുകളിൽ* ഒരിനമാണ് *തൂങ്കിപ്പാട്ട്* സ്ത്രീകൾ അർധവൃത്താകൃതിയിലിരുന്ന് കൈകൾ കോർതുപിടിച്ച് മുമ്പോട്ടും പിറ കോട്ടും ആടിയാടി പാടുന്നതിനാലാണ് *തൂങ്കിപ്പാട്ടെന്ന* പേരു കിട്ടിയതുതന്നെ. അവരുടെ ജീവിതത്തിൻെറ, ആഗ്രഹങ്ങ ളുടെ, പ്രതീക്ഷകളുടെയൊക്കെ ഒരേകദേ ശരൂപം മനസ്സിലാക്കാൻ തൂങ്കിപ്പാട്ടുകൾ മാത്രം മതിയാവും. അസംഖ്യംവരുന്ന *തൂങ്കിപ്പാട്ടുകളിൽ* ഒരെണ്ണമാണ് *കപ്പൽ പ്പാട്ട്.*

*പെററമ്മയേ ചെറുകാതം പൂവേ - ഞാനോ*
*കപ്പലോടിച്ചുഞാം പോയ് വരട്ടോ*
*കപ്പലോടിച്ചു നീ പോയ് വരണം മവനേ*
*കപ്പലോടിച്ചു നീ പോയ് വരണം.*

തുടർന്ന് പെററപ്പൻ, കൊച്ചമ്മ, കൊച്ചപ്പൻ, മാമി, മാമൻ, ചേട്ടത്തി, ചേട്ടൻ എന്നിവ രോടെല്ലാം അനുമതി തേടുന്നു. എല്ലാ വരും അനുഗ്രഹിക്കുന്നു. അവസാനം ഭാര്യയെ സമീപിക്കുന്നു.

*വീട്ടിപ്പൊന്നേ ചെറും കാതം പൂവേ -*
*ഞാനോ*
*കപ്പലോടിച്ചുഞാം പോയ് വരട്ടോ*
*കപ്പലോടിച്ചു നീ പോയ് വന്നാലും*
*കൊള്ളാം*
*കപ്പലോടിച്ചു നീ പോയില്ലേലും*
*കൊള്ളാം.*

ഭാര്യയുടെ പ്രതികരണം എത്ര ഹൃദയ സ്പർശിയായി മാറുന്നുവെന്ന് ഈ വരികൾ വ്യക്തമാക്കുന്നു.

## *പത്തടിപ്പാട്ട്*

*തൂങ്കിപ്പാട്ടുകൾ*പോലെ എണ്ണത്തിൽ വളരെ കൂടുതലുള്ള ഒരിനമാണ് *പത്തടി പ്പാട്ടുകൾ.* ഒരേ കാര്യം പത്തുവരെ ആവർതിച്ചുപാടുന്നതിനാലാണ് *പത്തടി പ്പാട്ടെന്ന* പേരു കിട്ടിയതുതന്നെ. ഒരുദാ ഹരണം ചുവടെ ചേർകുന്നു.

*ഒന്നതാനാ മൂന്നുവെട്ടി*
*തണ്ണിതാടീ നങ്കപ്പെണ്ണേ*
*തണ്ണയതാ തണികിണറ്റീ*
*താക്കോലതാ മേപ്പടിയീ*
*കെണ്ടിയതാ പൂട്ടറയീ*
*പാളയതാനന്തമാലേ*
... ...
... ...
*പത്തനാനാമൂന്നുവെട്ടി*
... ...

നാട്ടിലെ തുമ്പിപ്പാട്ടുകളെ അനുസ്മരിപ്പിക്കുന്ന ധാരാളം പത്തടിപ്പാട്ടുകളും ഇവർകിടയിൽ പ്രചാരത്തിലുണ്ട്. ഒരുദാഹരണമിതാ -

*ഒന്നാം തുമ്പിയും നവറുപ്പെറ്റമക്കളും*
*പൊയ്യല്ലോ ടേങ്ങറ തുമ്പികളിപ്പാൻ*
*തുമ്പിയിരുമ്പല്ല ചെമ്പല്ല പൊന്നല്ല*
*തുമ്പിതുടർമല പൊൻ മലരിങ്ങനെ*
*രണ്ടാം* ... ...
... ...
*പത്താം* ... ...

## കുങ്കുമത്തും തെയ്യനാർപാട്ട്

കാളപ്പോരിൻെറയും, കോഴിപ്പോരിൻെറയും, ഗ്ളാഡിയേറ്റർ യുദ്ധങ്ങളുടെയും സ്മരണകൾ തൊട്ടുണർതുന്നവയാണ് *കുങ്കുമത്തും തെയ്യനാരുടെ പാട്ട്.*

*കുങ്കുമത്തും തെയ്യനാരേ തെയ് തെയ്*
*കുങ്കുമത്തും പവതിപെണ്ണേ തെയ് തെയ്*
*കേട്ടാലും കേളെടിയേ തെയ് തെയ്*
*കുങ്കുമത്തും പവതിപെണ്ണേ തെയ് തെയ്*
*മലയിലെ മലമുത്തിക്ക് തെയ് തെയ്*
*പിലി വെളയാട്ടം കാണണമെന്ന് തെയ്*
*തെയ്*
*നൂറ്റൊന്നുകൂടി ഇത്തിരമമാർക് തെയ്*
*തെയ്*
*പിലി വെളയാട്ടം കാണണമെന്ന് തെയ്*
*തെയ്*

സ്വപ്നദർശനമനുസരിച്ച് കുങ്കുമത്തും തെയ്യനാർ കാളയെവാങ്ങാൻ തൊടുവട്ടി ചന്തയിലേക്ക് പോകാനുള്ള തയ്യാറെടുപ്പ് നടത്തുന്നു. കുളിക്കാൻ പോകുന്നതും കുളിക്കുന്നതും തിരിച്ചുവരുന്നതുമായ വിവരങ്ങൾ. യാത്രയാക്കുന്നതിൻെറ മുന്നോടിയായി പവതിയമ്മ ചോറും കറിയുമൊരുക്കിക്കൊടുക്കുന്നു.

*ഒരു പിടി ചോറാലേ*
*ഒരു ചിങ്ങം പയത്താലേ*
*അമൃതൂറ്റം പൊലിയിനത്*
*മതിയെന്നും പോരായെന്നും*
*മരക്കറികൊടുക്കിനതും*

വളരെ നിർബന്ധിച്ച് കുങ്കുമത്തും തെയ്യനാരെ തീറ്റുന്നു. തെയ്യനാര് ചന്തയിൽപോയി കാളയെ വാങ്ങി വീട്ടിൽ കൊണ്ടുവന്നു കെട്ടുന്നു. തുടർന്ന് കൊല്ലൻെറടുത്തേക്കുള്ള യാത്രയാണ്.

*നാനിനി പോണ്ടെടിയേ*
*കൊല്ലൻറങ്ക് പോണ്ടെടിയേ*
*പാലപ്പരണി കേറി*
*പന്തിരു കിണ്ണി പണമളന്ത്*
*കിട്ടെറങ്കി വെന്നിപോലും*
*കുങ്കുമതെയ്യനാരേ*
*ഇരിക്കപ്പെക്കെവയിനടന്ത്*
*ഇരുന്നൂറ്റിക്കാതം വയിനടന്ത്*
*കൊല്ലൻറങ്ക് ചെല്ലിനത്*
*കുങ്കുമ തെയ്യനാര്*
*ഇന്തുക്കയ്യോ വന്തു നീയേ*
*ഏതുക്കയ്യോ വന്തതു നീയേ*
*കേട്ടാലും കേക്കണം കൊല്ലാ*
*വെള്ളിത്തൊടലും തീക്കണം കൊല്ലോ*

വെള്ളിത്തൊടലും ഇരുമ്പുതൊടലും തീർതുകൊണ്ടുവന്നശേഷം പുലിയെ വാങ്ങുവാനുള്ള പുറപ്പാടായി. പവതിയമ്മ ഇപ്പോഴും സ്നേഹപൂർവം ഭക്ഷണമുണ്ടാക്കി വിളമ്പിക്കൊടുക്കുന്നു. പുലിയെ വളർതുന്ന അന്നമ്മയുടെ അടുത്തുപോയി പുലിക്കുട്ടിയേയും വാങ്ങി വരുന്നു.

*വീടടുക്കെ വീടടുക്കെ*
*കാളയുമൊന്നു വിളിച്ചേ*
*കാളയുമൊന്നു വിളിച്ചേ*
*പിലിയുമേ ഒന്നമറി*
*അമറിക്കളിക്കും കാള*
*കുമറിക്കളിക്കും പിലി*
*കാളയും പിലിയും കൂടി*
*പോരാടി പോരാടി*
*കാളയുമൊന്നു കരഞ്ഞേ*
*പിലിയുമേ ഒന്നമറി*
... ...
... ...
*കാളയും പത്തുകരഞ്ഞേ*
*പിലിയും പത്തമറി*
*കാളയും കയററുത്തേ*
*പിലിയും തൊടലറുത്തേ*
*കാളയും പിലിയും കൂടി*
*പോരാടി വീയിനത്*
*കാളയും പട്ടുവിയുന്തേ*
*പിലിയുമോ പട്ടുവിയുന്തേ*
*നൂറ്റൊന്നുകൂടി ഇത്തിരമമാരും*
*പിലി വെളയാട്ടം കണ്ടേപോലും*
*മലയിലെ മലമുത്തിയും*
*പിലി വെളയാട്ടം കണ്ടേപോലും.*

മാവിൻെറയും പ്ലാവിൻെറയും വിറകുപ യോഗിച്ച് കാളയേയും പുലിയേയും ചുടു നീറ്റിയത്രെ! ചാരം വിളയിൽ വാരിവിതറുകയും ചെയ്തു.

## കവലപ്പാട്ട്

ചതിക്കു ചതി എന്ന സിദ്ധാന്തം ആദിവാസികളായ കാണിക്കാർകും അന്യ മല്ലെന്ന് വിളിച്ചറിയിക്കുന്നതാണ് *കവല പ്പാട്ട്.*

*ചേട്ടത്തി മൊട്ടക്കാട്ടിനും ചെന്നു കേറി*
*എനിയത്തി പൊരുവക്കാട്ടിലും*
*ചെന്നു കേറി*
*എനിയത്തിയും ചേട്ടത്തിയും കൂടി*
*പോനിപോലും*
*ഒരു കവലവേട്ടം കാട്ടീ കവല തോണ്ടാൻ*
*ഒരു ചേട്ടത്തി മൂടുതേടി നടക്കിനതും*
*എനിയത്തിക്കൊരു മുട്ടകവല*
*കണ്ടേ പോലും.*

ജ്യേഷ്ഠത്തി കറങ്ങിനടന്ന് അവസാനം അനുജത്തിയുടെ അടുത്തെത്തി. നോക്കി യപ്പോൾ അനുജത്തി വലിയൊരു മൂട് കവല തോണ്ടുന്നു. അസൂയ മനസ്സിൽ ഇരമ്പിക്കയറി. അനിയത്തി കവലക്കിഴങ്ങ് തോണ്ടിയെടുത്തയുടൻ അവരെ കവലക്കു ഴിയിലേക്ക് പിടിച്ചൊരു തള്ള്. കുഴിയിൽ മണ്ണിട്ടുമൂടി ചേട്ടത്തി കവലയുമെടുത്ത് വീട്ടിലെത്തി. അനുജത്തിയുടെ മകൻ അന്വേഷിച്ചപ്പോൾ അമ്മ കവല തോണ്ടു കയാണെന്ന് മറുപടിയും നൽകി.

*ഒരുവെലിയമ്മ കവലവെട്ടിതാനെ*
*പോലും*
*തൻെറയോ മക്കക്ക് താനെ പോലും*
*ഒരു നല്ല നല്ല കചണംകൊണ്ടു*
*കൊടുക്കിനത്*
*ഒരു എനിയത്തീര പിള്ളയ്ക്ക്*
*താനെ പോലും*
*ഒരിരിപ്പും മൂടും പറക്കി വച്ചു*
*കൊടുക്കിനത്*
*പിള്ള കരഞ്ചു വിളിച്ച് പിള്ള തിന്നീനത്*
*ഒരു എൻറമ്മെരിന്തെങ്കിലോ താനെ*
*പോലും*
*എക്ക് നല്ല നല്ല കണ്ടങ്ങള് തന്താനെന്ന്*

വലിയമ്മയുടെ ക്രൂരത ആ പിഞ്ചുമ നസ്സിൽ സങ്കടവും പ്രതികരണവുമു ണർത്തി. അവൻ രാത്രി ഒറ്റയ്ക്കുറങ്ങി. സ്വപ്നദർശനത്തിൽ അമ്മ യഥാർഥ സംഭവം വെളിപ്പെടുത്തി. തുടർന്ന് ജീവിക്കാനുള്ള വഴിയും നിർദേശിച്ചു. അവൻ വളർന്നു മിടുക്കനായി. കാടുവെട്ടി തിന വിതച്ചു. തിന വിളഞ്ഞു പഴുത്തു. വലിയമ്മയ്ക്ക് ഈ കാഴ്ച തീരെ സഹി ച്ചില്ല. അവർ തിന ആവശ്യപ്പെട്ടു. അവൻ കൊടുക്കാമെന്ന് സമ്മതിച്ചു. പിറ്റേന്ന് അവർ ഒരുമിച്ചു തിനവിളയിൽ പോയി.

കണ്ടയുടൻതന്നെ വലിയമ്മ തിന യറുക്കാൻ തുടങ്ങി.

*തെനയറുത്ത് തെനയറുത്ത് ചെന്നപ്പയോ*
*ഒരു അമ്പും വില്ലും വലിയ്ചെയ്യിന*
*മാടമ്പിയേ*
*പെരിയതള്ളേനെ അമ്പും വില്ലാലെ*
*വെട്ടിണിപോലും*
*അവം വീട്ടിലും വന്നതുമോ മാടമ്പിയേ*
*പെരിയതള്ളേര മക്കളോടിക്കൊണ്ടന്നു*
*കേക്കിനി പോലും*
*എന്നമ്മ എന്നത് ചെയിനേ അണ്ണായെന്ന്*
*അത് നിൻറമ്മ തെനവെളയില്*
*ഒറങ്ങിനനേരം*
*എൻറമ്മേനെ കവലക്കുയിയില്*
*ആക്കിയല്ലോ*
*നിൻറമ്മേനെ തെനവെളയിഞാം*
*ഒറക്കിയല്ലോ.*

ചതിയുടെയും പ്രതികാര ത്തിൻെറയും കഥപറയുന്ന പാട്ടുകൾ ഇനിയും ധാരാളമുണ്ട്.

## തെരളിപ്പാട്ട്

ആചാരങ്ങളുമായി ബന്ധപ്പെട്ട പാട്ടുകളിൽ ഏറെ പ്രസിദ്ധമാണ് *തെരളിപ്പാട്ട്.* പെൺകുട്ടികൾ ഋതുമതികളായാൽ ആദ്യം വനത്തിൽ കുറ്റിക്കാട്ടിനിടയിൽ ഒളിപ്പിക്കുകയോ പോയൊളിക്കുകയോ ചെയ്യുന്നു. നാത്തൂനും സംഘവും പാട്ടും പാടി അവളെ തേടിയിറങ്ങുന്നു.

*കന്നിയൊരു പെമ്പിള്ള*
*തന്നത്താനറിഞ്ചല്ലോ*
*തന്നത്താനറിഞ്ചല്ലോ*
*തന്നിമലയ്ക്കു പെട്ടല്ലോ*
*കന്നിയൊരു പെമ്പിള്ളേനെ*
*പെട്ട പാടും കണ്ടില്ലേ*
*ഏയു പേരു നാത്തിമാരു*
*ഓടി പുറപ്പെട്ടേ*
*എവിടെയും കണ്ടില്ലല്ലോ*
*കന്നിയൊരു പെമ്പിള്ളേനെ*

ശ്രമകരമായ ഒരന്വേഷണത്തിനു ശേഷം അവളെ തേടിപ്പിടിച്ചു കൊണ്ടുവരുന്നു. പുരുഷൻമാർ വീട്ടിൽനിന്ന് മാറിത്താമസിക്കുന്നു. ഈ ചടങ്ങ് ഇന്ന് അപൂർവമാണെങ്കിലും തുടർന്നുള്ള ചടങ്ങുകൾ ഇപ്പോഴും നിലനിൽക്കുന്നു.

ആവണക്കിൻ കമ്പും കാട്ടിലകളും കൊണ്ട് മുറ്റത്ത് പന്തലിടുന്നു. അവിടെ വച്ചുള്ള ചടങ്ങുകൾ. അഞ്ചാം ദിവസത്തെ പ്രത്യേക ചടങ്ങുകൾ. ഏഴാം ദിവസം എല്ലാ സ്ത്രീകളും ചേർന്ന് തലയിൽ പുതിയ തോർത്തും മൂടി പുഴയിൽ കൊണ്ടുപോയി കുളിപ്പിക്കുന്നു.

*മുന്നെപോണ പിള്ളേര്*
*വയിയടച്ച് പോനമല്ലോ*
*പെറക്കെ പോനയാളുകള്*
*വയി തൊറന്ന് പോവേണം*
... ...
... ...
*പെണ്ണു കുളിച്ചപ്പോര*
*നാത്തിനാര് കുളിച്ചേണം*
*എറങ്കിവര് കൂട്ടുകാര്*

*എല്ലാവരും കുളിച്ചേണം*

കുളിപ്പിക്കേണ്ട രീതി, മറ്റു ചട ങ്ങുകൾ എല്ലാം വിശദമായി വർണി ക്കുന്നു.

പാട്ടും കുരവയുമായി വീട്ടിൽ കൊണ്ടുപോകുന്നു. പൊലിവുപാട്ടു പാടു മ്പോഴാണ് സമ്മാനങ്ങൾ നൽകുന്നത്. അച്ഛൻ, അമ്മ പ്രധാനപ്പെട്ട ബന്ധുക്കൾ എന്നിവരുടെയെല്ലാം പേരുവിളിച്ചു പാടു മ്പോൾ വള, സോപ്പ്, തുണി തുടങ്ങിയ സാധനങ്ങൾ അവർ സംഭാവനയായി നൽ കുന്നു.

*വെള്ളി പൊലിച്ചീ നീ*
*വെങ്കലം പൊലിച്ചീനി*
*എറങ്കിവരുക്കൂട്ടുവര്*
*എല്ലാരും പൊലിച്ചല്ലോ*
*ഇന്നിപ്പം താനെയല്ലോ*
*വെച്ചാഹാരമുണ്ടതിന്നു*
*പെണ്ണിനും കൊടുക്കീനി*
*അപ്പവും കിണ്ടവും*
*എല്ലാരും തിന്നീനി*
*അവളവളെ വീട്ടിക്കൊക്കെ*
*പോകയും ചെയ്യീനി.*

ഇത്രയും കഴിയുമ്പോൾ പെണ്ണ് സ്വതന്ത്രയാവുന്നു. ബീഡിയും മുറു ക്കാനും ആവശ്യക്കാർകു നൽകുന്നു. തെരണ്ടുകല്യാണവും *തെരളിപ്പാട്ടും* അങ്ങനെ അവസാനിക്കുകയായി. ഒരു ചട ങ്ങിൻെറ പൂർണരൂപം ഈ പാട്ടിൽനി ന്നുതന്നെ നമുക്കു ലഭ്യമാവുന്നു.

## *ചോനാൻ പാട്ട്*

തുമ്പിതുള്ളലിനെ അനുസ്മരിപ്പി ക്കുന്നതാണ് *ചോനാൻ പാട്ട്* അഥവാ *കോനാട്ടിപ്പാട്ട്.* ഇലയോടുകൂടി ഏഴു മര ച്ചീനിത്തണ്ടുകളുംപിടിച്ച് തലയിലൂടെ തുണിയുംമൂടി കോനാട്ടിയിരിക്കുന്നു. ചുറ്റും സ്ത്രീകൾ വളഞ്ഞിരുന്നു പാടുന്നു.

*കട്ടമുട്ടിയിരുന്നു ചെലച്ചിന കള്ളച്ചോനാ*
*മണ്ണിനടിയിലിരുന്നു ചെലച്ചിന*
*കള്ളച്ചോനാ*
*മരിച്ചീനിയെലയിലിരുന്നു ചെലച്ചിന*
*കള്ളച്ചോനാ*
*വാഴയെലയിയിരുന്നു ചെലച്ചിന*
*കള്ളച്ചോനാ*
*മിരിങ്ങയെലയിയിരുന്നു ചെലച്ചിന*
*കള്ളച്ചോനാ*

"അപ്പാ ചൊറിയിനിയെന്നെ ചോനാൻ ചൊറിയിനി" തുടർന്ന് അമ്മാ, അച്ചാ, എച്ചീ എന്നിങ്ങനെ അഭിസം ബോധന ചെയ്ത് പാട്ട് ആവർതിക്കുന്നു.

ചെറിയ കല്ലുകൾ നുള്ളിയെടുത്ത് കോനാട്ടിയുടെ ദേഹത്തിട്ടുകൊണ്ട് സംഘം ആവർതിക്കുന്നു :

*കോനാട്ടീ കോനാട്ടീ - നീ*
*തുള്ളിവന്താ തുള്ളാലെവന്താ*
ഉടനെ കോനാട്ടിയുടെ മറുപടിയായി
*തുള്ളി തുള്ളിത്തേം വന്ത്*
*തുള്ളി തുള്ളിത്തേം വന്ത്*

ചോദ്യോത്തരം ആവർതിക്കുന്നു. കോനാട്ടി ഉറഞ്ഞുതുള്ളുന്നതോടെ *കോനാ ട്ടിപ്പാട്ട്* അവസാനിക്കുകയായി.

തമാശകളാൽ മുഖരിതമായ *തുള്ളു വൻ പാട്ട്,* ചരിത്ര വസ്തുതകൾ വെളി വാക്കുന്ന *പാപ്പിരായാവിൻെറ പാട്ട്, ഞട്ട രയൻ പാട്ട്,* വേട്ടയെക്കുറിച്ചുള്ള *പന്നിവേ ട്ടപ്പാട്ട്,* കൃഷിയിറക്കുന്നതിനെക്കുറിച്ചുള്ള *ആയലുവെട്ടിപ്പാട്ട്, പൊന്നുംപെരുമരായാ ക്കളുടെ പാട്ട്, പാവാൻമാരുടെ പാട്ട്, കൊമ്പിക്കുരങ്ങൻെറ പാട്ട്, പേരയാൻ പാട്ട്, ചാത്തൻ പാട്ട്, ചവളപ്പാട്ട്* എന്നിങ്ങനെ പോകുന്നു കാണിക്കാരുടെ മലമ്പാട്ടുകൾ.

## *രാപ്പാട്ട്*

നാട്ടുകാണികൾക്കിടയിൽ നിലവിലുണ്ടായിരുന്നതും ഇന്ന് ഏറെക്കുറെ അപ്രത്യക്ഷമായിക്കഴിഞ്ഞതുമായ ഒരിനമാണ് *രാപ്പാട്ട്.* അനുഷ്ഠാനമെന്നതിലുപരി ഉപജീവനംകൂടിയാണിത്. ഇരുപത്തി എട്ടും വരിച്ചിലിനും പിറ്റേന്ന് (മകരം 29) രാത്രി മുതലാണ് *രാപ്പാട്ട്* ആരംഭിക്കുന്നത്. രാത്രി അത്താഴം കഴിഞ്ഞ് സംഘം യാത്രതിരിക്കുന്നു. വീട്ടുനടയിൽച്ചെന്ന് പാട്ട് ആരംഭിക്കുകയായി.

*ഉപ്പൊടു മുളകൊടു വാരിത്തരേണമേ*
*ചുക്കൊടു ചൊറിയെല്ലാം തീരുവാ*

ഉപ്പും മുളകും അരിയും മറ്റു സാധനങ്ങളും കൊടുത്താൽ പീണികൾ തീരുമെങ്കിൽ ആരാണ് കൊടുക്കാതിരിക്കുക? നിദ്രാഭംഗംവന്നാലും ആർകാണ് പരാതിയുണ്ടാവുക? എന്തെങ്കിലും കിട്ടിക്കഴിഞ്ഞാൽ

*ഞങ്ങളൊരു വഴി പാടി വരുമ്പം*
*പേകളൊരു വഴി നീങ്ങിവരാ*

എന്നു പാടിക്കൊണ്ട് സംഘം അടുത്തവീട്ടിലേക്ക് നീങ്ങുകയായി. ■

## അനുബന്ധം

*(മാർത്താണ്ഡവർമ മഹാരാജാവ് കരമൊഴിവായ ഭൂമി കാണിക്കാർക്ക് ചെമ്പുപട്ടയം തുല്യം ചാർത്തിക്കൊടുത്ത വട്ടെഴുത്തുരേഖയുടെ ശരിപ്പകർപ്പ്)*

അരുളിചെയിത ചകാപ്പിരിനും മേൽ ചെല്ലായിനിൻറ കൊല്ലവർഷം 918-ാമതു മാർകഴിമാതം 3-ാനു തിങ്കളാഴിചയും അനിഴവും അപരപക്കിഴത്തു തിറയോതെയിയും പരിയാൻ നിത്തിയയോകവും ആനക്കരണവും പെറ്റയിന്നാളാൽ കീഴപ്പേരൂർ ചിരിവീരയി രവിയാന മാർത്താണ്ഡവർമ്മരായ ചിറവായി മൂത്തവരായ നാം മങ്കാരവട്ടത്തു കൊട്ടാരത്തിൽ വച്ചു മൂൻറം അതികാരത്തിൽ കൊവില്ലൂർ തേചത്തു മീനത്തുകാണിയിൽ വേലൻ പരപ്പൻ മല്ലൻ മുതൽ പേരായി പന്തിരണ്ടു കാണിക്കാരൻമാർക്കും കുന്നത്തുകാൽ അതികാരത്തിൽ കോവില്ലൂർ തേചത്തു കരിപ്പാറക്കര ഉള്ളിട്ടകരിമങ്കുളത്തു കാണിയിൽ വേലൻ അയ്യൻ പെരുമാൾ മുതൽ പേരായി ഇരുപത്തിനാലു കാണിക്കാർക്കും കൂടെ എഴുതിക്കൊടുത്ത കരമൊഴിവുതാന നീട്ടാവിത്. മൂൻറ നാടുവാഴിയും കൂട്ടുകാരുമായി നമ്മെ കൊല്ലുവാനായി വന്നപ്പോൾ മലയിൽ ഓടിക്കയറുകയും പാറപ്പൊപ്പിൽ വച്ചു നാലു തിവതം കാത്തു ഒടുവിൽ മലവഴി പാണ്ടിയിൽ കൊണ്ടുചെന്നാക്കി രചിച്ചതനിയായ പകരമായി നിങ്ങൾക്കു ടിപടിഞ്ഞാറു-പൊതിയം മലയ്ക്കും പുളിയടിപ്പാറക്കും പെരുമങ്കുളത്തുകാരിക്കുന്നിനും കിളിമലക്കുന്നിനും കുതിച്ചപ്പാറക്കും ആനപ്പാറക്കുന്നിനും വടക്കു-ചിലമ്പറപ്പറ്റിനും, ആവൂർ പറ്റിനും പിലാംപഴിഞ്ഞിപറ്റിനും പൂഴനാട്ടുപറ്റിനും മയിലങ്കരപറ്റിനും കിഴക്കു-കോട്ടൂർപറ്റിനും കതിരുമുടിക്കാരിക്കും കിളിമലക്കുന്നിനും നാച്ചിയാർമൊട്ടയ്ക്കും തെക്കു-മൂൻറം തേചത്തും വാഴിച്ചൽ തേചത്തും ചെറുമങ്കാട്ടുതേചത്തും ഉൾപ്പെട്ട കാണിപ്പറ്റു പുരയിടം 17ഉം മീനത്തുകാണിയിൽ വേലൻ പരപ്പൻ മല്ലൻ യാവിച്ചുവരുന്ന കൊഞ്ഞാറ്റു വടക്കുംകരെയും പടപ്പറവിളാകം പലതും (മ്മ) എരട്ടക്കരയും കാവും ഉള്ളിട്ട തനതുവക പുരയിടം 4ഉം ആകപുരയിടം 21ഉം കരിക്കകം നിലങ്ങളും കോവില്ലൂർ തേചത്തു കരിപ്പാറക്കര ഉള്ളിട്ട കാണിപ്പറ്റു പുരയിടം 24ഉം തനതുവക പുരയിടം 4ഉം അവത്താ പുരയിടം 6ഉം തൊഴുക്കൽ തേചത്തു വേലൻ കുടിയിരിപ്പ് പുരയിടം 1ഉം കരിക്കകം നിലങ്ങളും ആകെപുരയിടം 45ഉം [35ഉം?] കരിക്കകം നിലങ്ങളും കൂടെ നാം കല്പിച്ചു കരമൊഴിവായിട്ടുതന്നിരിക്കുന്നതിനാൽ മരുമക്കത്തവകാശംവഴി ആചന്തിരതാരമെ ചന്തതിപിറവേ ചമെ അനുപവിച്ചു കൊള്ളണം. കണ്ടെഴുതിയിരിക്കുന്ന നാളിൽ നിലങ്ങളും പുരെയിടങ്ങളും തിരിച്ചു കരമൊഴിവായി ആയക്കെട്ടിൽ എഴുതിച്ചുകൊള്ളുമാറും കൽപ്പിച്ചു കൽപ്പനപ്പടിയിന്ത നീട്ടു എഴുതിയ കൽക്കുളത്തു പടപ്പറെ വിളാകത്തു തലമായിരിക്കും ഓലക്കണക്കു മല്ലൻചങ്കരൻ (തുല്യം) അയ്യൻ പെരുമാൾ വേലനു കൽപ്പിച്ചുകൊടുത്ത വത്തുക്കൾ. ■

സംവാദം

# കേരളചരിത്രം — ഒരു പഠനം

(രണ്ടാം ഭാഗം)

എം. ജി. എസ്. നാരായണൻ

*കാർഷികവ്യവസ്ഥ - വികസന പ്രക്രിയകൾ* എന്ന പേരുള്ള നാലാം അദ്ധ്യായംതൊട്ട് കുറെക്കൂടി ഗൗരവമുള്ള ഒരു പ്രതിപാദനമാണ് ഈ പുസ്തകത്തിലുള്ളത്. മൂലപ്രമാണങ്ങളും ചർചകളുമായി ഗ്രന്ഥകാരൻമാർക് അധികം പരിചയമുള്ള മേഖലയാണ് ഇതെന്ന ഒരു കാരണം ഈ മാറ്റത്തിൻെറ പിന്നിലുണ്ടാവാം.

കർണാടകത്തിൽനിന്നാണ് കടലോരംവഴി 32 നമ്പൂതിരിഗ്രാമങ്ങളുടെ പൂർവികർ കേരളത്തിൽ കുടിയേറിപ്പാർകാൻ എത്തിയതെന്നവാദം അപ്പാടെ സ്വീകരിക്കുവാൻ നിവൃത്തിയില്ലെന്നാണ് ഗ്രന്ഥകാരൻമാർ അഭിപ്രായപ്പെടുന്നത്. *കാരണം കർണാടകത്തിൻേറതെന്ന് അറുത്തു മുറിച്ചു പറയാവുന്ന യാതൊന്നും ഇവരുടെമേൽ ആരോപിക്കാനാവില്ല* (പു. 89). ഇങ്ങിനെ പറയുമ്പോൾ കർണാടകത്തിൻെറ ചരിത്രപരമായ കർണാടകവ്യക്തിത്വം - ഭാഷയും സമൂഹവുമടക്കം - ഉരുത്തിരിയുന്നതിന് മുമ്പാണോ പിമ്പാണോ ആ കുടിയേറ്റങ്ങൾ ഉണ്ടായിരിക്കാവുന്നത്, എന്നാലോചിക്കാമായിരുന്നു. മുമ്പാണെങ്കിൽ 'കർണാടകത്തിൻേറ'തായ ഒന്നും പ്രതീക്ഷിക്കേണ്ടതില്ലല്ലോ. ഏറ്റവും വടക്കുള്ള, കർ

ണാടകത്തിന് ഏറ്റവും അടുത്തുള്ള, പെരുഞ്ചെല്ലൂരും പയ്യന്നൂരുമാണ് ഏറ്റവും പഴക്കമുള്ള ഗ്രാമങ്ങളായി നമ്പൂതിരിമാരുടെ ഐതിഹ്യചരിത്രഗ്രന്ഥമായ *കേരളോൽപത്തിയിൽ* സ്ഥാനം പിടിച്ചിട്ടുള്ളത്. ഇവയ്ക്ക് ശേഷമാണ് മറ്റു ഗ്രാമങ്ങൾ ഉണ്ടായതെന്ന സൂചനയും അവിടെ ലഭിക്കുന്നു. ഇന്നും ശാസ്ത്രസംബന്ധവും ആചാരസംബന്ധവുമായ പലതിലും പെരുഞ്ചെല്ലൂരിന് (തളിപ്പറമ്പ്) കേരളബ്രാഹ്മണഗ്രാമങ്ങളിൽ പ്രാധാന്യവുമുണ്ട്. അവിടത്തെ പെരുംതൃക്കോവിലപ്പൻ നമ്പൂതിരിയില്ലങ്ങളിൽ എവിടെയും ഒരു മുഖ്യദേവതയാണ്. പയ്യന്നൂരിൽ, പഴക്കംകൊണ്ടാവാം, കേരളത്തിലെ മരുമക്കത്തായവും ബ്രാഹ്മണപാരമ്പര്യത്തിൽ കടന്നുകൂടിയിരിക്കുന്നു. സംഘത്തമിഴ് പാട്ടുകളിൽ ചെല്ലൂർ ബ്രാഹ്മണകേന്ദ്രമായി, പരശുരാമൻെറ യാഗസ്ഥലമായി, വാഴ്ത്തപ്പെടുന്നു. എന്നല്ല, പിൽക്കാലത്ത് പൊതുവേ കേരളബ്രാഹ്മണർ തമിഴ് ബ്രാഹ്മണരെ അകറ്റി നിർത്തുകയും കർണാടകത്തിലുള്ള തുളുബ്രാഹ്മണരെ കൂട്ടത്തിൽ കൂട്ടുകയും ചെയ്തിട്ടുണ്ട്. ക്രിസ്തുവിനുമുമ്പ് രണ്ടാംശതകംതൊട്ട് ക്രിസ്തുവിനുശേഷം ആറാം ശതകംവരെയുള്ള കാലഘട്ടത്തിനിടയ്ക്കാണ് കുടിയേറ്റങ്ങളുണ്ടായതെങ്കിൽ കർണാടകഭാഷാസ്വാധീനം പ്രസക്തമാവുന്നില്ല. ഒരുതരം പ്രാകൃതഭാഷ സംസാരിച്ചിരുന്നവർ ഇവിടെ വന്നപ്പോൾ ഇവിടത്തെ ജനകീയ ഭാഷയായ തമിഴിനെ സ്വന്തമാക്കിയെന്നുവരാം. തുളുനാട്ടിലെ 32 ഗ്രാമങ്ങളും കേരളത്തിലെ 32 ഗ്രാമങ്ങളും ഒരേ പ്രസ്ഥാനത്തിൽ ഉൾച്ചേർന്നതായും പിൽക്കാലത്ത് വേർപിരിഞ്ഞതായും *കേരളോൽപത്തി* അവകാശപ്പെടുന്നു. ഗോകർണംതൊട്ട് കന്യാകുമാരിവരെ പരശുരാമകേരളമായി അവർ കണക്കാക്കുന്നു. പഴയ ചേരനാട്ടിൻെറ ഭാഗമായ കൊങ്ങുനാട്ടിൽ തലസ്ഥാനമായ കരൂരിൻെറ അടുത്തുപോലും നമ്പൂതിരിഗ്രാമങ്ങൾ ഇല്ല എന്നതും, സംഘകാലപാരമ്പര്യം *കേരളോൽപത്തിക്ക്* അജ്ഞാതമാണെന്നതും കിഴക്കൻ തീരത്തിലൂടെ വന്ന് ഇന്നത്തെ തമിഴ്നാട്ടിൽ താവളമുറപ്പിച്ച ബ്രാഹ്മണരിൽനിന്ന് ഈ നമ്പൂതിരിമാരെ വേർതിരിച്ചു നിർത്തുന്നു. സഭകളിൽ പൊതുവാൾ, സമഞ്ജിതൻ എന്നീ ഉദ്യോഗനാമങ്ങളും തമിഴ്നാട്ടിലേതുപോലെ വാരിയം എന്ന സമിതികൾ ഇല്ലാത്ത ഒരവസ്ഥയും തുളുനാടിനോടുള്ള ബന്ധം സൂചിപ്പിക്കുന്നു. നായനാർ – ആൾവാർ ഭക്തിപ്രവാഹം ചോള-പാണ്ഡ്യ ദേശങ്ങളിൽനിന്ന് ഒമ്പതാം ശതകത്തിൽ കേരളത്തിലെത്തി രാജാക്കൻമാരെപ്പോലും സ്വാധീനിച്ചുവെങ്കിലും നമ്പൂതിരിമാർ ആ സമ്പ്രദായങ്ങളെ അംഗീകരിച്ചുകാണുന്നില്ല. തുളുനാട്ടിൽനിന്ന് കടന്നുവന്നവരാണ് 32 ഗ്രാമങ്ങൾ സ്ഥാപിച്ചതെന്നും അവരുടെ സ്വാധീനമാണ് കാലക്രമത്തിൽ കേരളത്തിലെ തമിഴ്ഭാഷയ്ക്ക് പരിവർത്തനം വരുത്തിയതെന്നും വിചാരിക്കാനാണ് കൂടുതൽ യുക്തിയുള്ളത്.

ഈ അദ്ധ്യായത്തിൽ (പു. 89-93, 95-100) ഇളംകുളത്തിൻെറയും എൻെറയും പഠനങ്ങളിൽനിന്നും, വിശിഷ്യ കേശവൻ വെളുത്താട്ടിൻെറ *കേരളത്തിലെ ബ്രാഹ്മണാധിവാസകേന്ദ്രങ്ങൾ (ബ്രാഹ്മിൻ സെറ്റിൽമെൻറ്സ് ഇൻ കേരള)* എന്ന പുസ്തകത്തിൽനിന്നും ആശയങ്ങൾ അവിടവിടെ എടുത്തുചേർത്തിട്ടുണ്ട്. പ്രത്യേകം എടുത്തു പറഞ്ഞിട്ടില്ല എന്നേയുള്ളൂ. ഒരു ചെമ്പ ലിഖിതത്തിൽ നിന്നുള്ള വിവരം മാത്രമേ കൂട്ടിച്ചേർത്തതായി കാണുന്നുള്ളൂ. (പു. 91,94,96,100) ആ ലിഖിതം രാഘവവാരിയർ കണ്ടെടുത്തതും വ്യാഖ്യാനിച്ചതുമാണല്ലോ. പക്ഷേ കേരളത്തിലെ നൂറുകണക്കിനുള്ള മറ്റു ലിഖിതങ്ങളെ അപേക്ഷിച്ച് ഇവർ കരുതുന്നത്ര വ്യത്യസ്തതയും പ്രാധാന്യവും അതിനുണ്ടോ എന്ന കാര്യം സംശയഗ്രസ്തമാണ്.

അതിനെ മതിക്കുന്നതിൽ ആവേശംകൊണ്ട് അതിശയോക്തി കടന്നുകൂടിയെന്നാണ് തോന്നുന്നത്. ആ രേഖയനുസരിച്ച് 'ഊർ' ഏകകണ്ഠമായി തീരുമാനമെടുക്കുന്നതുകൊണ്ട് അതൊരു അബ്രാഹ്മണഗ്രാമമാണെന്ന് പറയുന്നതിൽ യുക്തിഭംഗമുണ്ട് (പു. 94). തമിഴ്നാട്ടിലെ സ്ഥിതി എന്തായാലും കേരളത്തിൽ ഇക്കാലത്ത് 'ഊരാളർ' എന്ന് ബ്രാഹ്മണ സഭാംഗങ്ങളെയും 'ഊർ' എന്ന് അവരുടെ ഗ്രാമസഭയേയും വിളിക്കുന്നതായി പല ഉദാഹരണങ്ങൾ ഇളംകുളവും ഞാനും ചൂണ്ടിക്കാണിച്ചിരുന്നു. ബ്രാഹ്മണേതര ഗ്രാമങ്ങളിലെ ഊർകൂട്ടങ്ങൾക്ക് ഇത്തരം ലിഖിത പാരമ്പര്യം കാണുന്നില്ല. ചെമ്പ്രയിലും ബ്രാഹ്മണക്ഷേത്ര സ്വത്തുക്കളാണല്ലോ വിഷയം. തിരുവാറ്റുവായ്, തിരുനെല്ലി എന്നീ ബ്രാഹ്മണസങ്കേതങ്ങളുടെ രേഖകളിൽ ബ്രാഹ്മണരല്ലാത്തവർകും ഊട്ട് ഏർപെടുത്തിയെന്ന പ്രസ്താവന (പു. 98) ലിഖിതം വായിച്ചതിലും വ്യാഖ്യാനിച്ചതിലും തെറ്റുപറ്റിയതിൻെറ ഫലമാണ്. ചേരിക്കൽ എന്ന് അറിയപ്പെട്ടിരുന്ന ബ്രാഹ്മണേതരഗ്രാമങ്ങളെപ്പറ്റി (പു. 93-94) രണ്ടു ദശകങ്ങൾക്ക് മുമ്പ് എൻെറ പെരുമാൾപ്രബന്ധത്തിൽ മുന്നോട്ടുവച്ച നിരീക്ഷണങ്ങൾതന്നെ ഇവരും ആവർതിക്കുന്നു.

*കൈമാറ്റം* എന്ന ഖണ്ഡത്തിൽ ഒരേ ഖണ്ഡികയിൽ ചാലിയരെപ്പറ്റി പറയുന്ന കാര്യങ്ങൾ ഒത്തുപോകുന്നില്ല. ഒരു വാചകമിതാ:

*അധിവാസ സ്ഥാനങ്ങളിൽ കൈമാറ്റത്തിലെ ഏറ്റവും പ്രചാരമുള്ള ഘടകങ്ങൾ വാണിയനും ചാലിയനുമായിരുന്നു* (പു. 102).

ഇവിടെപ്പറയുന്ന ചാലിയൻ നെയ്ത്തുകാരനാണല്ലോ. വാണിയനെപ്പറ്റി ചിലതുപറഞ്ഞശേഷം എഴുതിയ മറ്റൊരു വാചകമിതാണ്:

*നെയ്ത്തുകാരെക്കുറിച്ച് സമകാല കേരളീയ രേഖകളിൽ പരാമർശമില്ല* (പു. 102).

വാണിയനെപ്പറ്റി രേഖകളിൽ ധാരാളം പരാമർശമുണ്ടാവുകയും ചാലിയനെപ്പറ്റി ഒന്നും ഇല്ലാതിരിക്കുകയും ചെയ്യുന്ന ഒരു സാഹചര്യത്തിൽ സ്വാഭാവികമായ നിഗമനമെന്താണ് ? വാണിയൻ ഏറ്റവും പ്രചാരമുള്ള ഘടകമായിരിക്കുന്നു; ചാലിയൻ അങ്ങിനെയല്ല, എന്നേ പറഞ്ഞുകൂടൂ. പക്ഷേ ചാലിയൻ ആദ്യംമുതൽക്കേ ഉണ്ടായിരിക്കണം എന്ന് ഈ ഗ്രന്ഥകാരൻമാർക് നിർബന്ധമുണ്ട്. അതുകൊണ്ട് അവർ ഒരു മുടന്തൻന്യായം കണ്ടെത്തുന്നു.

*അധിവാസമാത്രകളിൽ ഒറ്റയൊറ്റ കുടികളായി പാർകുന്ന ചാലിയപ്പറമ്പുകളുടെ സ്ഥലനാമരൂപേണയുള്ള അവശിഷ്ടങ്ങൾ ഉണ്ട്* (പു. 103).

ഇവിടെ ഒന്നോർകണം. സ്ഥലനാമത്തെളിവുകൾക്ക്, ഐതിഹ്യങ്ങൾക്കെന്നപോലെ, കാലബോധം കഷ്ടിയാണ്. ചാലിയപ്പറമ്പുകൾ പെരുമാൾഭരണം കഴിഞ്ഞ് എത്രയോ കാലത്തിനുശേഷം ഉണ്ടായതുമാവാം. അല്ലെങ്കിൽ ഒരുപാടില്ലെങ്കിലും ഒരിക്കലെങ്കിലും വാണിയരെപ്പോലെ അവരും പെരുമാൾകാല പ്രമാണങ്ങളിൽ എത്തിനോക്കുമായിരുന്നില്ലേ? സഹ്യാദ്രിക്ക് തൊട്ടപ്പുറത്തുള്ള ചോള, പാണ്ഡ്യരേഖകളിൽ ഇതേകാലത്ത് വാണിയരെപ്പോലെ ചാലിയരെയും കണ്ടുമുട്ടുന്നുണ്ട്. അപ്പോൾ ന്യായമായി അനുമാനിക്കാവുന്ന കാര്യം ചാലിയൻ വാണിയനോടൊപ്പം നേരത്തേ കേരളത്തിൽ എത്തിപ്പെട്ടിരുന്നില്ല; പിന്നീട് വന്നു എന്നാണ്. അല്ലാതെ വാണിയനും ചാലിയനും ഒരേപോലെ ഒരേസമയം പ്രചാരത്തിൽ ഇരുന്നുവെന്നല്ല.

*വടക്കുള്ള പന്തലായിനി കൊല്ലമെന്ന കൈമാറ്റകേന്ദ്രത്തിൽനിന്ന് വേർതിരിച്ചു കാണാനാണ് തെക്കൻ കൊല്ലത്തെ അതിൻെറ പഴയ പേരായ കുരക്കേണി കൊല്ലമെന്ന പേരുകൊണ്ട് വ്യവഹരിക്കുന്നത്* (പു. 104)

ഈ പ്രസ്താവനയ്ക്ക് ബലംപോരാ. 'കോട്ടയകം' ചുരുങ്ങി 'കോട്ടയം' ആയപോലെ 'കോയിലകം' ചുരുങ്ങി 'കോല'മോ 'കൊല്ല'മോ ആവുന്ന പതിവുണ്ടായിരിക്കണം. വാസ്തവത്തിൽ രണ്ടല്ല പല കൊല്ലങ്ങൾ പശ്ചിമതീരത്തിൽത്തന്നെയുണ്ട്. കൊല്ലാപുരം പോകട്ടെ. 'വട്ടക്കൊല്ലം' (ഭട്ക്കൽ) 'മാടായിക്കൊല്ലം' എന്നിവ 'പന്തലായിനിക്കൊല്ല'ത്തിനും 'കുരക്കേണിക്കൊല്ല'ത്തിനും പുറമെയാണ്. എല്ലാറ്റിലും യഥാർഥമായ പേർ ആദ്യഭാഗത്തിലാണ്. ആ നിലയ്ക്ക് വടക്കും തെക്കും വേർതിരിക്കാനല്ല, ഓരോ കൊല്ലത്തെയും മറ്റു കൊല്ലങ്ങളിൽനിന്ന് വേർതിരിക്കാനാണ് സ്ഥലപ്പേർ ആദ്യം ചേർത്ത് പറഞ്ഞിരുന്നത്. കാലക്രമത്തിൽ പല രാഷ്ട്രീയഘടകങ്ങൾ ഉണ്ടായശേഷം ചിലേടത്തൊക്കെ ആദ്യഭാഗം കൊഴിഞ്ഞുപോയി, കൊല്ലംമാത്രം അവശേഷിച്ചു - 'തൃക്കണാമതിലക'ത്തിലെ 'മതിലക'മെന്നപോലെ.

*അങ്ങാടിക്കുചുറ്റും ഒരു മതിൽ ഉണ്ടായിരുന്നതായി തരിസാപ്പള്ളി ചെപ്പേടിൽനിന്നറിയാം.(പു. 104)* എന്നെഴുതിയിരിക്കുന്നു. ഇതും ശരിയല്ല. തരിസാപ്പള്ളി ചെപ്പേടുകളിൽ *ഇവ്വീഴവർ തംവണ്ടി കുണന്തകാടിയിലും മതിലിലും വിയാപരിക്കക്കടവർ* എന്നാണ് കാണുന്നത്. ഇവിടെ അങ്ങാടിക്കുചുറ്റുമായി പുറത്ത് മതിലുണ്ടെന്നല്ല, മതിലും അങ്ങാടിയും വെവ്വേറെ സ്ഥലങ്ങളാണെന്നാണ് വിവക്ഷിക്കുന്നത്. 'മതിൽ' എന്ന വാക്ക്, 'മതിലകം' എന്ന് തൃക്കണാമതിലകത്തും തിരുവനന്തപുരത്തും ഒക്കെ വ്യവഹരിച്ചിരുന്നതുപോലെ, രാജധാനിയും ക്ഷേത്രവും പ്രഭുഗൃഹങ്ങളും അടങ്ങുന്ന സുപ്രധാന രാഷ്ട്രീയകേന്ദ്രത്തെയാണ് സൂചിപ്പിക്കുന്നത്. നാനാജാതി മതസ്ഥൻമാർ പലപാട് കേറിയിറങ്ങുന്ന അങ്ങാടി സാധാരണയായി മതിലിനു പുറത്താണ് സംവിധാനം ചെയ്തിരുന്നത്. തരിസാപ്പള്ളിയുടെ ആൾക്കാരായ ഈഴവർക് ഒരു സവിശേഷാനുകൂല്യമായി അങ്ങാടിയിൽ മാത്രമല്ല മതിലകത്തും പ്രവേശിക്കാൻ അനുമതി കൊടുത്തുവെന്നാണ് ചെപ്പേടുകളിൽ പറഞ്ഞിട്ടുള്ളത്. അതല്ലാതെ അങ്ങാടിക്ക് ചുററും മതിലുണ്ടെന്ന് പറഞ്ഞിട്ടില്ല, ധ്വനിപ്പിച്ചിട്ടുമില്ല.

ഇക്കാലത്തെ കടൽവാണിജ്യത്തെക്കുറിച്ച് പറയുന്നിടത്ത് (പു. 106-8) പതിവുപോലെ പ്രമാണങ്ങൾ സൂചിപ്പിക്കാതിരിക്കുന്നതുകൊണ്ട് പല പ്രസ്താവനകളും കുഴപ്പം സൃഷ്ടിക്കുന്നു. ഒരുദാഹരണം പറയാം. *ആദിയിൽ അറബിക്കടലിലെ കപ്പലോട്ടം തീരക്കടൽ വഴി ആയിരുന്നു. അത് ചിലവുകൂടിയതും ദുർഘടവുമായിരുന്നു. കടൽമുറിച്ച് കപ്പലോട്ടം തുടങ്ങിയത് അറബികളാണ്. അറബിക്കടലിലെ കാറ്റിൻെറ ഗതിവിഗതികൾ അറബികൾക്ക് അജ്ഞാതമായിരുന്നില്ല. എന്നാൽ അതവർ ഒരു കച്ചവടരഹസ്യമായി സൂക്ഷിച്ചു* എന്നെല്ലാം പറഞ്ഞിരിക്കുന്നു. ഗ്രീക്കുനാവികനായ ഹിപ്പാലസ് ആണ് ക്രിസ്തു ഒന്നാം ശതകത്തിൽ കാലവർഷക്കാറ്റുകളെ ആധാരമാക്കിയ കുറുക്കുവഴി ആദ്യമായി കണ്ടുപിടിച്ചതെന്ന ഒരവകാശവാദമാണ് പല ഗ്രന്ഥങ്ങളിലും കണ്ടിട്ടുള്ളത്. അറബികളാണ് കണ്ടുപിടിച്ചതെന്നും അവർ അത് രഹസ്യമായിവച്ചുവെന്നും എഴുതുമ്പോൾ അത് ഒരു വെറും മോഹചിന്തയല്ലെങ്കിൽ അതിനുള്ള ആധാരപ്രമാണങ്ങൾ എന്താണെന്ന് വിശദീകരിക്കുവാൻ ഗ്രന്ഥകാരൻമാർ ബാദ്ധ്യസ്ഥരാണ്. അതിവിടെ ചെയ്തിട്ടില്ല; ഹിപ്പാലസ്സിനെപ്പറ്റി മിണ്ടിയിട്ടില്ല. ക്രിസ്തുവിൻെറ ശതകങ്ങൾക്കുമുമ്പ് വെറും കാട്ടുവർഗക്കാരായിരുന്ന അറബികൾ വൻതോതിൽ കടൽവാണിജ്യത്തിൽ ഏർപെട്ടിരുന്നതായി അറിവില്ല.

ഇതുപോലെ മറ്റൊരു പ്രസ്താവ നയിതാ:

*കേരളചീനാബന്ധങ്ങളെക്കുറിച്ച് വിവരം നൽകുന്ന ചില അറബിവിവരണങ്ങളിൽ കാണുന്നതനുസരിച്ച് പേർസ്യൻ ഉൾക്കട ലിലേക്ക് പോകുന്ന ചീനക്കപ്പലുകൾ കൊല്ലത്തെ ഇടത്താവളമാക്കിയിരുന്നു. എന്നുവെച്ചാൽ പേർസ്യൻ ഉൾക്കടൽതീ രത്തുള്ള രാജ്യങ്ങളുമായി ചീനക്കാർ നേരിട്ടു വാണിജ്യം നടത്തിയിരുന്നുവെ ന്നർഥം.*

ഇങ്ങിനെ ഒരർഥമുള്ള വിവരണം ഏതാ ണെന്നും ഏതു കാലത്തെപ്പറ്റിയാണെന്നും അവർ നമ്മോട് പറയുന്നില്ല. പെരുമാൾ കാലഘട്ടത്തിലും പിന്നെ മാർകോപോ ളോവിൻെറ സന്ദർശനസമയത്തും പതി വായി ചീനക്കപ്പലുകൾ കൊല്ലംവരെ ചെന്ന് ചരക്കിറക്കി തിരിച്ചുപോവുകയാ ണെന്നാണ് പലേടത്തും കണ്ടിട്ടുള്ളത്. ചിലപ്പോൾ അപൂർവമായി കോഴിക്കോട്ടും എത്താറുണ്ടായിരുന്നു. ഇസ്ലാമിൻെറ ആവിർഭാവത്തിനുശേഷം അറബിക്കടൽ അറബികളുടെ കളിക്കളമായി. പിന്നീട് ചീനക്കപ്പലുകൾ നേരിട്ട് കേരളക്കര യിൽനിന്ന് ആഫ്രിക്കൻകരയിലേക്ക് ഒന്നുര ണ്ടുതവണ പോയതായി പതിമൂന്നാം ശത കത്തിൽ മാഹ്വാൻെറയും മറ്റും പ്ര സ്താവനകളിൽ മാത്രമാണുള്ളത്. മറിച്ച് നേരത്തെയുള്ള അങ്ങിനെ വല്ല വർ ണനയും കാണപ്പെടുകയാണെങ്കിൽ തീർ ചയായും ആ പുതിയ അറിവിൻെറ ഉറ വിടം പരസ്യമാക്കപ്പെടേണ്ടതാണ്. ഇവിടെ അങ്ങിനെ ചെയ്യാത്തതിനാൽ ഈ 'അർഥം' അനർഥകരമായ ഒരു തെറ്റിദ്ധാര ണയാണെന്ന സംശയം ബാക്കിയാവുന്നു. മറ്റൊരു കുഴപ്പം,

*ചരക്കിന് ചരക്ക് കൊടുത്ത് അവിടെ ത്തീരുന്ന ഇടപാടാണിത്. അല്ലാതെ അസം സ്കൃതവസ്തുക്കൾ ഇറക്കുമതിചെയ്ത് ഉപഭോഗവസ്തുക്കളാക്കി മാറ്റി കയറ്റുമതി ചെയ്യുന്ന വിനിമയചക്രമല്ല എന്നർഥം. അതുകൊണ്ടുതന്നെ ഇവിടത്തെ ഉൽ പാദനസമ്പ്രദായത്തെ ഈ കച്ചവടം സ്വാധീനിക്കുകയോ പരിവർത്തിപ്പി ക്കുകയോ ഉണ്ടായില്ലെന്ന് പറയണം.*

ഇപ്പറഞ്ഞതിൽ ആദ്യവാചകം ശരി. അതാണ് പ്രാചീനലോകത്തിലെ പൊതു സമ്പ്രദായം. അസംസ്കൃതവസ്തുക്കൾ ഇറക്കുമതിചെയ്ത് ഉപഭോഗവസ്തു ക്കളാക്കിമാറ്റി കയറ്റുമതി ചെയ്യുന്ന രീതി വ്യവസായവിപ്ലവത്തോടെ മാത്രമാണ് വലിയതോതിൽ നടപ്പായത്. അതുകൊണ്ട് ആ ഭാഗവും ശരി. എന്നാൽ ഈ കച്ചവടം ഉൽപാദന സമ്പ്രദായത്തെ സ്വാധീനി ക്കുകയോ പരിവർത്തിപ്പിക്കുകയോ ചെയ്യു ന്നില്ലെന്ന് പറയുന്ന ഭാഗം ഇതിനോടുചേ രുന്നില്ല. വ്യവസായവിപ്ലവത്തിന് മുമ്പും വ്യാപാരം ചെറിയ തോതിൽ ഉൽപാ ദനത്തെ സ്വാധീനിച്ചിരുന്നു. കുരുമുളകിന് വിദേശങ്ങളിൽ നല്ല വിപണിയുണ്ടെങ്കിൽ കേരളത്തിൽ നല്ല വിലകിട്ടുന്നു. അപ്പോൾ കൃഷിക്കാർ മറ്റു കൃഷികളെമാറ്റി കുരുമു ളകിൻെറ കൃഷിയിൽ താൽപര്യമെടു ക്കുന്നു. ഇങ്ങിനെ തുറമുഖത്തെ വർധിച്ച കച്ചവടം അകലെ മലമ്പ്രദേശങ്ങ ളിൽപ്പോലും കൃഷിയെ സ്വാധീനിക്കുന്നു. അവിടന്ന് തുറമുഖംവരെ വ്യാപിക്കുന്ന ഇടനിലക്കാരുടെ ഒരു വലിയ നിരതന്നെ വ്യാപാരികളും തോണിക്കാരും ചുമ ട്ടുകാരും കാവൽക്കാരും ദല്ലാളുകളുമായി ഉയർന്നുവരുന്നു. ഇത്രത്തോളം സ്വാധീ നവും പരിവർത്തനവും അക്കാലത്തെ മറ്റു സമൂഹങ്ങളിൽ എന്നപോലെ കേര ളത്തിലും കുരുമുളക്, സുഗന്ധവ്യഞ്ജന ങ്ങൾ, വർണക്കല്ലുകൾ എന്നിവയുടെ കാര്യത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ട്. 'കാ ലിക്കോ' തുണിയുടെആവശ്യക്കാർ ഏറുന്ന തോടൊപ്പം നെയ്ത്തുകാരായ ചാലിയൻ മാരുടെ തെരുവുകളും വർധിക്കുന്നുവെന്ന് കാണാം. ഇത്തരം പരിമിതമായ 'സ്വാ ധീന'വും 'പരിവർത്തന'വും പാടേ നിഷേ ധിച്ചുകൂടാ, ചിലതരം കൃഷിക്കാരുടെയും വിദഗ്ധതൊഴിലാളികളുടേയും എണ്ണവും കുടിയേറ്റങ്ങളും ക്രമേണ വികസിച്ചുവരു

ന്നതായി രേഖകളിൽ കാണാം. ചരിത്ര കാരൻ ആ രേഖകൾ തേടിപ്പിടിക്കണം. മറിച്ചൊരു നിഗമനം സാധൂകരിക്കപ്പെടു ന്നില്ല.

*വർതകസംഘങ്ങളെപ്പറ്റി* പറ യുമ്പോൾ (പു. 108-14) ദക്ഷിണേ ന്ത്യയിൽ ഉടനീളമുള്ള രേഖകളെ സ്മരി ക്കുന്നു. എന്നാൽ ഏതുകാലത്ത് എവിടെ യുള്ള ചോളലിഖിതങ്ങൾ എന്നുപോലും പറയുന്നില്ല. എന്നല്ല, നേരത്തേ ഹുൾഷ്, ഗുണ്ടർട്, ഗോപിനാഥറാവു, വെങ്കയ്യ മുത ലായവരും അടുത്തകാലത്ത് മേരി അബ്ര ഹാം, ശിവണ്ണ തുടങ്ങിയവരും നടത്തിയ പഠനങ്ങളാണ് പ്രയോജനപ്പെടുത്തിയിട്ടുള്ള തെങ്കിലും അവയിൽ എത്രത്തോളം സ്വീക രിച്ചിട്ടുണ്ടെന്ന് വെളിപ്പെടുത്തിയിട്ടില്ല. ഇതു കൊണ്ട് ചർച്ച കൂടുതൽ ചർച്ചയിലേക്ക് നയിക്കാൻ സഹായകമാവാതെ ഒരഭിപ്രാ യപ്രകടനമായി നിൽക്കുന്നു. ഈ സ്വകാ ര്യത നവീനശാസ്ത്രീയരീതിക്ക് വിരുദ്ധ മാണ്. പല ഗവേഷണകേന്ദ്രങ്ങളിലും ഇയ്യിടെ നടന്ന കണ്ടെത്തലുകളെ ഒന്നി ച്ചെടുത്തു മലയാളത്തിൽ എഴുതിയ തുകൊണ്ട് അത്രത്തോളം ഒരു പരീക്ഷാ സഹായി എന്ന പ്രയോജനം അവകാശ പ്പെടാം. ഇതുതന്നെയാണ് *സ്ഥാപനം, വ്യവഹാരം* എന്നീ ഖണ്ഡങ്ങളെപ്പറ്റിയും (പു. 114-22, 122-26) പറയാനുള്ളത്.

ഈ ഭാഗത്ത് ഒരിടത്ത് *സ്വർണം കൈവശപ്പെടുത്താൻ ഔൽസുക്യം കാണി ക്കുന്നത് മുഖ്യമായും നാടുവാഴിവിഭാ ഗത്തിൽ ഉള്ളവരാണെന്നും സ്വർണ ത്തിന്റെ ഉപയോഗം ഇവർക് എന്തായിരു ന്നുവെന്ന് അറിഞ്ഞുകൂടെന്നും* പറയുന്നു. (പു. 124) അമ്പലങ്ങളിലെ വിഗ്രഹ ങ്ങൾക്കും ജീവനുള്ള ദേവീവിഗ്രഹ ങ്ങൾക്കും ഈ നാട്ടിൽ ചിരകാലമായുള്ള സ്വർണാഭരണഭ്രമം, സമകാലിക സാഹി ത്യകൃതികളിലും ശിൽപങ്ങളിലും പ്രതിഫ ലിച്ചിരിക്കേ, ഈ സംശയം അർഥശൂന്യ മാണ്. മാത്രമല്ല, സ്വർണം കൊടുത്തു ഭൂമി വാങ്ങുന്നതിന്റെ ഉദാഹരണങ്ങളും ഇക്കാലത്ത് സുലഭമാണ്. നാടുവാഴികളും ക്ഷേത്രങ്ങൾക്ക് സ്വർണദാനം ചെയ്യുന്നു. അവർ അത് കടംകൊടുക്കുകയോ ഭൂമി യിൽ നിക്ഷേപിക്കുകയോ ചെയ്യുന്നു.

ഇതുപോലെ *പിൽക്കാലത്ത് ചങ്ങാതമെന്നപേരിൽ അറിയപ്പെടുന്ന രക്ഷാസംഘങ്ങളും കാരാളരായിരുന്നു* (പു. 125) എന്ന പ്രസ്താവനയ്ക്കും ആധാരമെന്തെന്നു പറഞ്ഞിട്ടില്ല. എല്ലാ ചങ്ങാതക്കാരും കാരാളരല്ല എന്നാണ് പല സഞ്ചാരക്കുറിപ്പുകളും ഗ്രന്ഥവരികളും പറയുന്നത്. ചാവേർ ആയിപ്പോയിരുന്നത് പാരമ്പര്യാടിസ്ഥാനത്തിലുള്ള കാരാളരാ യിരുന്നു. എന്നാൽ ചങ്ങാതക്കാരിൽ റൊക്കം പണംവാങ്ങി സേവനംചെയ്തവർ ധാരാളമുണ്ടായിരുന്നു.

*ഒരു കാർഷികവ്യവസ്ഥയിലെ ഉൽ പാദനപ്രക്രിയയുമായി നേരിട്ടു ബന്ധ മുള്ള ആശയങ്ങൾക്ക് ക്ഷേത്രശിൽപഘട നയിൽ പ്രാതിനിധ്യമുണ്ട്* (പു. 115) എന്ന തത്വജ്ഞാനം ഒഴുക്കൻ മട്ടിൽ ഒരു ഖണ്ഡികയുടെ ആരംഭത്തിൽ കൊടുത്തി രിക്കുന്നു. പക്ഷേ തുടർന്ന് വരുന്ന വാച കങ്ങളിൽ ഈ ബന്ധം ശരിക്ക് വിശദീക രിക്കാൻ കഴിഞ്ഞിട്ടില്ല. *അഭിഷേകം തുട ങ്ങിയ ക്ഷേത്രാനുഷ്ഠാനങ്ങളിൽ പല തിനും കാലാവസ്ഥാക്രമീകരണത്തെ ക്കുറിച്ചുള്ള ആശയവുമായുള്ള ബന്ധം നിരീക്ഷണവിധേയമായിട്ടുണ്ട്* എന്നു വായി ക്കുമ്പോഴും അഭിഷേകം എങ്ങിനെ കാലാ വസ്ഥാക്രമീകരണവുമായി ബന്ധപ്പെട്ടി രിക്കുന്നു എന്ന് അന്ധാളിച്ചുപോവും. ക്ഷേത്രശിൽപവും ഉൽപാദനപ്രക്രിയയും ആയിട്ട് ഉണ്ടെന്നുകൽപിക്കപ്പെട്ട ബന്ധ ത്തിലേക്ക് ഇതെങ്ങിനെ വെളിച്ചം വീശു ന്നുവെന്നറിഞ്ഞുകൂടാ. വാസ്തവത്തിൽ ക്ഷേത്രശിൽപഘടനയുടെ അടിസ്ഥാനത ത്വങ്ങൾ കേരളത്തിൽ ഉരുത്തിരിഞ്ഞതല്ല,

മറ്റിടങ്ങളിൽനിന്ന് പകർത്തിക്കൊണ്ടുവന്ന് ഇവിടത്തെ പരിതസ്ഥിതികൾക്കനുകൂലമായി വളർത്തിയെടുത്തതാണ്. ഉൽസവങ്ങളുടെയും ആരാധനാക്രമങ്ങളുടെയും കാര്യത്തിലാണ് ഉൽപാദനപ്രക്രിയയുമായി നേരിട്ടു ബന്ധമുള്ളത്. ഓണവും വിഷുവുംതന്നെ ഒന്നാന്തരം ഉദാഹരണങ്ങൾ. അവയ്ക്ക് ഈ നാട്ടിൽ കൊയ്ത്തും വിതയുമായുള്ള, കാണവും പാട്ടവുമായുള്ള, ബന്ധം സുവിദിതമാണല്ലോ.

മൂഴിക്കളം കച്ചത്തെപ്പറ്റിയുള്ള ചർച്ചയിൽ (പു. 127-28) ഒളിച്ചുകളിയും അസ്പഷ്ടതയും കലർന്നിരിക്കുന്നു. കുടിയാൻമാരുടെ രക്ഷയ്ക്കുള്ളതാണ് ഈ കച്ചമെന്ന ഇളംകുളത്തിൻെറ നിഗമനവും ആകസ്മികമായി കുടിയാൻമാർക് അൽപം രക്ഷനൽകിയെങ്കിലും അതിനെക്കാൾ കൂടുതൽ ഊരാളരായ ബ്രാഹ്മണസംഘത്തിൻെറ സംഘസ്വഭാവദാർഢ്യമാണ് ആ ഭൂസ്വാമിവർഗത്തിൻെറതന്നെ സൃഷ്ടിയായ കച്ചത്തിൻെറ മുഖ്യോദ്ദേശമെന്ന എൻെറ വിമർശനവും ചരിത്രകാരൻമാരുടെ പേരും സന്ദർഭവും ചൂണ്ടിക്കാണിക്കാതെയും കാര്യകാരണബന്ധങ്ങൾ എടുത്തുപറയാതെയും പുസ്തകത്തിൽചേർത്തിട്ടുള്ളത്.

*പലയിടങ്ങളിലും അബ്രാഹ്മണരുടെ ഭൂമികളിൽ ഒരു ഭാഗമാണ് അമ്പലത്തിലേക്ക് വരുന്നത്* എന്നും *അത്തരം പ്രദേശങ്ങളിൽ അബ്രാഹ്മണരായ ഊരാളരും ഉണ്ടാവുക സ്വാഭാവികമാണല്ലോ എന്നും പറഞ്ഞതിൽ ആദ്യത്തെ ഭാഗം ശരിതന്നെ. പക്ഷേ രണ്ടാമത്തെ ഭാഗത്തിലെ* 'സ്വാഭാവികത' കേവലം സാങ്കൽപികമാണ്. ബ്രാഹ്മണാധിപത്യം സ്വീകരിച്ചവരെ ക്ഷേത്രഭരണക്കാര്യത്തിൽ ബ്രാഹ്മണർമാത്രം പ്രതിനിധീകരിക്കുന്നതും അത്രതന്നെ 'സ്വാഭാവിക'മാണെന്ന് പറയാം. ഇവിടെ സ്വാഭാവികതയ്ക്ക് ഒരു പ്രസക്തിയുമില്ല. തെളിവാണ് കാര്യം. അതാണ് കഴിയുമെങ്കിൽ നിരത്തേണ്ടത്. അങ്ങിനെ ചെയ്യാൻ കഴിഞ്ഞിട്ടില്ല.

*രേഖകളിലെ പല സന്ദർഭങ്ങളും അബ്രാഹ്മണ ഊരാളരുടെ കൈയേറ്റത്തെയാണ് സൂചിപ്പിക്കുന്നതെന്ന് അവിട്ടത്തൂരിലെ രേഖയെ (903ലെ) ആധാരമാക്കി സംശയിക്കാനവകാശമുണ്ട്* എന്ന് പറയുന്നതിനെ ചോദ്യം ചെയ്യേണ്ടിയിരിക്കുന്നു. മൂഴിക്കളം കച്ചത്തോടു ബന്ധപ്പെട്ട ഏത് ഭാഗമാണ്, ഏത് പ്രസ്താവനയാണ് ഈ സംശയം ജനിപ്പിക്കുന്നത് ? ഒന്നും കണ്ടതായോർകുന്നില്ല. ഇത്തരം സന്ദർഭത്തിൽ ആ ഭാഗം ഉദ്ധരിച്ചാൽ ജിജ്ഞാസുക്കളായ വായനക്കാർക് സ്വയം പരിശോധനയിലൂടെ മുന്നോട്ടുപോകാം. ആ പോക്കിവിടെ തടയപ്പെടുന്നു. ഇത്തരം പ്രമാണങ്ങൾ പ്രസിദ്ധീകരിച്ച *ട്രാവൻകൂർ ആർകിയോളജിക്കൽ സീരീസ്, രാമവർമ റിസർച് ഇൻസ്റ്റിട്യൂട്ട് ബുള്ളറ്റിൻ* എന്നിവയെ ബിബ്ലിയോഗ്രാഫിയിൽനിന്നുപോലും അകറ്റിനിർത്തിയിരിക്കയാണല്ലോ!

*അധികാരഘടനയെന്ന* ഖണ്ഡത്തിൽ ആദ്യഭാഗത്ത് *പതിയും ഊരാളനും* എന്ന ചർചയിൽ (പു. 129-31) ധാരാളം കുഴപ്പങ്ങളുണ്ട്. *അധികാരഘടനയുടെ ആടിപ്പടവായി പെരുമാൾവാഴ്ചക്കാലത്ത് കാണപ്പെടുന്നത് കുടിപതികളാണ്* എന്ന് രേഖപ്പെടുത്തുന്നു. ഇത് ശരിയാണോ? കുടിപതി ഒരു കുടിയുടെ പതിയല്ല, പല കുടികളുടെ പതിയാണ് എന്നോർകണം. പുന്നത്തലപ്പതിയും പോലക്കുടിപ്പതിയും മറ്റും ഈയർഥത്തിലാണ് തരിസാപ്പള്ളി ചെപ്പേടുകളിൽ പ്രത്യക്ഷപ്പെടുന്നത്. എന്നാൽ അധികാരത്തിൻെറ പടവുകൾ ഒന്നുകൂടി താഴോട്ടിറങ്ങുന്നു. കുടിപതിയുടെ താഴെ ഓരോ കുടിയുടെയും (കുടുംബത്തിൻെറയും) നായകനുണ്ട്. അയാളാണ് ആ കുടിയുടെ അംഗങ്ങളെയും സ്വത്തിനെയും പ്രതിനിധീകരിക്കുന്നത്; നിയന്ത്രിക്കുന്നത്. കുടി അഥവാ കുടു

ബമാണ് ഏറ്റവും താഴെയുള്ള പടിയായി നിൽക്കുന്നത്. അധികാരത്തിന്റെ തൻ മാത്ര. കുടിയിലുംതാഴെയുള്ളത് ആ സ്ഥാപനത്തിലെ അംഗമായ വ്യക്തിയാണ്. പക്ഷേ വ്യക്തിയെ വ്യക്തിയായി ഫ്യൂഡൽപ്രമാണങ്ങൾ പലപ്പോഴും അംഗീകരിക്കുന്നില്ല. അംഗീകരിക്കുന്നിടത്തോളം വ്യക്തിയാണ് താഴെപ്പടിയിലെന്നും പറയാം.

ഇതേപോലെ ശ്രദ്ധക്കുറവ് *പതിയുടെ വകഭേദമാകുന്നു ഊരാളൻ* എന്ന പ്രസ്താവനയിലും (പു. 130) ഉണ്ട്. പതി പല കുടികളുടെ (കുടുംബങ്ങളുടെ) അധിപതിയും പ്രതിനിധിയുമാണ്. ഊരാളൻ തന്റെ കുടുംബത്തെമാത്രം പ്രതിനിധീകരിക്കുന്നു. അങ്ങിനെ പല കുടികളുടെ (കുടുംബങ്ങളുടെ) നേതാക്കൻമാർ ചേർന്ന ഊരാളസഭയ്ക്ക് മാത്രമേ ഒരു കുടിപ്പതിയുമായി സാദൃശ്യം പറയാനാവൂ. ഇങ്ങിനെ പരിശോധിച്ചാൽ അബ്രാഹ്മണരുടെയും ബ്രാഹ്മണരുടെയും അധികാരമാത്രകളും അവയുടെ ഘടനയും വ്യത്യസ്തമായിരിക്കുന്നു.

*ഊരും സഭയും* എന്ന തലക്കെട്ടിന് താഴെയും ഒരു ചർചയുണ്ട്. (പു. 131) 'ഊരെ'ന്നും 'സഭ'യെന്നും ഉള്ള പദങ്ങൾ ഒരേ സ്ഥാപനത്തെ നിർദേശിക്കുവാൻവേണ്ടി കേരളത്തിൽ പ്രയോഗിച്ചിട്ടുണ്ട് എന്നാണ് പെരുമാൾ പ്രബന്ധത്തിൽ ഞാൻ കുറിച്ചിരുന്നത്. പലവർഷങ്ങൾക്കുശേഷം പുതിയ രേഖകൾകൂടി നോക്കിയപ്പോൾ വെളുത്താട്ട് കേശവൻ ഇതിനെക്കുറിച്ച് തടസ്സവാദങ്ങൾ ഉന്നയിക്കുകയുണ്ടായി. തമിഴ്നാട്ടിൽ ഊരെന്ന് അബ്രാഹ്മണസഭയ്ക്കും സഭയെന്ന് ബ്രാഹ്മണസഭയ്ക്കുമാണ് പേർ പറയുന്നത്. ഈ വാദപ്രതിവാദം ഗ്രന്ഥകാരൻമാരും ശ്രദ്ധിച്ചിരിക്കുമെന്ന് തോന്നുന്നു. ഏതായാലും അതേ പ്രമാണങ്ങൾ ഉപയോഗിച്ച് ആ രണ്ട് വാദഗതികളും അവർ പഴയപോലെ ആവർതിക്കുന്നു. പുതിയതായി ഒരു സംഭാവനയും ചെയ്തിട്ടില്ല; എന്നാൽ പഴയതാണെന്ന് സൂചിപ്പിച്ചിട്ടുമില്ല. ഊരാളനെന്ന് ബ്രാഹ്മണസഭാംഗത്തെ നിർദേശിക്കുമ്പോൾ ഊരെന്ന് സഭയെക്കുറിച്ചും പറയാം എന്നുതന്നെയാണ് സന്ദർഭങ്ങൾ ഒന്നുകൂടി പരിശോധിച്ചശേഷം എനിക്ക് തോന്നുന്നത്.

*നാടുവാഴികളെപ്പറ്റിയും* അവരുടെ കാവൽപ്പടയായ നൂറ്റുവക്കൂട്ടങ്ങളെപ്പറ്റിയും ഒന്നുകിൽ ഇളംകുളമോ അല്ലെങ്കിൽ ഈ ലേഖകനോ എഴുതിയത് ചുരുക്കിപ്പറയുകയാണ് പൊതുവേ ചെയ്തിട്ടുള്ളത് (പു. 134-44). എന്നാൽ ചിലേടത്ത് ഈ ചുരുക്കെഴുത്തിൽ അശ്രദ്ധകൊണ്ടുള്ള അബദ്ധങ്ങളും കടന്നുവന്നിരിക്കുന്നു. മൂഷക്വംശത്തിലെ നന്ദൻ എന്ന രാജാവ് സംഘകാലത്തെ വീരഗാഥകളിൽ കണ്ടുമുട്ടുന്ന നന്നൻതന്നെയാകാമെന്ന് ഞാൻ അനുമാനിച്ചിരുന്നു, മൗര്യപ്രശ്നത്തെപ്പറ്റിയും മൂഷകവംശത്തെപ്പറ്റിയും എഴുതിയ പ്രബന്ധങ്ങളിൽ. അതേ നിലപാടാണ് ഇവർ ആവർതിക്കുന്നത് (പു. 135). എന്നാൽ ആ നിഗമനം മൂഷകരുടെ വംശവാഴ്ചയെ ക്രിസ്തുവർഷാരംഭത്തോളമെങ്കിലും പുറകോട്ടു കൊണ്ടുപോകും. എങ്കിലും ക്രിസ്തു ഒമ്പതും പത്തും ശതകങ്ങളുടെ രേഖകൾ ഉദ്ധരിച്ചശേഷം അതിലും പഴക്കമുള്ള മൂഷകരാജ്യപരാമർശങ്ങൾ ഇല്ലെന്നാണ് ഇവർ കൈമലർതുന്നത്. ക്രിസ്തു അഞ്ചാം ശതകംതൊട്ട് ഒമ്പതാം ശതകംവരെ മൂഷകരാജ്യം പല ദക്ഷിണേന്ത്യൻ രേഖകളിൽ തുടർചയായി പ്രത്യക്ഷപ്പെടുന്നുണ്ട്. അവ ഞാൻ മറ്റൊരിടത്ത് ഉദ്ധരിച്ചിട്ടുമുണ്ട്. എങ്കിലും അത് ഇവരുടെ കണ്ണിൽ പെട്ടില്ലെന്ന് തോന്നുന്നു.

ഇതേപോലെ *നാടുവാഴിസ്ഥാനം കുടുംബപാരമ്പര്യമായിരുന്നു* എന്നെഴുതുമ്പോൾ അങ്ങിനെയല്ലാത്ത ചില കേസുകൾ ഇളംകുളവും പിന്നീട് ഞാനും

ചൂണ്ടിക്കാണിച്ചിരുന്നത് ഇവർ മറന്നുപോയതാകാം. *ഒരേ നാടു വാഴുന്ന പല കുടുംബങ്ങൾ എന്നു പറയപ്പെടുന്നവർ യഥാർഥത്തിൽ ഒരേ കുടുംബത്തിന്റെ പല കോവിലകങ്ങൾ ആവണം* (പു. 144)· എന്ന ഊഹത്തിന് അടിസ്ഥാനമൊന്നുമില്ല. എന്നു മാത്രമല്ല ചില ചെറിയ നാടുകളിൽ നാടുവാഴിക്കുപകരം പടനായരാണ് ഊരാളസഭയിൽ പങ്കെടുക്കുന്നത്. അവരുടെ മാറിമാറിയുള്ള വീട്ടുപേരുകളും ഒരേ കുടുംബത്തിന്റെ പല കോവിലകങ്ങൾ ആവുമോ, എന്തോ! ഏതായാലും പാരമ്പര്യം വലിയ നാടുകളിലും അതിന്റെ അപവാദങ്ങൾ ചെറിയ ചില നാടുകളിലും ആണ് കാണപ്പെടുന്നത്. പിൽക്കാലത്തും ചെറിയനാടുവാഴികളെ വലിയ രാജാക്കൻമാർ തിരഞ്ഞെടുത്തു നിശ്ചയിച്ചതായ സംഭവങ്ങൾ കേരളത്തിൽത്തന്നെയുണ്ട്. കൊല്ലങ്കോട് ഉദാഹരണം. ബ്രാഹ്മണരും ക്ഷത്രിയരും സാമന്തരും നായരുമായ നാടുവാഴികൾ ഭരിച്ചതായും ഇവർ കാണുന്നില്ല. പെരുമാളുടെ നേരിട്ടുള്ള നിയോഗം സൂചിപ്പിക്കുന്ന ഒരുദാഹരണമെങ്കിലുമുണ്ട്, നൻമഴ നാട്ടിൽ. അതും ശ്രദ്ധിക്കപ്പെടുന്നില്ല.

നാടുവാഴികളെപ്പറ്റിയുള്ള ചർചകളിൽ മാത്രമല്ല, പെരുമാളെപ്പറ്റിയുള്ള ചർചയിലും (പു. 144-50) ഇത്തരം കുഴപ്പങ്ങളുണ്ട്, ചിലപ്പോൾ ഇളംകുളത്തിന്റെയും ചിലപ്പോൾ അവയ്ക്ക് വിപരീതമായ എന്റെയും നിഗമനങ്ങൾ സ്വീകരിച്ചിരിക്കുന്നു. എന്നാൽ ഏതെല്ലാം എവിടെയെല്ലാം എന്ന് എടുത്തു പറയാത്തതിനാൽ വായനക്കാർക്ക് ആധികാരിക പ്രമാണങ്ങൾ പരിശോധിക്കുവാൻ അവസരം നിഷേധിക്കയും ചെയ്തിരിക്കുന്നു. ചരിത്രരചനാചർചയൊഴിച്ചുള്ള ഭാഗങ്ങളിൽ പത്മനാഭമേനോൻ (പു. 175), രാഘവവാരിയർ (പു. 181), കരാഷിമ (പു. 181), ബേസിൽ ഗ്രേ (പു. 181), സുബ്ബരായലു (പു. 181) എന്നിവരുടെ അഭിപ്രായങ്ങൾ പേരുപറഞ്ഞ് ഉദ്ധരിക്കുകയും മറ്റു പലതും പേരുപറയാതെ സ്വീകരിക്കുകയും ചെയ്തതിലൂടെ മേൽ പറഞ്ഞവ ഒഴിച്ചെല്ലാംതന്നെ സ്വതന്ത്രമായ കണ്ടെത്തലുകളാണെന്ന് സുന്ദരമായി ധ്വനിപ്പിച്ചിരിക്കുന്നു.

പെരുമാളുടെ കേന്ദ്രാധികാരം ചർചചെയ്യുമ്പോൾ ഇളംകുളവും ഞാനും പ്രയോജനപ്പെടുത്തിയ പ്രമാണങ്ങളും ഞങ്ങളുടെ അഭിപ്രായങ്ങളും തന്നെയാണ് പിന്തുടർന്നിട്ടുള്ളത്. എന്നാൽ ഇളംകുളം കേന്ദ്രശക്തിയിൽ ഊന്നുകയും ഞാൻ അതിന്റെ സാന്നിധ്യം നിഷേധിച്ചുകൊണ്ട് കേന്ദ്രാധികാരം കേവലം ഔപചാരികമാണെന്ന് തെളിവുകൾ ചൂണ്ടിക്കാട്ടി വാദിക്കുകയും ചെയ്തിട്ടുണ്ട്. ഇവർ അതെല്ലാം സ്വീകരിച്ചതായി (പു. 148-49) മനസ്സിലാക്കാം. എന്നാൽ *പെരുമാളുടെ ശക്തി ആളും വാളും കൊണ്ടുള്ള ശക്തിതന്നെയാവണമെന്നില്ല. പാരമ്പര്യമഹിമയും വലിയൊരു ശക്തിതന്നെയാണ്* (പു. 149) എന്നും കൂടി കുറിച്ചിട്ടുണ്ട്.
ശക്തമായ ഒരു വർഗത്തിന്റെ പിന്തുണയില്ലെങ്കിൽ 'പാരമ്പര്യമഹിമ'യെല്ലാം പെട്ടെന്ന് കെട്ടുപോകുമെന്നും അതുണ്ടെങ്കിൽ ഏറെക്കാലം കത്തിനിൽക്കുമെന്നും ആർകാണറിഞ്ഞുകൂടാത്തത് ?

കേരളത്തിൽ അങ്ങോളമിങ്ങോളം ഗ്രാമങ്ങളും ഗ്രാമക്ഷേത്രങ്ങളും സ്ഥാപിച്ചു കുടിയേറിപ്പാർത്ത ഭാർഗവ ബ്രാഹ്മണരുടെ പിന്തുണയെ ആശ്രയിച്ചാണ് പെരുമാളുടെ നിലനിൽപെന്ന വാദം ഈ പശ്ചാത്തലത്തിലാണ് പ്രസക്തമാവുന്നത്. ബ്രാഹ്മണ പ്രഭുക്കൾക്ക് തങ്ങളുടെ ആധിപത്യം ഉറപ്പിക്കുംവരെ പെരുമാളുടെ പാരമ്പര്യം ആവശ്യമായിരുന്നു. അനവസരത്തിൽപോലും ഉൽപാദനപ്രക്രിയ വലിച്ചുകൊണ്ടുവരുന്ന ഈ ഗ്രന്ഥകർതാക്കൾ സാമ്പത്തിക-സാമൂഹ്യപ്രേരണകളെ അപഗ്രഥിക്കാതെ

പാരമ്പര്യത്തെ പാടിപ്പുകഴ്ത്തുന്നത് വിചിത്രമായിട്ടുണ്ട്. ഇവർകീ നോട്ടപ്പിഴ പറ്റിയതെങ്ങിനെ? അടുത്ത പുറത്തിൽ (പു. 150) സമ്പന്നകാർഷികസങ്കേതങ്ങളെന്ന നിലയിൽ ബ്രാഹ്മണഗ്രാമങ്ങളുടെ പ്രാധാന്യം തള്ളിക്കളയാവുന്നതല്ലെന്നും മറ്റും ഇവർ പറയുന്നുണ്ട്. എന്നാൽ ആ പ്രാധാന്യവും പാരമ്പര്യമഹത്വവും തമ്മിലുള്ള ബന്ധം - ധാർമിക ന്യായീകരണത്തിന്റെ രഹസ്യം - ഇവർക്ക് പിടികിട്ടിയിട്ടില്ല. പെരുമാളുടെ അധീശാവകാശം ബ്രാഹ്മണപ്രഭുക്കളാണ് താങ്ങിനിർത്തിയതെന്നും ഒടുക്കത്തെ പെരുമാൾ ബ്രാഹ്മണരുടെ വിരോധം സമ്പാദിച്ച് ആ സംരക്ഷണം നഷ്ടപ്പെടുത്തിയപ്പോൾ അത് അപ്രത്യക്ഷമായെന്നും എന്റെ പെരുമാൾപ്രബന്ധത്തിൽ ചൂണ്ടിക്കാട്ടിയിരുന്നു.

ചോഴ-പാണ്ഡ്യരാജാക്കൻമാരുമായി താരതമ്യപ്പെടുത്തിയാൽ ചേരവംശരാജാവ് അത്രയൊന്നും പ്രതാപിയല്ലല്ലോ. ആ ദൗർബല്യത്തിനടിസ്ഥാനം വിഭവശേഷിക്കുറവാണെന്നും വിഭവസമാഹരണത്തിനാവശ്യമായ സജ്ജീകരണങ്ങളുടെ അഭാവം കേരളത്തിൽ ഉണ്ടെന്നും ഇവർ ചൂണ്ടിക്കാട്ടിയത് ഇളംകുളത്തിനുശേഷം വന്ന പഠനങ്ങളുടെ അടിസ്ഥാനത്തിലാണ് (പു. 149). എന്നാൽ ഭൂമിശാസ്ത്രപരമായ കേരളത്തിന്റെ സവിശേഷത വിഭവസമാഹരണശ്രമങ്ങളെ തടസ്സപ്പെടുത്തിയെന്ന വാദം ഇവർ നിരാകരിക്കുന്നു. ആ സവിശേഷത എന്താണെന്നതിനെപ്പറ്റി ഭാഗികമായ, ദുർബലമായ, ബോധമാണ് ഇവർക്കുള്ളത്. *കിഴക്കുനിന്ന് പടിഞ്ഞാറോട്ട് ഒഴുകി കേരളത്തെ കുറുകെ മുറിക്കുന്ന അനേകം നദികൾ ഓരോ പ്രദേശത്തെയും പരസ്പരബന്ധമില്ലാത്ത തുരുത്തുകളാക്കി മാറ്റുന്നു എന്നതാണ് ഈ സവിശേഷത* എന്ന വാചകം ആ ബോധത്തിന്റെ അപര്യാപ്തത വിശദീകരിക്കുന്നു. അറ്റകുറ്റപ്പണികളൊന്നും ആവശ്യമില്ലാത്ത പ്രകൃതിദത്തമായ ജലപാതകൾ യഥാർഥത്തിൽ ജനവാസസ്ഥാനങ്ങളെ കൂട്ടിയിണക്കുന്ന പാതകളായി വർത്തിക്കുന്നുവെന്നാണ് ഇവരുടെ വാദം. ഇതെല്ലാം ചരിത്രകാരൻമാർ എടുത്തുകാട്ടിയിട്ടുള്ളതാണ്. പക്ഷേ ഇതല്ല സവിശേഷതയുടെ പ്രശ്നം. നീണ്ടുനിൽക്കുന്ന മഴക്കാലത്ത് മലവെള്ളം സൈനികരുടെയും വ്യാപാരികളുടെയും വഴി മുടക്കാറുണ്ട് എന്നുള്ളതുമല്ല.

ഇന്ത്യയിൽ മിക്കഭാഗത്തും, ലോകത്തിൽ പലേടത്തും, കൃഷിക്കാവശ്യമായ മണ്ണും കാലാവസ്ഥയും വെള്ളവും പ്രശ്നങ്ങളാണ്, ദുർലഭമായ നദികളുടെയും തടാകങ്ങളുടെയും കരകളിലാണ് ഗ്രാമങ്ങൾ സ്ഥാപിക്കപ്പെടുന്നത്. സജലസ്ഥാനങ്ങൾക്ക് വേണ്ടിയുള്ള ഘോരമൽസരം നിമിത്തം ആ ഗ്രാമങ്ങൾക്ക് സംരക്ഷണം ആവശ്യമായിവരുന്നു. മാത്രമല്ല ജലസേചനത്തിനുവേണ്ടി മനുഷ്യരുടെ പ്രയത്നശക്തിയെ വലിയതോതിൽ അധികാരപ്രയോഗത്തിലൂടെ സംഘടിപ്പിക്കേണ്ടിയും വരുന്നു. ആ പ്രവർത്തനത്തിലൂടെ വളർന്നുവരുന്ന സൈനിക-രാഷ്ട്രീയശക്തിയിലൂടെ വിഭവസമാഹരണം സാദ്ധ്യമാവുന്ന ഒരു സാഹചര്യം ഉണ്ടാവുന്നു. ഇതെല്ലാമാണ് കേരളപ്രകൃതിയുടെ സവിശേഷതകൊണ്ട് ഇവിടെ ഇല്ലാതായത്. വിഭവദാരിദ്ര്യം ഇവിടെയില്ല. എന്നിട്ടും വിഭവസമാഹരണം നടന്നതുമില്ല. കാലവർഷത്തിന്റെ കനിവുകൊണ്ട് എണ്ണത്തിൽ കൂടുതലായ പുഴകളും ഏതു പറമ്പിലും എളുപ്പം നിർമിക്കാവുന്ന കിണറുകളും ഉണ്ടായി, തെരുവുകളിൽ തിങ്ങിക്കൂടിയ വീടുകൾക്കു പകരം പറമ്പുകളിൽ ഒറ്റപ്പെട്ട വീടുകളുണ്ടായി. ചിന്നിച്ചിതറിയ കിടപ്പാടങ്ങൾ, വിശാലമായ തുറന്ന ദേശങ്ങൾ, ജലക്ഷാമം തീണ്ടാത്ത നാട്ടിൻപുറങ്ങൾ എന്നിവ കാലക്രമത്തിൽ ഒരു വികേന്ദ്രീകൃതവ്യവസ്ഥയ്ക്കാണ് കളമൊ

രുക്കിയത്. കർശനമായ അച്ചടക്കമോ അത്യദ്ധ്വാനമോ കൂടാതെ ജീവിക്കാൻ സാദ്ധ്യമായി. ആ സംവിധാനം സമൂഹത്തിലെ സ്ഥാപനങ്ങളുടെ സ്വഭാവത്തെയും വ്യക്തികളുടെ മനഃശാസ്ത്രത്തെയും സ്വാധീനിച്ചു. പശ്ചിമഘട്ടങ്ങളുടെ കാവലുള്ളതുകൊണ്ട് ബാഹ്യാക്രമണങ്ങളും താരതമ്യേന കുറവായിരുന്നു. ഇതെല്ലാം വിഭവസമാഹരണത്തിനാവശ്യമായ സൈനിക-രാഷ്ട്രീയ ശക്തിയുടെ വളർചയെ നിരുൽസാഹപ്പെടുത്തി.

*ആശയസംഹിത* എന്ന ചെറിയ ഖണ്ഡത്തിൽ (പു. 150-56) സമകാല കാർഷികവ്യവസ്ഥയുടെ ആശയ മണ്ഡലം ക്ഷേത്രത്തെ ചുഴന്നുനിൽക്കുന്നതായി ഉപദർശിക്കുന്നുണ്ട്. ഇതൊരു പാർശ്വവീക്ഷണമേ ആകുന്നുള്ളൂ. വലുതും ചെറുതുമായ ദേവാലയങ്ങളെന്നപോലെ വലുതും ചെറുതുമായ കോവിലകങ്ങളും സാമൂഹ്യ-രാഷ്ട്രീയ-സാംസ്കാരിക ജീവിതത്തിൻെറ കേന്ദ്രങ്ങളായിരുന്നു. അമ്പലവും അരമനയും ഭൂമിശാസ്ത്രപരമായിത്തന്നെ പലപ്പോഴും ഒന്നിച്ചുനിന്നു. പൗരോഹിത്യശക്തിയും ആയുധശക്തിയും സഹകരിക്കുന്ന ഒരു സംവിധാനമാണ് ആശയമണ്ഡലത്തെ സ്വാധീനിച്ചത്. അവ തമ്മിൽ സംഘർഷം അപൂർവമായിരുന്നു. കോലം നഗരത്തിലും കൊടുങ്ങല്ലൂരിലും കൊല്ലത്തുമൊക്കെ ക്ഷേത്രമണ്ഡപങ്ങളെന്നപോലെ രാജസദസ്സുകളും ശാസ്ത്ര-കലാപ്രവർത്തനങ്ങളെ പ്രചോദന-പ്രോൽസാഹനങ്ങളാൽ സ്വന്തം ഇഷ്ടാനിഷ്ടങ്ങൾക്കൊത്ത് രൂപപ്പെടുത്തിവന്നു.

*ക്ഷേത്രദേവനിൽ ആരോപിക്കപ്പെടുന്നത് ചക്രവർതിയുടെ പദവിയത്രെ* (പു. 150) എന്ന പ്രസ്താവനയിലും അൽപമൊരു പന്തികേടുണ്ട്. രാജോപചാരത്തിൻെറ മാതൃകയിൽ ദേവോപചാരം ദേവാലയച്ചടങ്ങുകളിൽ സ്ഥാനം പിടിച്ചതായി ഞാനും കേശവൻ വെളുത്താട്ടും ചേർന്നെഴുതിയ ഭക്തിപ്രബന്ധത്തിൽ വർണിച്ചിട്ടുണ്ട്. രാജാവിന് ദേവത്വമുണ്ട്; ദേവന് രാജത്വവും. എന്നാൽ ഇക്കാലത്ത് ക്ഷേത്രങ്ങളിലെ മൂർതികൾക്കിടയിലും അധികാരശ്രേണി രൂപംകൊണ്ടിരുന്നു. ആകയാൽ ദേവന് പലപ്പോഴും രാജത്വമല്ലാതെ ചക്രവർതിത്വം കൽപിക്കപ്പെട്ടിരുന്നില്ല.

എന്നാൽ ഇതിനെക്കാളെല്ലാം ഗൗരവമായ ഒരു വീഴ്ചയാണ് ഇനി ചൂണ്ടിക്കാണിക്കാനുള്ളത്. പുസ്കത്തിലെ വാക്യങ്ങൾ ഉദ്ധരിക്കാം: *ദർശനങ്ങളായാലും മറ്റേത് വിജ്ഞാനശാഖകളായാലും പരമ്പരാഗതജ്ഞാനരൂപങ്ങളുടെ പരിധികളെ അതിശയിക്കുന്ന ആശയമണ്ഡലങ്ങൾ സൃഷ്ടിക്കപ്പെട്ടതായി കാണുന്നില്ല. പ്രബലാശയങ്ങളുടെ വ്യാഖ്യാനരൂപത്തിലുള്ള പുനരുൽപാദനമാണ് പ്രധാനമായും നടന്നത്* (പു. 155).

ഈ നിരീക്ഷണം അക്കാലത്തെ കേരളയാഥാർഥ്യം പ്രതിഫലിപ്പിക്കുന്നില്ല. കേരളത്തിൽ പെരുമാൾക്കാലത്തുണ്ടായ ജ്ഞാനരൂപങ്ങൾ ഒന്നും അതിനുമുമ്പ് ഇവിടത്തെ സമൂഹത്തിൽ ഉണ്ടായിരുന്ന പരമ്പരാഗതജ്ഞാനരൂപങ്ങളല്ല. ഇവിടെ ഒരു പുതിയ പാരമ്പര്യം സൃഷ്ടിക്കുകയാണ്, അഥവാ കേരളത്തിന് പുറത്ത് ഉണ്ടായിവന്ന ജ്ഞാനരൂപങ്ങളിൽ പലതും ഇവിടെ കൊണ്ടുവന്ന് കുത്തിയിട്ട് ഈ മണ്ണിൽ പുതുതായി വേരുകൾ പിടിപ്പിക്കുകയാണ് തൊട്ടുമുമ്പുള്ള നൂറ്റാണ്ടുകളിൽ അധിനിവേശം നടത്തിയ ബ്രാഹ്മണസമൂഹങ്ങൾ ചെയ്യുന്നത്. ഭാരതത്തിലെ മറ്റ് മണ്ഡലങ്ങളിൽ പ്രാബല്യംനേടിയ കുറെ ആശയങ്ങൾ ഇവിടെ ഇറക്കുമതി ചെയ്യപ്പെടുന്നു. ഇവിടത്തെ അന്തരീക്ഷത്തിന്നനുകൂലമായി അവ പുനഃസൃഷ്ടിക്കപ്പെടുന്നു. കഠിനപ്രയത്നവും കാര്യക്ഷമതയും ക്ഷമയും ദീർഘദൃഷ്ടിയും ആവശ്യ

പ്പെടുന്ന ഈ സങ്കീർണമായ പരിപാടി, കേരളത്തെ സംബന്ധിച്ചിടത്തോളം, പരമ്പ രാഗത രൂപങ്ങളുടെ പുനരുൽപാദനമല്ല, ഇവിടത്തെ പരമ്പരാഗതരൂപങ്ങളുടെ മേൽ പുതിയ രൂപങ്ങൾ ഒട്ടിച്ചുപിടിപ്പിക്കലാണ്.

അപ്പോൾ ജ്ഞാനരൂപങ്ങളുടെ അലകും പിടിയും ക്രമത്തിൽ മാറി പ്പോയി. വേദങ്ങളിൽനിന്ന് അദ്വൈത വേദാന്തം ജനിക്കുന്നു. ലഘുഭാസ്കരീയ വ്യാഖ്യ രൂപത്തിൽ ഭാസ്കരകൃതിയുടെ വ്യാഖ്യാനമാണെങ്കിലും ഉള്ളടക്കത്തിൽ വളരെ പുതുമയുൾക്കൊള്ളുന്നതായി പി. കെ. നാരായണപിള്ള ഉദാഹരിച്ചുകാണിച്ചി ട്ടുണ്ട്. ഒരു ഭൂമിശാസ്ത്രമേഖലയിൽനിന്ന് മറ്റൊരു ഭൂമിശാസ്ത്രമേഖലയിലേക്ക് - ഗംഗാതടത്തിൽനിന്ന് നിളാതടത്തിലേക്ക് - ഒരു ജനപദത്തിൽനിന്ന് മറ്റൊരു ജനപദ ത്തിലേക്ക്, ആശയസംക്രമണം നട ക്കുമ്പോൾ അത് കേവലം യാന്ത്രികമായ പുനരുൽപാദനമായി വരുമോ? അതി ലൂടെ ഒരു പുതിയ സമൂഹത്തിന്റെ സൃഷ്ടി നടക്കുന്നു. ആശയം സ്വീക രിക്കാനും പ്രയോഗിക്കാനും ആവശ്യമായ പശ്ചാത്തലം സജ്ജീകരിക്കപ്പെടണം. സഞ്ചാരത്തിനിടയിൽ ആശയത്തിന്റെ രൂപഭാവങ്ങളിൽ വലിയ മാറ്റമുണ്ടാവാതെ നിവൃത്തിയില്ല. അവ സാമൂഹ്യമേഖല കളിൽ നിർണായകമായ സ്വാധീനം ചെലു ത്തുമ്പോൾ പുതിയൊരു സമൂഹം രൂപ പ്പെടുന്നു. ഗുപ്തകാലത്തോടെ മറ്റു കേന്ദ്ര ങ്ങളിൽ ഉൽപാദിതമായ ജ്ഞാനരൂപങ്ങൾ സാവധാനം സഞ്ചരിച്ച് ഇക്കാലത്തോടെ കേരളത്തിൽ വ്യാപിക്കയാണുണ്ടായത്.

ആശയോൽപാദനംപോലെ ചരിത്ര കാരൻ ശ്രദ്ധിക്കേണ്ട ഒന്നാണ് ആശയവ്യാ പനവും. ഈ ഘട്ടത്തിൽ ആശയവ്യാപന ത്തിലൂടെ കേരളം ഭാരതീയ ഹൈന്ദവസം സ്കാരത്തിന്റെ മറ്റൊരു ജീവൽകേ ന്ദ്രമായി മാറി. ഇവിടെ പുതുതായി വേരൂ ന്നിയ ജ്ഞാനരൂപങ്ങൾക്ക് പുതിയ ശാഖ കളും പൊട്ടിമുളച്ചു. പരമ്പരാഗതമായ ബ്രാഹ്മണാചാരങ്ങളിൽ 'അനാചാരങ്ങൾ' കൂട്ടിച്ചേർകുവാൻ ഒരു 'ശാങ്കരസ്മൃതി'യു ണ്ടായി. സംസ്കൃത നാടകാഭിനയം വിദൂ ഷകന്റെ ഭാഷാവ്യാഖ്യാനങ്ങളും ചേർന്ന് കൂടിയാട്ടമായി. അതൊരു പുതിയ കാൽ വെപ്പായി മതിക്കാതിരുന്നുകൂടാ. കുഞ്ഞു ണ്ണിരാജാവ് ഇക്കാര്യം തന്റെ പഠന ങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട്. മൂഴിക്കളംക ച്ചത്തിന്റെ പ്രചാരത്തിലൂടെ ധാർമി കമായ 'മഹാപാതക' സങ്കൽപത്തിന് സാമ്പത്തികവ്യവഹാരങ്ങളെ ബാധിക്കുന്ന ഒരർഥവ്യാപ്തിയുണ്ടായി. നിയമ നിർമാണം സാധിക്കുവാൻ ധർമശാസ്ത്ര ങ്ങൾക്ക് ഒരു പുതിയ മാനം സൃഷ്ടിക്കു കയാണ് ഈ കച്ചങ്ങളിലൂടെ കേരളീയർ ചെയ്തത്. യാന്ത്രികമായിച്ചിന്തിച്ചപ്പോൾ അതിന്റെയെല്ലാം പ്രാധാന്യം ഈ ഗ്രന്ഥ കാരൻമാരുടെ ആലോചനാപരിധിയിൽ പെടാതെപോയി. മറ്റിടങ്ങളിൽ പരമ്പരാഗ തമായത് ഇവിടെ അത്യന്തനൂതനമായി രുന്നു. ആ നൂതനത്വമാണ് കേരളസം സ്കാരത്തെ സൃഷ്ടിപരമായി രൂപപ്പെടു ത്തിയത്. ഈ ഗ്രന്ഥകാരൻമാർക് അത്തരം പ്രക്രിയകളുടെ ചരിത്രമൂല്യം കാണാൻകഴിയാതെവന്നിരിക്കുന്നു. പിൽ ക്കാലങ്ങളിൽ ജ്യോതിശാസ്ത്രം, ആയുർ വേദം, ശിൽപശാസ്ത്രം എന്നീ മേഖല കളിൽ കേരളത്തിലുണ്ടായ വളർചയുടെ അടിത്തറ പെരുമാൾകാലഘട്ടത്തിൽ ഉറ പ്പിക്കപ്പെട്ടു. ഒരു നവപാരമ്പര്യത്തിന് ബീജാവാപം ചെയ്യപ്പെട്ടു. അല്ലാതെ പര മ്പരാഗത ജ്ഞാനരൂപങ്ങളുടെ ആവർതനം ഉണ്ടായെന്നു പറയുമ്പോൾ അത് ഉപരിപ്ല വമായ ഒരു വീക്ഷണത്തെയാണ് പ്രതിനി ധീകരിക്കുന്നത്.

*കാർഷിക വ്യവസ്ഥ - പുനർ വ്യാപനം* എന്ന ശീർഷകത്തിലാണ് അഞ്ചാമദ്ധ്യായം രചിച്ചിട്ടുള്ളത്. അതിന്റെ ആരംഭത്തിൽ ഇങ്ങിനെ ഒരു നിരീക്ഷണം കാണാം:

*യാഥാസ്ഥിതിക ചരിത്രവിവരണങ്ങളാവട്ടെ പഴയമട്ടിൽ രാജവംശചരിത്രത്തിൻെറ രചനാസമ്പ്രദായങ്ങളിൽ കുടുങ്ങിക്കിടന്നു. അക്കാരണത്താൽ ഈ മാറ്റങ്ങൾ അവയുടെ കൺവെട്ടത്തിലെത്തിയില്ല. മാത്രവുമല്ല, അവയിലെ രാജവംശചരിത്രംതന്നെയും ഏറിയകൂറും ഐതിഹ്യങ്ങളിൽ ഊന്നിക്കൊണ്ടുള്ളവയുമായി. അതുകാരണം കേരളചരിത്രത്തിൽ തൊട്ടുമുമ്പും പിമ്പും ഉള്ള കാലങ്ങൾക്കിടയ്ക്കുള്ള മർമപ്രാധാന്യമുള്ള ഈ ദശ മങ്ങൂഴത്തിൽപെട്ടു തെളിവേൽക്കാതെ പോയി. കിട്ടാനുള്ള തെളിവുകളുടെ സഹായത്തോടെ ഇക്കാലത്തെ കേരളീയജീവിതത്തിൻെറ ചിത്രം രചിക്കേണ്ടത് ഈ പശ്ചാത്തലത്തിൽ ഒഴിക്കാനാവാത്ത ഒരു കർതവ്യമായിരിക്കുന്നു* (പു. 159).

ഏതുകാലത്തെപ്പറ്റിയാണ് ഇപ്പറയുന്നതെന്നോ? പന്ത്രണ്ടാം നൂറ്റാണ്ടിൻെറ ആരംഭത്തിൽ പെരുമാൾഭരണം അവസാനിച്ചശേഷം യൂറോപ്യൻകമ്പനികൾ ആധിപത്യം സ്ഥാപിക്കുന്നതുവരെയുള്ള നാലഞ്ചു നൂറ്റാണ്ടുകളെപ്പറ്റി. പച്ചക്കുളവാണ് എഴുതിവച്ചിരിക്കുന്നത്. അക്കാലത്തെ രാജവംശചരിത്രങ്ങൾ അധികം ലഭിക്കുന്നില്ല. മൗലികപ്രമാണങ്ങൾ അറബികളും യൂറോപ്യൻമാരും നാട്ടുകാരും എഴുതിയ കുറിപ്പുകളും പുരാലിഖിതങ്ങളും മണിപ്രവാളകാവ്യങ്ങളും വടക്കൻപാട്ടുകളും ഒക്കെയാണ്. അവ ധാരാളമുണ്ട്. എന്നാൽ അവയിൽ രാജവംശചരിത്രമെവിടെ? ഏറിയകൂറും തുറമുഖങ്ങൾ, കച്ചവടസംഘങ്ങൾ, വിരുന്നുവന്ന വിദേശീയ മതങ്ങൾ, നമ്പൂതിരിമാരുടെയും നടിമാരുടെയും ക്ഷേത്രങ്ങളെ ചുറ്റിയുള്ള പേക്കൂത്തുകൾ, വീരയോദ്ധാക്കളുടെ ദുരന്തമൽസരങ്ങൾ എന്നിവയാണ് വിവരിക്കുന്നത്. കെ. പി. പത്മനാഭമേനോൻ, ചേലനാട്ട് അച്ചുതമേനോൻ, എസ്. കെ. നായർ, കെ. വി. കൃഷ്ണയ്യർ, ശൂരനാട്, ഇളംകുളം എന്നിവർ അവയെ വിസ്തരിച്ചു പഠിച്ചിട്ടുണ്ട്. ഇവരൊക്കെ 'ഐതിഹ്യങ്ങളിൽ ഊന്നിയ രാജവംശചരിത്രം' മാത്രം എഴുതിവച്ച യാഥാസ്ഥിതിക ചരിത്രകാരൻമാരായിരുന്നില്ല. ഈ കാലഘട്ടത്തിലെ ജൻമി സമ്പ്രദായത്തിൻെറ വളർചയെപ്പറ്റി ഉജ്വലമായ ഒരപഗ്രഥനമാണ് ഇളംകുളം കാഴ്ചവച്ചത്. അതിനെത്തുടർന്ന് കേരളത്തിലെ ബ്രാഹ്മണാധിവാസകേന്ദ്രങ്ങളെപ്പറ്റി കേശവൻ വെളുത്താട്ട് വിശദമായി ഉപന്യസിച്ചു. പെരുമാൾക്കാലവും പിന്നീടുള്ള കാലവും അദ്ദേഹം പഠനവിധേയമാക്കി. കെ. എൻ. ഗണേശിൻെറ *ഭട്ടപ്രബന്ധം* വേണാട്ടിലെ ജൻമിസമ്പ്രദായത്തിൻെറ വളർചയെക്കുറിച്ചുള്ളതാണ്. *വഞ്ഞേരി ഗ്രന്ഥവരികൾ* ആസ്പദമാക്കി ഞാനും എഴുതിയിട്ടുണ്ട്. ഇതൊന്നും അറിയാത്തവരല്ല ഈ ഗ്രന്ഥകാരൻമാർ. മേൽവിലാസം വെളിപ്പെടുത്താതെ പലതും പ്രയോജനപ്പെടുത്തിയിട്ടുമുണ്ട്. എന്നിട്ടും അന്യവിദ്വാൻമാരുടെ ഗണ്യമായ സംഭാവനകളെ മൂടിവച്ചുകൊണ്ട് *മങ്ങൂഴത്തിൽപെട്ടു തെളിവേൽക്കാതെപോയ മർമപ്രാധാന്യമുള്ള ഈ ദശ*യെക്കുറിച്ചുള്ള വിലാപവും *കിട്ടാനുള്ള തെളിവുകളുടെ സഹായത്തോടെ* ചിത്രംവരക്കേണ്ടതായ *ഒഴിവാക്കാനാവാത്ത* കർതവ്യത്തെപ്പറ്റി പൊങ്ങച്ചംനിറഞ്ഞ ഒരു പ്രഖ്യാപനവും സംഘടിപ്പിച്ചിരിക്കുന്നു. മങ്ങൂഴം സൃഷ്ടിക്കുകയാണ് ലക്ഷ്യമെന്നും അതിലെ ത്താൻവേണ്ടി മറ്റുള്ളവരുടെ നേട്ടങ്ങളൊക്കെ മറച്ചുപിടിക്കയാണ് കർതവ്യമായി കണ്ടതെന്നും കേരളചരിത്രഗ്രന്ഥങ്ങളുമായി പരിചയമുള്ള വായനക്കാർക്ക് തോന്നിയാൽ അൽഭുതപ്പെടാനില്ല.

മാത്രമല്ല രാഷ്ട്രീയചരിത്രവും സൈനികചരിത്രവും ഒഴിവാക്കാനുള്ള ബദ്ധപ്പാടിൽ ഈ കാലഘട്ടത്തിലെ നിരന്തരയുദ്ധങ്ങളുടെ അനന്തരഫലങ്ങളെപ്പറ്റി മൗനംപാലിക്കുവാൻ ഈ ഗ്രന്ഥകാരൻമാർ തയ്യാറായി. നാടുവാഴികളുടെ കിടമൽസരങ്ങളും പുതിയ ഭൂമി കയ്യട

ക്കാനുള്ള മോഹങ്ങളും അതിനിടയിൽ അറബികളുടെയും യൂറോപ്യൻകമ്പനികളുടെയും വിരുദ്ധതാൽപര്യങ്ങളും ഈ കാലഘട്ടത്തിൽ ചോരക്കുരുതിയുടെ പ്രളയം സൃഷ്ടിച്ചു. എത്രയോ ചങ്ങാതക്കാരും ചാവേറുകളും ചേകോൻമാരും മരയ്ക്കാൻമാരും എല്ലാം താന്താങ്ങളുടെ തമ്പുരാക്കൾക്കുവേണ്ടി ജീവിച്ചുമരിച്ചു. ഏറനാട്ടിലെ നാടുവാഴികൾ കോഴിക്കോടും പോലനാടും പിടിച്ചടക്കി വടക്ക് നീലേശ്വരത്തോളവും കിഴക്ക് പാലക്കാട്ടോളവും തെക്ക് തൃശൂരോളവും അധികാരം വ്യാപിപ്പിച്ചത് സംഭവബഹുലമായ ഈ നൂറ്റാണ്ടുകളിൽ ആയിരുന്നു. കൊച്ചിയിൽ അഞ്ചു താവഴിക്കാരും അവരുടെ നായർപ്രഭുക്കൻമാരും എന്നും ആയുധമേന്തിയ കലഹത്തിലായിരുന്നു. കോഴിക്കോടും കൊച്ചിയും തമ്മിൽ പല യുദ്ധങ്ങളുണ്ടായി. പന്നിയൂർ-ചോകിരം കൂറുമൽസരത്തിൽ രാജാക്കൻമാർ പങ്കുചേർന്നു. പറങ്കികളും ലന്തക്കാരും നാട്ടുരാജാക്കൻമാരുടെ പിന്നിൽ അണിനിരന്നു. വേണാട്ടരചൻമാരും വെറുതെയിരുന്നില്ല. പാണ്ഡ്യരാജ്യത്തിൽ ആക്രമിച്ചുകയറി മധുരയോളം അവർ ചെന്നു. ഈ യുദ്ധങ്ങളും ഇവയുടെ ഭാഗമായ നരബലികളും ഇവയുടെയെല്ലാം ഫലമായ മറ്റനേകം നഷ്ടകഷ്ടങ്ങളും കേരളചരിത്രത്തിൽ കാർഷിക-വ്യാപാര വികസനത്തോടൊപ്പം തന്നെ, അതിൻെറ മറുവശമായി, സ്ഥാനം പിടിക്കേണ്ടതാണ്. അങ്കവും ചുങ്കവും നാടുവാഴികൾക്ക് ഒരുപോലെ പ്രിയപ്പെട്ടതായിരുന്നു. എങ്കിലും ഇവരുടെ അഞ്ചാം അദ്ധ്യായത്തിൽ യുദ്ധവും കൊലയും കൊള്ളയും ഇല്ലാതെ കാർഷിക-വ്യാപാര സമൃദ്ധിയുടെ കാഹളംവിളിക്കുന്ന ഒരു സുവർണയുഗമായിട്ടാണ്, ആ പദം പ്രയോഗിച്ചിട്ടില്ലെങ്കിലും, ചേരൻമാർകുശേഷമുള്ള കാലം ചിത്രീകരിക്കപ്പെടുന്നത്. മങ്ങൂഴദശയുടെ ഒരു മാഹാത്മ്യം!

ഇതുപോലെ നേരത്തേ നാലാം അദ്ധ്യായത്തിലും ചോളയുദ്ധങ്ങളുടെ പ്രാധാന്യവും പ്രത്യാഘാതങ്ങളും വർജിച്ചുകൊണ്ട് സമാധാനത്തിൻെറ ഒരു വശ്യചിത്രം വരയ്ക്കുകയാണുണ്ടായത്. യുദ്ധങ്ങൾനടത്തിയത് നേതാക്കളാണെങ്കിലും ആയിരക്കണക്കിൽ ചത്തൊടുങ്ങുകയും ചാവാതെചാവുകയും ചെയ്തത് സാധാരണ ജനങ്ങൾ ആയിരുന്നല്ലോ. കൃഷിയും കൈത്തൊഴിലുമായി നടന്നിരിക്കാവുന്ന പലരും അതിൽപെട്ടു. ഏറിയകൂറും നായൻമാരും ചേകോൻമാരും ആയിരുന്നു ബലികഴിക്കപ്പെട്ടത്. കുറെ ജോനകമാപ്പിളമാരും നസ്രാണിമാപ്പിളമാരും പെട്ടിരിക്കണം. കരഞ്ഞുകഷ്ടപ്പെട്ട സ്ത്രീകളിൽ നാനാജാതിമതസ്ഥരുണ്ടായിരുന്നു. അവരൊക്കെയും കേരളീയരായ മനുഷ്യരല്ലേ? അവരുടെ ചരിത്രം ചരിത്രമല്ലേ? അവരുടെ അങ്കക്കലിയും പങ്കപ്പാടും സമൂഹവ്യവസ്ഥയെ സ്വാധീനിച്ചിട്ടില്ലേ? ചരിത്രം കാർഷികോൽപാദനത്തിൻെറയും വ്യാപാരവികസനത്തിൻെറയും മാത്രം കഥയായി ചുരുങ്ങുമ്പോൾ, സംസ്കാരത്തിൻെറ കഥപോലും ഒരുപകഥമാത്രമായി അവശേഷിക്കുമ്പോൾ, രാഷ്ട്രീയ-സൈനിക സംഘട്ടനങ്ങൾക്ക് ഒട്ടും സ്ഥാനമില്ലാതാവുമ്പോൾ, ചരിത്രകാരൻ മറുകണ്ടംചാടി പൊട്ടക്കിണറ്റിൽ വീഴുകയാണ് ചെയ്യുന്നത്.

ഭൂതകാലചരിത്രം അസുഖകരമായ വിധത്തിൽ പലപ്പോഴും ആയുധസംഘട്ടനങ്ങളും ഉപജാപങ്ങളും കിടമൽസരങ്ങളും ആശയങ്ങളുടെയും താൽപര്യങ്ങളുടെയും കെട്ടിമറിച്ചിലുകളും നിറഞ്ഞതാണ്. വർതമാനം അതിൽനിന്ന് മുക്തമല്ല. ഭാവിയും വ്യത്യസ്തമാകാനിടയില്ല. ഈ നിലയ്ക്ക് അവയുടെ കാര്യകാരണബന്ധങ്ങളും ഫലങ്ങളും അപഗ്രഥിച്ചറിയാൻ ചരിത്രകാരൻ മടിക്കരുത്. ദുഃഖസത്യങ്ങളിൽനിന്ന് ഓടിയൊളിക്കരുത്. അങ്ങിനെ ചെയ്താൽ വസ്തുനിഷ്ഠമായ ചരിത്രത്തി

നുപകരം കേവലം ആത്മനിഷ്ഠമായ ഒരു പഴങ്കഥ വാർത്തെടുക്കുന്നു. യുദ്ധങ്ങളും ലഹളകളും സങ്കുചിതമായ ജാതി-മതമൽസരങ്ങളും കണ്ണടച്ച് ഇല്ലാതാക്കാൻ ശ്രമിക്കുന്നത് ആത്മവഞ്ചനാപരവും സാമൂഹ്യവിരുദ്ധവും ആയിരിക്കും. 'യാഥാസ്ഥിതിക ചരിത്രകാര'ൻമാർക്ക് അത്രയൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ ഈ 'വിപ്ലവകാരികൾ' അമ്പലങ്ങളുടെയും അങ്ങാടികളുടെയും പ്രാധാന്യം തിരിച്ചറിഞ്ഞപ്പോൾ അടർക്കളങ്ങളുടെയും കോവിലകങ്ങളുടെയും സ്ഥാനം വിസ്മരിച്ചുപോയി.

പെരുമാൾഭരണത്തിൻെറ തോടു പൊട്ടി നാടുകൾ പുറത്തുവരാൻ പ്രേരകമായ ഘടകങ്ങൾ എന്തായിരുന്നു? ചില നാടുകൾ എങ്ങിനെയാണ് മറ്റുള്ളവയെക്കാൾ ശക്തിയാർജിച്ച് ആധിപത്യംനേടിയത് ? ബ്രാഹ്മണമേധാവിത്വവും ജാതിമൽസരവും എങ്ങിനെയാണ് കേരളത്തിൽ സ്ഥാപിതമായത് ? കുൽസിതമായ ഉച്ചനീചത്വങ്ങൾ എങ്ങിനെ കൂടിക്കൂടിവന്നു? തമിഴകത്തറവാട്ടിൽനിന്ന് കേരളം ഭാഗംപിരിഞ്ഞുപോരാൻ എന്തെല്ലാമാണ് വഴിയൊരുക്കിയത് ? ഇങ്ങിനെ യുക്തിപൂർവം ഉയരേണ്ട പല ചോദ്യങ്ങളും ഉയർത്താതെ, യുദ്ധംപോലെ, ജാതിമർദനംപോലെ, അസുഖകരമായകാര്യങ്ങൾ ഉള്ളതായി നടിക്കാതെ, കാർഷിക-വ്യാപാരവികസനത്തിൻെറ രണ്ടു ഘട്ടങ്ങളെ രണ്ട് നിശ്ചലാവസ്ഥകളായി വർണിക്കുകയാണ് ഈ ഗ്രന്ഥം ചെയ്യുന്നത്. ഒന്നിൽനിന്ന് മറ്റൊന്നിലേക്കുള്ള മാറ്റത്തിൻെറ ചാലകശക്തികളെ കണ്ടെത്തുവാൻ ശ്രമിക്കുന്നില്ല. വർഗതാൽപര്യങ്ങളുടെയും അവയോട് ബന്ധപ്പെട്ട രാഷ്ട്രീയ-സൈനിക പ്രതിഭാസങ്ങളുടെയും സാങ്കേതികപ്രക്രിയകളുടെയും ശാസ്ത്ര-കലാ-സാഹിത്യപ്രവർത്തനങ്ങളുടെയും പാരസ്പര്യത്തിലൂടെയുള്ള സാമൂഹ്യവളർച്ച പരിഗണിക്കാതെ ഉൽപാദനവ്യവസ്ഥയെന്ന ഒരു ചെപ്പിനുള്ളിൽ ചരിത്രം അടച്ചുവയ്ക്കുവാൻ ഇവർ തയ്യാറാവുന്നു. ഈ യാന്ത്രികഭൗതികവാദമാണ് മാർക്സിസം എന്നിവർ ധരിച്ചിരിക്കുമോ?

സ്വദേശിയും വിദേശിയുമായ സാഹിത്യപ്രമാണങ്ങളെ ആധാരമാക്കി രചിച്ച മദ്ധ്യകാലചരിത്രത്തിനിടയിൽ ഒരിടത്ത് കാണപ്പെടുന്ന ഒരു പ്രസ്താവന ശ്രദ്ധേയമായിത്തോന്നി. അതൊന്ന് പരിശോധിക്കാം.

*വിസ്തരിച്ചുള്ള ഉത്ഖനനങ്ങൾ നടന്നിട്ടില്ല. അതുകൊണ്ട് പുരാവസ്തുലക്ഷ്യങ്ങൾ ഉപരിതലത്തിൽനിന്ന് കണ്ടെടുത്ത പാത്രാവശിഷ്ടങ്ങളും ലിഖിതങ്ങളും മാത്രമാണെന്ന് പറയാം* (പു. 190).

ചരിത്രകാലങ്ങളിലെ പുരാവസ്തുലക്ഷ്യങ്ങളെപ്പറ്റി തികച്ചും തെറ്റായ ഒരു ധാരണയാണ് ഇവിടെ പ്രതിഫലിക്കുന്നത്. ഇക്കാലത്തെ പുരാവസ്തുലക്ഷ്യങ്ങളിൽ ഭൂരിപക്ഷവും ഭൂമിക്കടിയിലല്ല, മുകളിലാണ് സ്ഥിതിചെയ്യുന്നത്. കേരളത്തിൽ പ്രത്യേകിച്ചും ഇതാണ് നില. മൂകമെങ്കിലും വാചാലമായി മണ്ണിന്നുമേലേ പൊങ്ങിനിൽക്കുന്ന ക്ഷേത്രങ്ങളുടെയും കോട്ടകളുടെയും കോവിലകങ്ങളുടെയും വാസ്തു-പ്രതിമാശിൽപങ്ങൾ ആണ് പാത്രാവശിഷ്ടങ്ങളോടൊപ്പം, ലിഖിതങ്ങളോടൊപ്പം, ചേർത്തുപഠിക്കേണ്ട മറ്റു ലക്ഷ്യങ്ങൾ. ഇവയിൽ പലതിൻെറയും കാലം കൃത്യമായറിയാം. സ്റ്റെല്ലാ ക്രാംറിഷ്, കസിൻസ്, വാസുദേവ പൊതുവാൾ, എച്. സർകാർ, സൗന്ദരരാജൻ, ബർണിയർ, എം. ജി. ശശിഭൂഷൺ എന്നിവർ ഈ പഠനങ്ങൾ കുറെയൊക്കെ നടത്തിയിട്ടുമുണ്ട്. അവയെ കണ്ടില്ലെന്നു ഭാവിച്ച് കടന്നുകളയാനൊക്കുമോ? വിസ്തരിച്ചുള്ള ഖനനങ്ങളുടെ അഭാവം അതിപ്രാചീനകാലത്തേക്ക് ബാധകമാവാം അൽപമൊക്കെ ചരിത്രകാലങ്ങളെയും സ്പർശിച്ചേക്കാം. എന്നാൽ തലയെടുപ്പുള്ള താഴികക്കു

ടങ്ങളും ഐതിഹാസികരൂപങ്ങൾ അലങ്കരിക്കുന്ന തട്ടും തുലാങ്ങളും ചിത്രത്തൂണുകൾനിറഞ്ഞ കൂത്തമ്പലങ്ങളും കൃഷ്ണശിലാവിഗ്രഹങ്ങളും - അവയൊക്കെ പുരാവസ്തുലക്ഷ്യങ്ങളല്ലേ? ആനയെക്കാണാനും വെള്ളെഴുത്തോ എന്ന് ചോദിച്ചുപോവുന്നു. ആധാരസാമഗ്രികളിൽ പുരാവസ്തുശാസ്ത്രംപോലെ ഗ്രാമ്യാചാരപഠനവും പ്രധാനമാണ്. അതിവിടെ തീരെ വിട്ടുകളഞ്ഞിരിക്കുന്നു.

എന്നാൽ 160-ാം പുറംതൊട്ട് 40-ലധികം പുറങ്ങളിലായി വ്യാപിച്ചുകിടക്കുന്ന കൃഷിയുടെയും കച്ചവടത്തിൻെറയും വിവരണം ഈ ചരിത്രപുസ്തകത്തിലെ നേട്ടങ്ങളിൽ ഒന്നാണ്. മൗലികസാഹിത്യപ്രമാണങ്ങൾ ഉദ്ധരിക്കുന്നു. കരാഷിമയും സംഘവും അടുത്ത കാലത്ത് നടത്തിയ പാത്രപരിശോധനകൾ ചർച്ചചെയ്യുന്നു. അവരുടെ കൂടെച്ചേർന്നു വാരിയർ നേരിട്ട് ഏറ്റെടുത്ത പന്തലായിനിക്കൊല്ലം പ്രദേശങ്ങളുടെ പഠനം അവതരിപ്പിക്കുന്നു. ഒളിച്ചുകളിയും പാളിച്ചകളും ഒന്നുമില്ല. പുതിയ വിവരങ്ങളും സൂക്ഷ്മനിരീക്ഷണങ്ങളും ശ്രദ്ധാപൂർണമായ വിശകലനത്തിൻെറ ലക്ഷണങ്ങളും ഇവിടെ പ്രത്യക്ഷപ്പെടുന്നുണ്ട്. എങ്കിലും ഒരു ശാപംപോലെ ഒറ്റപ്പെട്ട ചില ബാലിശപ്രഖ്യാപനങ്ങളും കാണാം. *രാജാധികാരത്തിൻെറ കൺവെട്ടത്തിൽ നടക്കുന്നതാണ് നാണയനിർമാണം. അതുകൊണ്ടുതന്നെയാണ് നാണയമടിയുടെ സ്ഥാനത്തിന് കമ്മട്ടം എന്ന് പേർ വീണത്* (പു. 201) എന്ന് ശങ്കാരഹിതമായി തട്ടിവിട്ടിരിക്കുന്നു. ഇത്തരം പ്രയോഗങ്ങൾ ഭാഷാവിദഗ്ദ്ധരുടെ 'കൺവെട്ട'ത്തിൽ എത്തിപ്പെടാതിരുന്നാൽ നന്നായിരുന്നു! കൂട്ടത്തിൽ പറയട്ടെ, കോഴിക്കോട്ടെ നാണയമടിയെപ്പറ്റി കോഴിക്കോടൻഗ്രന്ഥവരിയെ ആസ്പദമാക്കി അതേ പുറത്തിൽ കൊടുത്തിട്ടുള്ള വിശദാംശങ്ങൾ എൻ. എം. നമ്പൂതിരിയുടെ *സാമൂതിരിചരിത്രത്തിലെ കാണാപ്പുറങ്ങൾ* എന്ന ഗ്രന്ഥത്തിലെ നാലാം അനുബന്ധത്തിൽ കാണപ്പെട്ടവയാണ്. അതുപോലെ മറ്റു പലതുമുണ്ട്. പതിവുപോലെ ആ കടപ്പാടുകളൊക്കെ മറച്ചുവച്ച് നേരിട്ടുള്ള നിരീക്ഷണംപോലെ കൊടുത്തിരിക്കുന്നു. മാത്രമല്ല ഹൈന്ദവ-ക്രൈസ്തവ-ഇസ്ലാമിക മതസമുദായങ്ങളും അവയുടെ പരസ്പരബന്ധങ്ങളും ഭരണകർത്താക്കൾ അവയോടനുവർത്തിച്ച നയങ്ങളും - നല്ലതോ ചീത്തയോ ആവട്ടെ - ഒന്നും ചരിത്രത്തിൻെറ പരിധിയിൽപെടുന്നതായി കണക്കാക്കിയിട്ടില്ല. ജാതികളും ജാതിമർദനവും ചർച്ചചെയ്യപ്പെടാവുന്ന ചരിത്രപ്രശ്നമായിട്ടില്ല. എന്തിനേറെ? മാമാങ്കംപോലെയുള്ള മഹോൽസവങ്ങൾപോലും ഒഴിച്ചുനിർത്തിക്കൊണ്ടാണ് മദ്ധ്യകാലകേരളീയസമൂഹത്തെ ഇവർ ചിത്രീകരിച്ചിട്ടുള്ളത്.

ഇക്കാലത്തെ സാഹിത്യചരിത്രം പ്രതിപാദിക്കുന്ന *വാങ്മയങ്ങൾ* (പു. 209-20) എന്ന ഭാഗത്തിൻെറ പുതുമ തലവാചകത്തിൽ മാത്രമേയുള്ളൂ. ഭാഗികവും പലപ്പോഴും കാറ്റലോഗ് രീതിയിൽ പുസ്തകനാമങ്ങൾ അരസികമായി എണ്ണിപ്പറഞ്ഞുപോകുന്നതുമാണ് ഉള്ളടക്കം. *ലിഖിതവാങ്മയ*ങ്ങളുടെ കൂട്ടത്തിൽ *അച്ചീകാവ്യ*ങ്ങളെയും *ചമ്പൂകാവ്യ*ങ്ങളെയുംപറ്റി പറയുമ്പോൾ കാര്യമായ ഒരു തെറ്റുപറ്റിയിരിക്കുന്നു. ഗ്രന്ഥം പഠിച്ചവർക്ക് ഇതെങ്ങിനെ സംഭവിച്ചുവെന്നറിഞ്ഞുകൂടാ. ഒരുപക്ഷേ പുതുമയ്ക്കുവേണ്ടി എന്തെങ്കിലും എഴുതിയേ തീരൂ എന്ന മോഹംകൊണ്ടായിരിക്കാം. ചരിത്രമേഖലയിൽ തികച്ചും പുതുമയുള്ള കാര്യങ്ങൾ അവതരിപ്പിക്കാൻ വളരെനാളത്തെ അത്യദ്ധ്വാനംതന്നെ വേണ്ടിവരും. അത്രപോകാൻ തയ്യാറില്ലെന്നുവരികയും പുതുമയ്ക്കുള്ള കമ്പം കലശലാവുകയുംചെയ്താൽ രണ്ടു മാർഗങ്ങളുണ്ട്: ഒന്നുകിൽ വല്ലവരും പുതുതായി കണ്ടെത്തിയ കാര്യങ്ങൾ ഉദ്ഭവസ്ഥാനം പരസ്യമാക്കാതെ സ്വന്തമായ

നിലയിൽ പ്രസിദ്ധീകരിക്കുക. ഇല്ലെങ്കിൽ രണ്ടുംകൽപിച്ച് അനൗചിത്യം വക വയ്ക്കാതെ മറ്റുള്ളവർ പറഞ്ഞതിൽനിന്ന് മാറിയൊരഭിപ്രായം പ്രഖ്യാപിക്കുക. ഈ രണ്ടിനും ധാരാളം ഉദാഹരണങ്ങൾ ഇവിടെക്കാണാം. ഭാഗ്യമുണ്ടെങ്കിൽ പ്രസ്തുത രംഗത്ത് പ്രവർത്തിച്ച് കാര്യങ്ങൾ തിരിച്ചറിയാവുന്ന വിമർശകരുടെ കണ്ണിൽപ്പെടുന്നതുവരെ 'മൗലികത്വം' അവകാശപ്പെടാമല്ലോ. പാമരൻമാരെ സ്ഥിരമായി പറ്റിക്കുകയുമാവാം. രണ്ടാമത്തെ പരിപാടിക്ക് ഒരുദാഹരണം കൊടുക്കുന്നു:

*പൊതുവേ ഈ വർണനകളിൽ തെളിഞ്ഞു നിഴലിക്കുന്നത് പുതുതായി പരിപുഷ്ടമായി വന്ന ഒരു വാണിജ്യസംസ്കാരത്തിന്റെ ആവശ്യങ്ങളും അഭിലാഷങ്ങളും മറ്റുമാണ്* (പു. 212).

നാടുവാഴികളും നമ്പൂതിരിപ്രഭുക്കളും അവരുടെകൂടെ ആടിക്കുഴയുന്ന കൂത്തച്ചികളും നിറഞ്ഞുനിൽക്കുന്ന ഒരു ലോകമാണ് ഇക്കാലത്തെ സംസ്കൃത-മണിപ്രവാള സാഹിത്യം കാഴ്ചവയ്ക്കുന്നത്. സന്ദേശങ്ങളിൽ വഴിയടയാളമായി പറയുന്നത് അമ്പലങ്ങളെയാണ്. അമ്പലം വണങ്ങിപ്പോകുമ്പോൾ വഴിവക്കിലെ അങ്ങാടികളും പരാമർശിക്കപ്പെടുന്നു, ചിലപ്പോഴെല്ലാം സംഭാഷണത്തിന്നിടയിൽ ചില വാണിയരും ചെറുമികളും എത്തിനോക്കിയെന്നിരിക്കും. ഏതായാലും ആവശ്യങ്ങളും അഭിലാഷങ്ങളുമെല്ലാം ആഢ്യൻമാരായ സവർണപ്രഭുക്കളുടേതാണ്. അവരുടെ സമൂഹമാണ് പശ്ചാത്തലം. അതാണ് കാലഘട്ടം. പരിപുഷ്ടമായ വാണിജ്യസംസ്കാരം ഏതാണ്ട് പതിനാറാം ശതകത്തോടുകൂടി കേരളത്തിൽ കടൽക്കരയിലെ തുറമുഖപട്ടണങ്ങളിൽ ആധിപത്യംനേടാൻ തുടങ്ങിയെന്ന് വാദത്തിനുവേണ്ടി സമ്മതിക്കാമെങ്കിലും അതിക്കാവ്യലോകത്തിൽ കടന്നുവരുന്നതേയില്ല - *പയ്യന്നൂർപ്പാട്ട്* മാത്രമാണ് ഒട്ടെങ്കിലും ഒരപവാദം. അതിവിടെ വിട്ടുകളയുകയും ചെയ്തിരിക്കുന്നു. അപ്പോൾ വാണിജ്യസംസ്കാരപ്രാമാണ്യം, ഈ കാവ്യസമൂഹത്തെ സംബന്ധിച്ചിടത്തോളം, ചരിത്രകാരന്റെ അഭിലാഷചിന്ത മാത്രമായി അവശേഷിക്കയാണ് ചെയ്യുന്നത്.

ഇതുപോലെ ചോദ്യംചെയ്യപ്പെടേണ്ട മറ്റൊരു നിരീക്ഷണവും ഈ ചുരുങ്ങിയ സാഹിത്യചർചയിൽ സ്ഥലംപിടിച്ചിട്ടുണ്ട്.

*കൂടിയാട്ടം എന്ന കലാരൂപത്തിന്റെ പ്രചുരപ്രചാരംമൂലമാവാം കേരളീയരംഗകല ഒട്ടുമുക്കാലും ആ നാട്യരൂപത്തിന്റെ പരിധിയിൽ ഒതുങ്ങിപ്പോയത്. അതിൽനിന്ന് വേറിട്ടൊരു നാടകസംസ്കാരം കേരളത്തിൽ മദ്ധ്യയുഗങ്ങളിൽ വികസിക്കാൻ ഇടയാവാതെപോയതും അതുകൊണ്ടുതന്നെയാവാം. നാടകസമ്പത്തിന്റെ വൈരള്യത്തിനും കാരണം മറ്റൊന്നാവാനിടയില്ല* (പു. 214).

കൂടിയാട്ടം പ്രാചീനഭാരതത്തിലെ സംസ്കൃതനാടകപാരമ്പര്യത്തിന്റെ പ്രാദേശിക രൂപമാണെന്ന വസ്തുത ഇവിടെ വിസ്മരിച്ചിരിക്കുന്നു. അതിവിടെ മാത്രമാണ് ഇത്രയെങ്കിലും ശക്തിയോടെ നിലനിന്നതെന്നും ആ പാരമ്പര്യം പാടേ അസ്തമിച്ചുപോയ ഭാരതത്തിന്റെ മറ്റു ഭാഗങ്ങളിൽ വേറിട്ടൊരു നാടകസംസ്കാരം മദ്ധ്യയുഗങ്ങളിൽ, ആധുനികദശയുടെ ആരംഭംവരെ, വികസിക്കാൻ ഇടയായില്ലെന്നും കൂടിയാട്ടത്തിന്റെ കുടുംബസംസ്കാരമാണ് കേരളത്തിലെ കൂത്ത്, ഓട്ടൻതുള്ളൽ, കൃഷ്ണനാട്ടം, കഥകളി എന്നിവയിൽ പിൽക്കാലത്ത് ഓരോവിധത്തിൽ പ്രതിഫലിച്ചതെന്നും ചരിത്രകാരന് മറക്കാനൊക്കുമോ? കൂടിയാട്ടം പ്രചരിച്ചതുകൊണ്ട് രംഗകല ഒതുങ്ങിപ്പോവുകയല്ല വികസിക്കുകയാണുണ്ടായത്. നാടകസമ്പത്തിന്റെ വൈരള്യത്തിനു പകരം വൈവിധ്യത്തിനാണ് കൂടിയാട്ടം വഴിവച്ചത്. ചരിത്രത്തിന്റെ സാമ്പത്തിക വശങ്ങളിൽ പരിചയംനേടുന്നത് ഒരു നല്ല കാര്യംതന്നെ. പക്ഷേ അത് സാംസ്കാരിക

വശങ്ങളോടുള്ള സമരപ്രഖ്യാപന ത്തിലേക്ക് നയിച്ചുകൂടാ!

*വാമൊഴി വാങ്മയം* എന്ന ഭാഗം (പു. 217-20) വളരെ ചെറുതായിപ്പോയി. എന്നാൽ മുഖ്യമായും 'അടിയാൾക്കൂട്ടാ യ്മയുടെ' ആശയലോകമാണ് വടക്കൻപാ ട്ടുകളിൽ പ്രതിഫലിക്കുന്നതെന്ന് രാഘവ വാരിയർ നേരത്തേ *വടക്കൻപാട്ടുകളുടെ പണിയാല*യിൽ (പു.61) പറഞ്ഞുവച്ചിരു ന്നതിൽനിന്നും വളരെ വ്യത്യസ്തമാണ് ഈ ഗ്രന്ഥത്തിലെ പ്രതിപാദനം. 'അടി യാൾക്കൂട്ടായ്മ'യെന്ന പദംപോലും ഇവിടെ കടന്നുവരുന്നില്ല. മറിച്ചു *ഭൂവുടമാ വകാശങ്ങളും ഭരണാധികാരവും കയ്യാ ളുന്ന ഒരു ഭദ്രലോകത്തിന്റെ താൽപ ര്യങ്ങൾ സംരക്ഷിക്കാനുള്ള ആശയങ്ങൾ ഈ പാട്ടുകഥകളിൽ ആദർശരൂപേണ പൊതിഞ്ഞുവച്ചതായി കാണാം* എന്നുമാ ത്രമാണ് പറയുന്നത് (പു. 218) ഇതാണ് കൂടുതൽ ശരിയെന്ന് എനിക്ക് തോന്നുന്നു. *പണിയാല*യെപ്പറ്റി ചരിത്രവകുപ്പ് സംഘടി പ്പിച്ച ഒരു ചർചയിൽ ഈയഭിപ്രായം ഞാൻ ഉന്നയിക്കുകയും ചെയ്തിരുന്നു.

*സംസ്കൃതത്തിന്റെ മാധ്യമം സ്വീകരിച്ച ഒരു ബൃഹത്പാരമ്പര്യത്തിന്റെ ഘടകങ്ങളും നാട്ടുഭാഷാരൂപങ്ങളുടെ മാധ്യമത്തിൽക്കൂടി പ്രാദേശികപാരമ്പര്യ ത്തിന്റെ ഘടകങ്ങളും ഇക്കാലത്ത് അന്യോന്യം കൊടുത്തും കൊണ്ടും പുഷ്ടിപ്പെട്ടു* എന്ന് വരമൊഴിയുടെയും വാമൊഴിയുടെയും സമാന്തരവിക സനത്തെ ആധാരമാക്കി രേഖപ്പെടു ത്തിയത് (പു. 220) വാസ്തവമാണ്. ഉദാ ഹരണങ്ങളിലൂടെ ആ ചിന്ത കൂടുതൽ വിശദീകരിക്കാമായിരുന്നു.

*സാമൂഹികവികാസഘട്ടങ്ങൾ, സങ്കൽപന പരിഗണന* എന്ന ആറാ മദ്ധ്യായം ആറുപുറങ്ങളിൽക്കവിഞ്ഞ് ഒരു പുറംകൂടിയേ നീണ്ടുപോയിട്ടുള്ളൂ. ഈ പുസ്തകത്തിലെ ഏറ്റവും ചെറുതും (പു. 223-29) ഏറ്റവും ആശയക്കുഴപ്പം നിറഞ്ഞ തുമായ ഭാഗം അതാണെന്ന് പറയാതെ വയ്യ. ഒരദ്ധ്യായം എന്നു പറഞ്ഞുകൂടാ; പരിശിഷ്ടംപോലെ.

ഉൽപാദനരീതിയോടനുബന്ധിച്ച് സമൂഹപരിണാമത്തിന്റെ പഞ്ചദശകളെ സങ്കൽപിക്കുവാൻ ചില മാർക്സിസ്റ്റ് ചിന്തകൻമാർ ഉദ്യമിച്ചിട്ടുണ്ട്. അവർകറി യാമായിരുന്ന യൂറോപ്യൻചരിത്രം ആസ്പ ദമാക്കിയാണ് അന്ന് അങ്ങിനെ ചെയ്തത്. അതൊരു നീക്കുപോക്കില്ലാത്ത നിയ മമായി കാറൽമാർക്സ് കണ്ടിരുന്നി ല്ലെങ്കിലും പിന്നീട് ലെനിനും സ്റ്റാലിനും അവരുടെ ഇന്ത്യൻ അനുയായികളും ആ വിധത്തിലാണ് ചിന്തിച്ചത്. ഇവരും അതം ഗീകരിച്ചുകൊണ്ട് *കേരളീയ സമൂഹ ത്തിന്റെ വികാസപരിണാമക്രമം ഇതു മായി എന്തെങ്കിലും ബന്ധം സൂചിപ്പി ക്കുന്നുണ്ടോ എന്ന് പരിശോധിക്കാൻ ശ്രമി ക്കുകയാണ്* (പു. 223) ഈയദ്ധ്യായ ത്തിലൂടെ ചെയ്യുന്നത്. പഞ്ചദശാക്ര മംതന്നെ ലോകചരിത്രപഠനത്തിൽ വലിയ പ്രയോജനംചെയ്യാത്ത ഒരു കൽപനമാത്ര മായിരിക്കേ, യൂറോപ്പിലും ഏഷ്യയിലും അതിന് കാര്യമായ പ്രസക്തിയൊന്നുമി ല്ലാതിരിക്കേ, വെറും പാഴ്‌വേല മാത്രമാ ണിത്.

പ്രാചീനകമ്യൂണിസം എന്ന് ഇവർ നിർദേശിക്കുന്നത് മാർക്സിയൻസാഹി ത്യത്തിലെ പ്രാകൃതകമ്യൂണിസത്തെ ആയിരിക്കണം. പത്തൊമ്പതാം നൂറ്റാ ണ്ടിലെ ആ സങ്കൽപം അതിനുശേഷം പുരാവസ്തുസംബന്ധമായി ലോക ത്തിന്റെ നാനാഭാഗങ്ങളിൽ ഉണ്ടായ ശാസ്ത്രീയാന്വേഷണങ്ങളുടെ വെളി ച്ചത്തിൽ ഉരുത്തിരിഞ്ഞ പ്രാചീനശിലാ യുഗം, നവീനശിലായുഗം തുടങ്ങിയ സാമൂഹ്യപരിണാമഘട്ടങ്ങളുമായി കൂട്ടി ക്കുഴയ്ക്കുന്നതിൽ അർഥമില്ല. ഇതു പോലെ നരവർഗശാസ്ത്രപരമായ പരി

ശോധനകളിൽ പൊങ്ങിവന്ന കുലബന്ധ സമ്പ്രദായങ്ങളും ഭാവനാസൃഷ്ടമായ പ്രാകൃതകമ്യൂണിസത്തോടു ഒത്തുപോവുകയില്ല. പിന്നെന്തിനാണ് കേരള സമൂഹത്തിൽ അതാരോപിക്കുന്നത് ? ഇങ്ങിനെ വ്യത്യസ്താശയങ്ങൾ കൂട്ടിക്കുഴയ്ക്കുന്നതുകൊണ്ട് ചരിത്രാന്വേഷണം വഴിമുട്ടിപ്പോകുന്നു. ലോകത്തിൽ പലേടത്തുമുള്ള പ്രാകൃതമനുഷ്യസമൂഹങ്ങൾ പ്രകൃതിയിലെ ചുറ്റുപാടുകളുമായിണങ്ങിയും പിണങ്ങിയും പലതരത്തിലാണ് മുന്നേറിയത്. അവ മറ്റ് സംഘങ്ങളുമായി വ്യത്യസ്തബന്ധങ്ങൾ സ്ഥാപിക്കുകയും ചെയ്തു. കേരളഭൂമിയിൽ ശാസ്ത്രസങ്കേതങ്ങളുടെ സഹായത്തോടെ നമുക്കറിയാവുന്നിടത്തോളം പുറകോട്ടുപോയാൽ നവീന ശിലായുധങ്ങൾ അവിടവിടെ കണ്ടെത്തുന്നു. കലപ്പൊട്ടുകളും പാറച്ചിത്രങ്ങളും എടകൽ, മറയൂർ എന്നിവിടങ്ങളിൽ അവശേഷിക്കുന്നു. അവയെക്കുറിച്ചെല്ലാം പൂനയിലെ ഡക്കാൻ കോളേജിൽ പി. രാജേന്ദ്രൻ, തമ്പി മുതലായവർ ചെയ്ത ഗവേഷണങ്ങളെ മുൻനിർത്തിയാണ് പ്രാഗ്ചരിത്ര സങ്കൽപനങ്ങൾ നിർമിക്കേണ്ടിയിരുന്നത്.

ചരിത്രാരംഭകാലത്തെപ്പറ്റി *പഴംതമിഴ്പാട്ടുക*ളെന്ന് മൊത്തത്തിൽ ഇവർ വ്യവഹരിക്കുന്ന *സംഘത്തമിഴ്പാട്ടു*കളെ മുൻനിർത്തി ചിന്തിക്കുന്നത് ആവശ്യമാണ്. എന്നാൽ *സംഘംകൃതി*കളിൽ ഏഴിമല, തൊണ്ടി-മുചിരിത്തുറമുഖപ്രദേശങ്ങൾ, പൊതിയിൽ മല എന്നിങ്ങിനെ കേരളത്തിലെ അൽപംചില ഭാഗങ്ങളെപ്പറ്റി മാത്രമേ പരാമർശമുള്ളൂ എന്നോർമിക്കണം. അതുപോലെതന്നെ ഐന്തിണകളെപ്പറ്റി യഥാതഥവർണനകളല്ല, കാവ്യസങ്കേതങ്ങളാണ് നമുക്കു ലഭിക്കുന്നത്. അവ തീരെ വിശ്വസനീയമല്ല. എന്നാൽ സംഭവങ്ങളെപ്പറ്റിയും സാമൂഹ്യാചാരങ്ങളെപ്പറ്റിയും പറയുന്ന ഭാഗങ്ങളിൽ പ്രത്യക്ഷമായ വൈരുദ്ധ്യങ്ങളും അതിശയോക്തികളും നീക്കി ബാക്കിയാവുന്ന വസ്തുതകൾ സ്വീകരിക്കാം. കുന്നിൻമുകളിൽ കോട്ടകെട്ടി ജീവിക്കുന്ന ഒരു കാട്ടരചനെയാണ് ഏഴിമലഭാഗത്ത് ഈ പാട്ടുകാർ ചിത്രീകരിക്കുന്നത്. പേരാറ്റിൻ തീരത്ത് കുറെക്കൂടി പരിഷ്കരിച്ച ജനപദങ്ങളിൽ ചേരവംശത്തലവൻമാരും ഭരിച്ചതായിക്കാണാം. തെക്കുള്ള ആയൻമാരും കാട്ടരചൻമാർ മാത്രമാണ്. ആ പശ്ചാത്തലം സ്പഷ്ടമാക്കി വേട്ടക്കാരുടെയും ഇടയൻമാരുടെയും വ്യാപാരികളുടെയും വീരയോദ്ധാക്കളുടെയും ചരിത്രം ആവുന്നിടത്തോളം വേർതിരിച്ചെടുക്കാം. എന്നാൽ അതിനുപകരം പ്രാകൃതകമ്യൂണിസത്തെപ്പറ്റിയും മറ്റുമുള്ള മുൻധാരണകൾ ആവർതിക്കുകയാണ് ഇവിടെ ചെയ്യുന്നത്.

യൂറോപ്പിൽ കൊള്ളക്കൂട്ടങ്ങൾ അടിമകളെപ്പിടിച്ച് അവരുടെ അദ്ധ്വാനത്തിൽ അധിഷ്ഠിതമായ ഒരു നാഗരികതയെ വാർതെടുത്തപ്പോൾ ഇവിടെ അതെന്തുകൊണ്ട് നടന്നില്ല എന്നമ്പരക്കുന്നതിൽ അർഥമില്ല. 'വിഭവപരിമിതി'യാണ് കാരണമെന്ന് സമാധാനിക്കുന്നതും (പു. 225) വിചിത്രമായിരിക്കുന്നു. പ്രകൃതിയുടെ പശ്ചാത്തലംവച്ചു നോക്കുമ്പോൾ വിഭവങ്ങളുടെ പരിമിതിയല്ല, ധാരാളിത്തമാണ് ഇന്ത്യയിൽ, പ്രത്യേകിച്ച് കേരളത്തിൽ, പഴയകാലത്തും പ്രകടമാവുന്നത്. അടിമവ്യവസ്ഥയുടെ സ്ഥാനത്ത് ഇന്ത്യയിൽ വളർന്നുവന്നത് ജാതിവ്യവസ്ഥയാണല്ലോ. കേരളത്തിൽ അതിൻെറ വളർചയെക്കുറിച്ചു കാര്യമായി അന്വേഷിക്കേണ്ടതാണ്. പക്ഷേ യാഥാസ്ഥിതിക മാർക്സിസ്റ്റ് നിയമസംഹിതയിൽ അതിന് വകുപ്പില്ലാത്തതുകൊണ്ടായിരിക്കാം, ഇവർ അങ്ങോട്ടു തിരിയുന്നില്ല. ഫ്യൂഡൽവ്യവസ്ഥയെ ചർചചെയ്യുമ്പോഴും ജാതി അവർകൊരു പ്രശ്നമാവുന്നില്ല. സംഘത്തമിഴ്സാഹിത്യത്തിലും ഭക്തിസാഹിത്യത്തിലും മണിപ്രവാളസാഹിത്യത്തിലും എല്ലാം ജാതിയും ജാതിസംബന്ധമായ വിഷയങ്ങളും നിറഞ്ഞുനിന്നിട്ടും ജാതി

യോട് അയിത്തമാചരിച്ചുകൊണ്ട് ഇവർ മാറിനിൽക്കുന്നു. ആരെ ഭയപ്പെട്ടതു കൊണ്ടാണോ ആവോ! കേരളീയ സാമൂഹ്യജീവിതത്തിൽ, അതിന്റെ സാമ്പത്തിക-സാംസ്കാരിക വശങ്ങളെയെല്ലാം സ്വാധീനിച്ചുകൊണ്ട്, കലയിലും ശാസ്ത്രത്തിലും പ്രതിഫലിച്ചുകൊണ്ട്, ഓരോ കാലഘട്ടത്തിലും ഉയർന്നുനിന്ന ജാതി-മത പ്രശ്നങ്ങളെയെല്ലാം ഒഴിച്ചുനിർത്തി ഉൽപാദനവ്യവസ്ഥാസിദ്ധാന്തത്തിന്റെ പേരിൽ അയഥാർഥമായ ഒരന്തരീക്ഷത്തിലാണ് ഇവിടെ ചരിത്രവിശകലനം ആരംഭിക്കുന്നത്. ആവുന്നിടത്തോളം വസ്തുതകൾ ശേഖരിച്ച് ശാസ്ത്രീയമായി പരിശോധിക്കുന്നതിനുപകരം ഇഷ്ടപ്പെടാത്ത കുറെ വസ്തുതകളെ മാറ്റിവച്ച് മറ്റുചിലതിനെ മുൻധാരണകൾവച്ചുകൊണ്ട് അളക്കുവാൻ ശ്രമിക്കുന്ന പഴഞ്ചനും അശാസ്ത്രീയവുമായ ഒരു സമ്പ്രദായമാണ് ഈയദ്ധ്യായത്തിൽ അംഗീകരിച്ചത്. സ്വാഭാവികമായും കേരളചരിത്രവസ്തുതകളിൽ വെളിച്ചംവീശാൻ അതുപകരിക്കുന്നില്ല.

ഇത്രയും എഴുതിയതിൽനിന്ന് ഈ കേരളചരിത്രഗ്രന്ഥം കണ്ണടച്ചുതള്ളിക്കളയേണ്ട ഒന്നാണെന്ന് അനുമാനിക്കരുത്. ഈ രംഗത്തിൽ ഇന്നുള്ള യുവഗവേഷകരിൽ എന്തുകൊണ്ടും പ്രഗൽഭരായ, കേരളചരിത്രത്തിന്റെ ചില പ്രത്യേകവശങ്ങളെപ്പറ്റി ഊർജസ്വലമായ പഠനങ്ങൾ തയ്യാറാക്കിയിട്ടുള്ള, രണ്ടുപേരാണ് ഇതിന്റെ കർതാക്കൾ. അവരിൽനിന്ന് ഇനിയും പലതും ഈ വിഷയത്തിൽ പ്രതീക്ഷിക്കേണ്ടതുണ്ട്. ഗവേഷണമര്യാദകളുടെ ലംഘനം, അതിശയോക്തിപരമായ അവകാശവാദങ്ങൾ, അതിനെ ന്യായീകരിക്കാൻവേണ്ടി സ്വീകരിച്ച കുതന്ത്രങ്ങൾ, യാന്ത്രികഭൗതികവാദത്തിന്റെ അതിപ്രസരം എന്നിവകൊണ്ട് ഈ പരിശ്രമം തീരെ പാളിപ്പോയി എന്നേ പറയാവൂ. മിടുക്കനായ വെടിക്കാരനും എല്ലാ വെടിയും ഉന്നത്തിലെത്തിക്കുവാൻ കഴിയണമെന്നില്ല.

ഇളംകുളംവരെയുള്ള ചരിത്രഗവേഷണത്തിന്റെ പുരോഗതി ആധാരമാക്കി എ. ശ്രീധരമേനോൻ രചിച്ച പഴയ പുസ്തകത്തെക്കാൾ ചില കാര്യങ്ങളിൽ ഇത് ഒരു പടികൂടി മുന്നോട്ടുപോയിരിക്കുന്നു. ഒന്നാമതായി, ഇളംകുളത്തിനുശേഷം, അതായത് കഴിഞ്ഞ നാലഞ്ചുദശകങ്ങളിൽ, പലരും നടത്തിയ ഗവേഷണത്തിന്റെ ഫലങ്ങൾ പേരെടുത്തുപറയാതെയെങ്കിലും ഏറെക്കുറെ ഇവർ പ്രയോജനപ്പെടുത്തിയിട്ടുണ്ട്. രണ്ടാമതായി, ചിലഭാഗങ്ങളിൽ സ്വയംനടത്തിയ ഗവേഷണത്തിന്റെ ഫലങ്ങളും ഉൾക്കൊള്ളിക്കുവാൻ കഴിഞ്ഞു. ആദ്യംപറഞ്ഞ സംഗതി ഒളിച്ചുവയ്ക്കാൻ ശ്രമിക്കുകയും രണ്ടാമത്തെ സംഗതി ഊതിവീർപ്പിക്കുകയും ചെയ്തതാണ് അബദ്ധമായത്. ആ പശ്ചാത്തലം ഓർതുകൊണ്ട് പുസ്തകം ശ്രദ്ധിച്ചുവായിച്ചാൽ പുത്തൻ പ്രവണതകളുടെ ഗുണദോഷഫലങ്ങൾ ഏറെക്കുറെ മനസ്സിലാക്കാൻ കഴിയും. ആവശ്യമുള്ളത് വിട്ടുകളഞ്ഞും ഇല്ലാത്തത് വെറുതേ കൂട്ടിച്ചേർതും നീട്ടിപ്പരത്തിയ ഗ്രന്ഥസൂചി (പു. 236-58) ബുദ്ധിപരമായ സത്യസന്ധതയുടെ അഭാവം തെളിയിക്കുന്നു.

ആർഭാടമയമായ സാങ്കേതികപദപ്രയോഗത്താൽ പ്രതിപാദനം കലുഷമാക്കിയിട്ടുണ്ട്. വിഷയപരിചയംകുറഞ്ഞ വിദ്യാർഥികൾ അതെല്ലാം പ്രൗഢപാണ്ഡിത്യലക്ഷണമായി കാണുമോ എന്തോ! ചിലേടത്തെല്ലാം ഗവേഷണപുരോഗതിയുടെ അപൂർണദൃശ്യങ്ങൾ തെളിമയോടെ വിവരിച്ചിട്ടുമുണ്ട്. മാത്രമല്ല, മലയാളത്തിൽ പലപ്പോഴും കാണാറുള്ള ചരിത്രലേഖനങ്ങളുടെ രൂക്ഷമായ പക്ഷപാതങ്ങളിൽനിന്നും ആർപ്പുവിളിശൈലികളിൽനിന്നും (കാണിപ്പയ്യൂർ, പി. കെ.

ബാലകൃഷ്ണൻ എന്നിവരെ ഓർമിക്കുക) വ്യത്യസ്തമായ ഒരന്തരീക്ഷത്തിലാണ് അദ്ധ്യായങ്ങൾ മുന്നോട്ടുനീങ്ങുന്നത്. കേരളത്തിലെ ജാതിമേധാവിത്വം ഇവർ ചോദ്യംചെയ്യുന്നില്ലെങ്കിലും അതിനെ അപ്പടി സ്വീകരിക്കുന്നുവെന്നും പറഞ്ഞുകൂടാ. ദുരിതഹേതുക്കളായ ജാത്യാചാരബന്ധനങ്ങളോ നിരർഥകമായ നിരന്തരയുദ്ധങ്ങളോ കേരളചരിത്രത്തിൽ ഉണ്ടായിട്ടില്ലെന്ന മട്ടിൽ അവയ്ക്കുനേരേ കണ്ണടച്ച് ഉൽപാദനവ്യവസ്ഥയിൽ കണ്ണുനട്ടുകൊണ്ടാണ് ഗ്രന്ഥം രചിച്ചിട്ടുള്ളത്. കേരളീയജീവിതത്തിൽ കേന്ദ്രസ്ഥാനത്തിരുന്ന മതവിശ്വാസങ്ങൾ, ആചാരങ്ങൾ, ഉൽസവങ്ങൾ, ചേരിപ്പോരുകൾ, മരുമക്കത്തായം പോലെയുള്ള സവിശേഷനിയമങ്ങൾ, വിനോദങ്ങൾ, കലകൾ - എല്ലാറ്റിനേയും പുറത്തുനിർത്തിയിരിക്കുന്നു. എല്ലുകൾ പെറുക്കിച്ചേർത്തുവച്ച് ഇതാണ് മനുഷ്യൻ എന്ന് അവകാശപ്പെടുന്നതുപോലെയാണ് കാർഷിക-വ്യാപാരവികസനംമാത്രം പ്രധാനമായി പ്രതിപാദിച്ച് ഇതാണ് കേരള ചരിത്രം എന്നുപറയുന്നത്. സങ്കൽപത്തിൽത്തന്നെ ഈ തകരാറുണ്ട്. പ്രയോഗരീതിയാൽവന്ന പാളിച്ചകൾ എടുത്തുപറയുകയുംചെയ്തു. എന്നാൽ മറ്റു കേരളചരിത്രഗ്രന്ഥങ്ങളിൽ സാധാരണ കാണാത്ത ഒട്ടേറെ വിവരങ്ങൾ ശേഖരിച്ച് ഇവിടെ പ്രകാശിപ്പിച്ചിട്ടുണ്ട്. സാമ്പത്തികപ്രക്രിയകളെപ്പറ്റി വിശദാംശങ്ങൾ ധാരാളമുണ്ട്. പാളിപ്പോയ ഒരു പരീക്ഷണം എന്നു പറയാം. ഇതിനെ കേവലം ആദ്യത്തെ രൂപരേഖയായി കരുതി പരിഷ്കരിച്ച് ഇനിയും മെച്ചപ്പെടുത്താൻ ഇവർക്ക് സാധിക്കും എന്നാശിക്കട്ടെ.

ഒരു ചരിത്രവും ഒരിക്കലും പൂർണമല്ല. അഭിപ്രായവ്യത്യാസങ്ങളിൽനിന്ന് മുഴുവനായി മുക്തിനേടുന്നതുമല്ല. ഈ കൃതിയിലെ പ്രത്യക്ഷവൈകല്യങ്ങൾ പലതും, ശ്രദ്ധിച്ചാൽ പരിഹരിക്കാൻ കഴിവുള്ളവരാണ് ഇതിൻെറ കർത്താക്കൾ. ഏതോ ബദ്ധപ്പാടിൽ പെട്ടെന്ന് തട്ടിക്കൂട്ടി പ്രസിദ്ധീകരിച്ചതുപോലെയാണ് ഈ *കേരളചരിത്രം* ഇപ്പോൾ കാണപ്പെടുന്നത്. ആ നിലയ്ക്ക് ഇനി പരിഷ്കരിക്കാൻ ഉദ്ദേശമുണ്ടെങ്കിൽ മാർഗദർശകമായ ചില നിർദേശങ്ങൾ ഇവിടെ കുറിക്കാം.

1.രീതിശാസ്ത്രപരമായ പൊങ്ങച്ചങ്ങൾ ഉപേക്ഷിച്ച് വസ്തുതാപരമായ തെറ്റുകളും കുറവുകളും ക്ഷമയോടെ പരിഹരിക്കുക.

2.ഉൽപാദനവ്യവസ്ഥയുടെ വികാസപരിണാമങ്ങളിൽ ശ്രദ്ധകേന്ദ്രീകരിച്ചാലും അതിനെച്ചുറ്റിയുള്ള മനുഷ്യജീവിതസന്ദർഭങ്ങളെ മറക്കാതിരിക്കുക.

3.സാധാരണഗവേഷണമര്യാദയിൽ പ്രമാണസാമഗ്രികളോടും പ്രസിദ്ധീകൃത ഗ്രന്ഥങ്ങളോടും ഉള്ള ബന്ധങ്ങൾ സത്യസന്ധമായി രേഖപ്പെടുത്തുക.

4.പുതുമയ്ക്കുവേണ്ടിയുള്ള പുതുമയും ക്ലിഷ്ടമായ ശൈലികളോടുള്ള കമ്പവും ബോധപൂർവം ഉപേക്ഷിക്കുക.

5.ഒടുവിലത്തെ അദ്ധ്യായം ആകെ അഴിച്ചുപണിഞ്ഞ് യാഥാർഥ്യബോധത്തോടെ വസ്തുതകളുടെ അടിസ്ഥാനത്തിൽ വികസിപ്പിക്കുക.

'നാടകാന്തം കവിത്വം' എന്ന് സാഹിത്യരംഗത്തിൽ സാധാരണ പറയാറുള്ളതാണ്. പല കാവ്യങ്ങൾ എഴുതി പരിചയംസമ്പാദിച്ചശേഷമേ നാടകരചനാതന്ത്രം സ്വായത്തമാക്കാൻ കഴിയൂ എന്നായിരിക്കണം ഉദ്ദേശിച്ചിട്ടുള്ളത്. അതേപോലെ ഗവേഷണരംഗത്തിൽ അനവധി ലഘുപ്രബന്ധങ്ങളും ദീർഘപ്രബന്ധങ്ങളും തയ്യാറാക്കിപ്പഠിച്ചശേഷമേ പല നൂറ്റാണ്ടുകളിൽ വ്യാപിച്ചുകിടക്കുന്ന, പല ഘടകങ്ങളുടെയും പരസ്പരബന്ധംകൊണ്ട് സങ്കീർണമായ, ഒരു ദേശീയസമൂഹത്തിൻെറ ഉൽപത്തിവികാസചരിത്രം എഴുതാൻവേണ്ട യോഗ്യത കൈവരികയുള്ളൂ എന്ന വസ്തുത എത്രയോ തവണ തെളിഞ്ഞിട്ടുള്ളതാണ്. അതെത്രമാത്രം പ്രയാസകരമായ കാര്യമാണ് എന്ന പാഠം ഒന്നുകൂടി ഉദാഹരിച്ചുറപ്പിക്കുകയാണ് ഈ യുവസ്നേഹിതൻമാരുടെ ഗ്രന്ഥവും ചെയ്യുന്നത്. ■

# കേരളചരിത്ര വിമർശം : ഞങ്ങളുടെ പ്രതികരണം

**(ഒന്നാം ഭാഗം)**

*രാഘവവാരിയർ, രാജൻഗുരുക്കൾ*

ഞങ്ങളുടെ *കേരളചരിത്രത്തെപ്പറ്റി കേരള പഠനങ്ങൾ* ലക്കം ഒന്നിൽ എം.ജി.എസ്.നാരായണൻ എഴുതിയ വിമർശലേഖനം കണ്ടു. വസ്തുതാപരമോ, സൈദ്ധാന്തികമോ ആയ എതിർപ്പുകളോ, ഭിന്നാഭിപ്രായങ്ങളോ അല്ല, പകരം, വ്യക്തിപരമായ പരിഭവങ്ങളും പരാതികളുമാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. കണക്കിലേറെ നീണ്ടുപരന്ന് കിടക്കുന്നതാണെങ്കിലും എഴുന്നേറ്റുനിന്ന് ഞങ്ങളുടെ പുസ്തകത്തിന്നെതിരെ വിരൽചൂണ്ടാൻ കെൽപുള്ള യാതൊന്നും ആ ലേഖനത്തിൽ കണ്ടെത്താൻ കഴിഞ്ഞില്ല എന്നുവന്നതിൻെറ നിരാശ ആദ്യമേ തുറന്നു പറയട്ടെ.

*കേരളചരിത്രം ഇപ്പോഴും പഴയ കുറ്റിയിൽകിടന്നു തിരിയുന്നതേയുള്ളൂ* എന്ന ഞങ്ങളുടെ പ്രസ്താവനയാണ് എം. ജി.എസ്സിനെ വല്ലാതെ ചൊടിപ്പിച്ചതായി കാണുന്നത്. അക്കാര്യം പറഞ്ഞുകൊണ്ടാണ് അദ്ദേഹം വിമർശനമാരംഭിക്കുന്നതുതന്നെ. *ഇന്ത്യാചരിത്രരചനയിലെ പുതിയ വഴികൾ പിന്തുടർന്ന് ഒറ്റയ്ക്കും തെറ്റയ്ക്കുമായി നടന്ന ശ്രമങ്ങൾ വേരുപിടിക്കാതെ പോയി* എന്ന പ്രസ്താവവും അദ്ദേഹത്തെ അലോസരപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യാചരിത്രത്തിലെ പുതിയ വഴികൾ എന്നതുകൊണ്ട് ഡി.ഡി.കോസാംബിയുടെ സമീപനരീതിയാണ് ഞങ്ങൾ വിവക്ഷിച്ചത്. ആ സമീപനരീതി പിന്തുടർന്നു നടന്ന 'വേരുപിടിക്കാതെ പോയ' ശ്രമങ്ങളിൽ തൻെറ പഠനങ്ങളും ഉൾപ്പെടുന്നുണ്ടോ എന്ന ശങ്കയാവാം അദ്ദേഹത്തെ വിറളിപിടിപ്പിച്ചത്. ഏതായാലും എം.ജി.എസ്. നാരായണൻ കോസാംബിയുടെ സമീപനരീതി കൈക്കൊണ്ടിട്ടില്ലല്ലോ. കേരളത്തിൻെറ തുടർചയായ ചരിത്രം രചിക്കാനുള്ള ശ്രമങ്ങളെയാണ് ഞങ്ങൾ പരാമർശിച്ചത്. അങ്ങനെ തുടർചയായ ഒരു ചരിത്രം എം. ജി.എസ്. രചിച്ചിട്ടില്ല. അപ്പോൾപിന്നെ പരിചയക്കുറവും പിടിപ്പുകേടുമൊക്കെ തൻെറ ശ്രമങ്ങളിലാണ് ആരോപിക്കപ്പെട്ടതെന്ന് ഉൽക്കണ്ഠപ്പെടുന്നതെന്തിന്?

*മാറിവന്ന സങ്കൽപങ്ങളും രീതിശാസ്ത്രവും അതോടൊപ്പം കിട്ടാവുന്ന തെളിവുസാമഗ്രികളും ആധാരമാക്കി കേരളചരിത്രം പുനരാഖ്യാനം ചെയ്യാനുള്ള ശ്രമത്തിൻെറ ഫലമാണ്* ഞങ്ങളുടെ പുസ്തകമെന്ന പ്രസ്താവനയിൽ എം. ജി.എസ്. ആരോപിക്കുന്നത്ര വലിയ ഔദ്ധത്യമൊന്നുമില്ല. പലരും ശേഖരിക്കുകയും അപഗ്രഥിക്കുകയും പ്രകാശിപ്പിക്കുകയും

ചെയ്ത തെളിവുസാമഗ്രികളാണ് ഞങ്ങളും പ്രയോജനപ്പെടുത്തിയിരിക്കുന്നതെന്ന് ഒരു കണ്ടുപിടുത്തംപോലെ എം.ജി.എസ്. പറയുന്നു. 'പുതിയതെളിവുകൾ', 'കിട്ടാവുന്ന തെളിവുകൾ' എന്നേ ഞങ്ങൾ പറഞ്ഞിട്ടുള്ളൂ. അതിരിക്കട്ടെ, ഓരോ പുസ്തകവും മുമ്പാരും ഉപയോഗിച്ചിട്ടില്ലാത്ത തെളിവുസാമഗ്രികൾ മാത്രം വച്ചുകൊണ്ടാണോ രചിക്കപ്പെടുക?

ഒരു കൂട്ടായ്മയുടെ പങ്കുപറ്റി വളർന്ന് ഒടുവിൽ ഞങ്ങൾ തിരിഞ്ഞുനിന്ന് നന്ദികേട് പ്രവർത്തിച്ചു എന്നാണ് വിമർശകൻ ഉന്നയിക്കുന്ന മുഖ്യമായ ആരോപണം. അതേതായാലും ഞങ്ങൾ ഏൽക്കുന്നില്ല. കൂട്ടായ്മയോടുള്ള കടപ്പാട് മറക്കുകയോ നന്ദികേട് കാണിക്കുകയോ ഞങ്ങൾ ചെയ്തിട്ടില്ല. *കൂട്ടായ്മയിലെ പ്രമുഖൻമാരുടെ വലുതും ചെറുതുമായ ഗവേഷണപ്രബന്ധങ്ങളും സാമാന്യലേഖനങ്ങളും ഇംഗ്ലീഷിലുള്ള ഗവേഷണപ്രസിദ്ധീകരണങ്ങളിൽ ചിതറിക്കിടക്കുകയാണുപോൽ.* ആ മഹാശേഖരത്തിന്റെ കഥ നിൽക്കട്ടെ. ആരൊക്കെയാണാവോ ഈ കൂട്ടായ്മയിലെ പ്രമുഖൻമാർ? ഒന്നിലധികം പ്രമുഖൻമാർ ഉള്ളതായി ഞങ്ങൾക്കറിയില്ല. ആ പ്രമുഖന്റെ രചനകൾ 'തുറന്ന പുസ്തകമായ' സ്ഥിതിക്ക് അത് വായിക്കുകയും പഠിക്കുകയും ചെയ്യുന്നവർതന്നെ തീരുമാനിച്ചുകൊള്ളും. അനേകം പ്രമുഖൻമാർ എന്നും നിരവധി ഗവേഷണപ്രബന്ധങ്ങൾ എന്നുമൊക്കെ പൊലിപ്പിച്ച് പറയുന്നതല്ലാതെ ഞങ്ങളുടെ പുസ്തകത്തിന്റെ പ്രശ്നപരിസരവുമായി നേരിട്ടുബന്ധമുള്ള ഒരൊറ്റ പഠനമെങ്കിലും ചൂണ്ടിക്കാണിക്കാനുണ്ടോ?

ഗവേഷണമര്യാദയനുസരിച്ച് പുസ്തകത്തിൽ ഞങ്ങൾ അടിക്കുറിപ്പുകൾ കൊടുത്തിട്ടില്ല എന്നതാണ് വിമർശകൻ ഉന്നയിക്കുന്ന മറ്റൊരു വസ്തുത. അതു ഞങ്ങൾ അംഗീകരിക്കുന്നു. മുട്ടിന് മുട്ടിന് അടിക്കുറിപ്പുകൾ നൽകിയിട്ടില്ലെന്നത് നേരുതന്നെ. എന്നാൽ അടിസ്ഥാനപ്രമാണങ്ങളേയും ചിന്താഗതികളേയും പാഠത്തിന്നകത്തുതന്നെ സാക്ഷിനിർത്തി വിസ്തരിച്ചിട്ടുണ്ട്. അവലംബഗ്രന്ഥങ്ങളുടെ പൂർണവിവരം ഗ്രന്ഥസൂചിയായി നൽകിയിട്ടുമുണ്ട്. പണ്ഡിതൻമാരുടെ അഭിപ്രായങ്ങൾ പേരുപറഞ്ഞ് ഉദ്ധരിച്ച് പാഠത്തെ ഒരു പോർകളമാക്കി മാറ്റുന്ന 'പ്രമുഖ' രീതി ഞങ്ങൾക്ക് പഥ്യമല്ല. പരസ്പരം ഇടത്തടിച്ചുനിൽക്കുന്ന അഭിപ്രായഗതികൾ നിരത്തി വായനക്കാരെ കുഴക്കുന്നതിന്നു പകരം താരതമ്യേന സ്വീകാര്യതകൈവന്നിട്ടുള്ള അഭിപ്രായഗതി അവതരിപ്പിച്ചുകൊണ്ട് വായന ആകാവുന്നത്ര സുകരമാക്കിത്തീർകാനായിരുന്നു ഞങ്ങളുടെ ഉദ്യമം.

*ആശയങ്ങൾ പകർത്തുകയോ കടംവാങ്ങുകയോ തർജമചെയ്തു അവതരിപ്പിക്കുകയോ ചെയ്യുമ്പോൾ കടപ്പാടുകൾ സശ്രദ്ധം ഒളിച്ചുവച്ചിരിക്കുന്നു* എന്ന ആരോപണം സത്യവിരുദ്ധമായതുകൊണ്ട് ഞങ്ങൾ പൂർണമായും തിരസ്കരിക്കുന്നു. മറ്റുള്ളവരുടെ ആശയങ്ങൾ അവതരിപ്പിക്കുമ്പോൾ 'ഇങ്ങനെ ഒരു വാദഗതി ഉണ്ട്', 'ഉപദർശിക്കപ്പെട്ടിട്ടുണ്ട്', 'നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്', 'ഒരഭിപ്രായഗതിയുണ്ട്' എന്നൊക്കെ അവയെ വേർതിരിച്ചുനിർതുന്ന രീതിയാണ് പുസ്തകത്തിലുടനീളം ഞങ്ങൾ പിന്തുടർന്നിരിക്കുന്നത്. ഓരോ സന്ദർഭത്തിലും ആളെ പേരെടുത്തുപറഞ്ഞു വിസ്തരിച്ചിട്ടില്ല. ആരുപറഞ്ഞു എന്നതു വിഷയമല്ല. ഞങ്ങൾക്കു ബോധ്യംവന്ന ധാരണകൾ അവതരിപ്പിക്കുന്നതോടൊപ്പം മറിച്ചുള്ള പ്രമുഖവീക്ഷണങ്ങളെ ചൂണ്ടിക്കാട്ടുന്ന രീതിയാണത്. ഇത് പൂർവപഠിതാക്കളോടുള്ള നന്ദികേടായി കണക്കാക്കുന്നതിനെ രുചിഭേദമെന്നേ വിവരിക്കാൻ കഴിയൂ.

പ്രകാശിപ്പിക്കപ്പെട്ട തെളിവുസാമഗ്രികളും അംഗീകൃതസിദ്ധാന്തങ്ങളും ആരുടേയും കുത്തകയല്ല. അവ കർതൃത്വമോചനം പ്രാപിച്ച ജ്ഞാനസമ്പത്താണ്. അത്തരം അംഗീകൃതജ്ഞാനം പ്രയോജനപ്പെടുത്തുമ്പോൾ അതിൻെറ സുവിദിതമായ ഉറവിടം അടിക്കുറിപ്പായി ആരും ചേർകാറില്ല. ചേർകേണ്ട കാര്യവുമില്ല. *പകർതെഴുത്തിലുള്ള പദക്കസർത്തായി* ഞങ്ങളുടെ പുസ്തകത്തെ വിമർശകൻ പരിഹസിച്ചിരിക്കുന്നു. പകർതെഴുത്തെന്ന ആരോപണത്തിൻെറ അന്തസ്സാരശൂന്യത ഇനിയും വിസ്തരിക്കുന്നില്ല. നിശ്ചിതമായ അർഥസമർപണത്തെ ലക്ഷ്യമാക്കി ശ്രദ്ധയോടെ നടത്തിയ പദപ്രയോഗങ്ങൾ എം.ജി.എസ്സിനെപ്പോലുള്ള ഒരാൾക്ക് കസർതായിത്തോന്നിയത് സത്യമാണെങ്കിൽ ഞങ്ങൾക്ക് കടുത്ത നിരാശയുണ്ട്.

ഞങ്ങൾ കുറേ പേരുകളും ഗ്രന്ഥങ്ങളും വിട്ടുകളഞ്ഞതായിട്ടാണ് വേറൊരു പരാതി. കേരളചരിത്രഗവേഷണം മുമ്പോട്ടുപോയതിൻെറ ചുറ്റുപാടുകൾ വിവരിച്ചുകൊണ്ട് എം.ജി.എസ്. ഒരുപാട് പേരുകൾ നിരത്തുന്നുണ്ട്. ഞങ്ങൾ വിട്ടുകളഞ്ഞ ഈ പേരുകൾ പലതും മുമ്പൊരിക്കലും അദ്ദേഹം തൻെറ രചനകളിൽ ഉദ്ധരിച്ചുകണ്ടിട്ടില്ല. ഞങ്ങളുടെ പുസ്തകത്തിൽ കേരളചരിത്രരചനയുടെ സന്ദർഭങ്ങളും സമീപനങ്ങളുമാണ് വിശകലനം ചെയ്യുന്നത്. തലക്കെട്ടുവഴി അക്കാര്യം സ്പഷ്ടമാക്കുകയും ചെയ്തിട്ടുണ്ട്. സമീപനരീതികളുടെ ചരിത്രസന്ദർഭം വിശദീകരിക്കുകയും ഓരോ സമീപനരീതിയുടെയും ഉപജ്ഞാതാക്കളെ മാത്രം പരാമർശിക്കുകയുമാണ് ഞങ്ങൾ കൈക്കൊണ്ട രീതി. പകരം എല്ലാ ആളുകളുടേയും കൃതികളുടേയും കാനേഷുമാരിയെടുക്കുകയാണ് വേണ്ടതെന്ന് എം.ജി.എസ്. കരുതുന്നുണ്ടെങ്കിൽ അതദ്ദേഹത്തിൻെറ രീതി. ചരിത്രകാരൻമാരുടേയും കൃതികളുടേയും ഹാജരെടുക്കാതിരുന്നത് ഞങ്ങൾക്ക് ആരോടെങ്കിലും അവജ്ഞയുള്ളതുകൊണ്ടല്ല; പ്രകൃതത്തിൽ അസംഗതമായതുകൊണ്ടാണ്. ഞങ്ങളുടെ ഉദ്ദേശ്യമോ വാദഗതിയോ പിടികിട്ടാത്തതുകൊണ്ടാണ് അദ്ദേഹം ഈ ആരോപണം ഉന്നയിച്ചിരിക്കുന്നത്. അതിൽ അൽഭുതപ്പെടാനില്ല. കാരണം ചരിത്രഗ്രന്ഥങ്ങളിൽ ഹിസ്റ്റോറിയോഗ്രാഫി എന്ന പേരിൽ സാധാരണ അങ്ങിനെയൊരു ഹാജർവിളിയാണ് കാണുക. അതിനുപകരം ചരിത്രസങ്കൽപത്തിലും രചനാസങ്കേതത്തിലും വന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങളെ അവയുടെ സാമൂഹികസാംഗത്യവും ചരിത്രപരമായ നിർണായകങ്ങളും പരിശോധിച്ചുകൊണ്ട് വിശദീകരിക്കുകയാണ് ഞങ്ങൾ ചെയ്തത്.

ചരിത്രസമീപനത്തിൽ പാച്ചുമൂത്തത് കൈക്കൊണ്ട രീതിയെ ഒട്ടൊന്ന് ഇഴവിടർത്തിക്കാണിച്ചതും സാമൂഹികബന്ധങ്ങളുടെ വസ്തുനിഷ്ഠമായ ബോധനത്തെ ലക്ഷ്യമാക്കിയുള്ള ഇ.എം.എസ്സിൻെറ രചനാസങ്കേതത്തെ എടുത്തുകാണിച്ചതും പരിഹാസ്യമായിട്ടാണ് എം.ജി.എസ്സിന് തോന്നുന്നത്.

*ധിക്ധിക്കിതെന്തൊരു വാക്കോതി ദേശികനിത്രമേലേറാമോ 'കക്ഷ്യു' നിമാദം*

എന്ന് പണ്ട് ഉള്ളൂർ ചോദിച്ചതുപോലെ ചോദിക്കാനാണ് ഞങ്ങൾക്ക് തോന്നുന്നത്. യഥാർഥത്തിൽ ആ അദ്ധ്യായത്തിൻെറ അർഥവും സമീക്ഷയും അദ്ദേഹത്തിന് അശേഷം വ്യക്തമായിട്ടില്ലെന്ന് സാരം. അതുകൊണ്ടാണ് ചരിത്രരചനയുടെ സാമൂഹികസാംഗത്യത്തെക്കുറിച്ച് പറയുന്ന ഞങ്ങളോട് തനിക്കു പരിചയമുള്ള ഹാജർവിളിയെക്കുറിച്ചും കാലഘട്ടവിഭജനത്തെപ്പറ്റിയുമൊക്കെ പറയുന്നത്. അതേസമയത്തുതന്നെ 'ഒഴുക്കൻ മട്ടിൽ' പറഞ്ഞുപോകുന്നത് ഞങ്ങളാണെന്നാണ് പരാതി. പത്മനാഭമേനോനെപ്പറ്റിയുള്ള തൻെറ ലേഖനം ഞങ്ങൾ മാതൃകയാക്കി എന്ന് ഒരിടത്ത് എം.ജി.എസ്. പറയുന്നുണ്ട്.

വസ്തുതകൾ മുഴുവനും എം.ജി.എസ്സിൻെറ കുത്തകയാണോ? വാസ്തവത്തിൽ, വസ്തുതകളുടെ സമീക്ഷാനിബദ്ധമായ ക്രമീകരണവും വ്യാഖ്യാനവുമല്ലേ പ്രാതിസ്വികമായ മൗലികത? അങ്ങനെ എന്തെങ്കിലും ഞങ്ങൾ ചോർത്തിക്കളഞ്ഞു എന്ന് ആത്മാർഥതയോടെ പറയാനാവുമോ?

ഒന്നാമദ്ധ്യായത്തെ അപേക്ഷിച്ച് നോക്കുമ്പോൾ രണ്ടാമദ്ധ്യായം 'കുറ്റമറ്റതാണ'ത്രെ. എങ്കിലും ചില പോരായ്മകൾ ചൂണ്ടിക്കാണിക്കാതിരുന്നുകൂടല്ലോ എന്നു കരുതി കുറേ കുറ്റങ്ങൾ അവിടേയും നിരത്തിയിട്ടുണ്ട്. ഡക്കാൻ കോളേജിലും ബറോഡയിലുമൊക്കെ നടന്ന പഠനങ്ങൾ പ്രയോജനപ്പെടുത്തിയില്ല എന്നതാണ് ഒരാരോപണം. രാജേന്ദ്രനും തമ്പിയുമൊക്കെ ഭൂസ്ഥിതിയും ജനവാസവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് നടത്തിയ പുരാവസ്തുപഠനങ്ങൾ ഞങ്ങൾ അവഗണിച്ചുപോലും. ഇവരുടെയൊക്കെ പഠനങ്ങൾ, സാധാരണ പുരാവസ്തുവിദഗ്ദ്ധർ ചെയ്യാറുള്ളതരം അവശിഷ്ട വിവരണങ്ങളാണ്. ശിലോപകരണങ്ങളുടെ അവശിഷ്ടങ്ങൾ, അവയുടെ തരംതിരിവുകൾ, മാതൃകകളുടെ വിശകലനം, കണ്ടെത്തിയ സ്ഥാനങ്ങളുടെ വിവരണം എന്നിവയാണ് ഇക്കൂട്ടർ നടത്തിയ പഠനങ്ങളുടെ ഉള്ളടക്കം. അല്ലാതെ 'പ്രകൃതിയും മനുഷ്യനും' എന്ന സമീക്ഷയൊന്നും അതിൽ തെളിയുന്നില്ല. മഹാശിലാവശിഷ്ടങ്ങളെപ്പറ്റി ബറോഡക്കാരുടെ മേൽനോട്ടത്തിൽ നടത്തിയ വിശകലനങ്ങളും ഒട്ടും ഭിന്നമല്ല. യഥാർഥത്തിൽ ലേഷ്ണിക്കിൻെറയും പാർപ്പോളയുടെയുമൊക്കെ പഠനങ്ങളിലാണ് മഹാശിലാസംസ്കൃതിയുടെ സാമൂഹികതലം കുറച്ചെങ്കിലും വ്യാഖ്യാനിക്കപ്പെടുന്നത്. അക്കൂട്ടരെപ്പറ്റി എം.ജി.എസ്. മിണ്ടിപ്പോയിട്ടില്ല. മറിച്ച് അളവും തൂക്കവും വിസ്തരിക്കുന്ന ഓരോരുത്തരുടേയും പേരുവിവരങ്ങൾ എടുത്തു പറഞ്ഞിട്ടുമുണ്ട്. ഇതൊക്കെ കാണുമ്പോൾ എം.ജി.എസ്. എവിടെ തപ്പുന്നു, പുരാതത്വം എവിടെ കിടക്കുന്നു എന്നു ചോദിക്കാനാണ് തോന്നിപ്പോകുന്നത്.

കുറ്റത്തിനുവേണ്ടി കുറ്റംപറയുന്നതിൻെറ വേറൊരുദാഹരണമുണ്ട്. പുരാലിഖിതങ്ങളെപ്പറ്റിയുള്ള ഖണ്ഡത്തിൽ ലിഖിതങ്ങളിലേറിയകൂറും രാജശാസനങ്ങളല്ല എന്നു ഞങ്ങൾ എടുത്തുപറഞ്ഞില്ല പോലും. ലിഖിതങ്ങൾ എന്നതിനു പകരം ഏതാണ്ട് പര്യായംപോലെ ശാസനങ്ങൾ എന്നു പ്രയോഗിച്ചവരുടെ കൂട്ടത്തിൽ ഇളംകുളത്തിനുപിന്നാലേ നിൽക്കുന്ന ആളാണ് ഈ കുറ്റം പറയുന്നത്. വാസ്തവത്തിൽ ശാസനങ്ങൾ എന്ന പ്രയോഗം ശരിയല്ലെന്നുകണ്ട് ലിഖിതങ്ങൾ എന്നുമാത്രം പറയുകയാണ് ഞങ്ങൾ ചെയ്തത്.

മൂന്നാമദ്ധ്യായം മെച്ചപ്പെട്ടതാണെന്നദ്ദേഹം വിലയിരുത്തിയിരിക്കുന്നു. അതിൻെറ മൗലികതയെ അഭിനന്ദിക്കുന്നതിനിടയിലും കുത്തുവാക്കുകൾ ഒഴിവാക്കിയിട്ടില്ല. *തമിഴകത്തെ സാമൂഹ്യചരിത്രത്തെപ്പറ്റി ഇംഗ്ലീഷിലുള്ള മൂലകൃതികളെ ധാരാളമായി ആശ്രയിച്ചിട്ടുണ്ടെങ്കിലും അതിൻെറ സൂചനകൾ ഒന്നും കൊടുക്കാതെ സ്വയംഭൂവായ വ്യാഖ്യാനമെന്ന പ്രതീതി ജനിപ്പിക്കുന്നു* എന്നത് ഒരു കുറ്റം. ഞങ്ങൾ പ്രസ്തുത അദ്ധ്യായത്തിൽ നൽകിയിരിക്കുന്ന വ്യാഖ്യാനത്തിൻെറ കാതൽ ഞങ്ങളുടെതന്നെ ഇംഗ്ളീഷ് പ്രബന്ധങ്ങളിൽനിന്നും എടുത്തതാണ്. *ഇംഗ്ളീഷിലുള്ള മൂലകൃതികൾ* എന്നു പെരുപ്പിച്ചുപറയുന്നുണ്ടെങ്കിലും ആകെയുള്ളത് ശിവതമ്പിയുടെ ഒന്നുരണ്ടു ലേഖനങ്ങളും ജോർജ് ഹാർടിൻെറ ഒരു കൃതിയുമാണ്. 'സംഘകാല'ത്തെക്കുറിച്ച് എം.ജി.എസ്സിൻെറ രചനകൾ ഈയൊരു കാഴ്ചപ്പാടിൽ ഉള്ളവയല്ലെന്ന് അദ്ദേഹത്തിനു അറിവുള്ളതാണല്ലോ. ഇതിൽ ശിവതമ്പിയുടെ സമീക്ഷയാവട്ടെ മാർക്സിൻെറ

ഏഷ്യൻ സിദ്ധാന്തമനുസരിച്ചുള്ളതാണ്. ഹാർടിൻെറ വ്യാഖ്യാനത്തിലാണെങ്കിൽ ഉൽപാദനവ്യവസ്ഥാ സിദ്ധാന്തത്തിൻെറ സ്വാധീനമേയില്ല. ഈ കൃതികളൊക്കെ ബന്ധപ്പെട്ട വിഷയങ്ങളുടെ അവലംബ ഗ്രന്ഥങ്ങൾ എന്നനിലയിൽ ഞങ്ങൾ ഗ്രന്ഥ സൂചിയിൽ കാണിച്ചിട്ടുമുണ്ട്. പുസ്തകത്തിൽ ഞങ്ങൾ സംഗ്രഹിച്ചത് പ്രധാനമായും നെയ്ത്തൽത്തിണയെക്കുറിച്ചുള്ള രാഘവവാരിയരുടെ ഒരപ്രകാശിത പ്രബന്ധവും ഉൽപാദനരൂപങ്ങളേയും പരിവർത്തനശക്തികളേയും കുറിച്ചുള്ള രാജൻഗുരുക്കളുടെ ഒരു പ്രകാശിത പ്രബന്ധവും (*സ്റ്റഡീസ് ഇൻ ഹിസ്റ്ററി*, പുസ്തകം 5, ലക്കം 2, 1989) ആണ്. ഇതാണ് ഞങ്ങൾ ഒളിച്ചുവച്ചു എന്ന് എം. ജി.എസ്. പറയുന്നത്.

യാന്ത്രികമായ സാമ്പത്തികവ്യാഖ്യാനവും മാർക്സിസത്തിൻെറ ഹാസ്യാനുകരണവുമാണ് ഞങ്ങളുടെ പുസ്തകത്തിൽ ചരിത്രവീക്ഷണത്തിനു പകരം നിൽക്കുന്നതെന്നും അതാണ് ഞങ്ങൾ പുതിയ രീതിശാസ്ത്രമായി വ്യാഖ്യാനിക്കുന്നതെന്നും കളിയാക്കുന്നുണ്ട്. അത് ഈ വിഷയത്തെക്കുറിച്ച് വിശേഷാവഗാഹമുള്ളവർ തീരുമാനിച്ചുകൊള്ളട്ടെ. പിന്നെ, ശാസ്ത്രീയമായ രീതിയിലുള്ള സാമ്പത്തികവ്യാഖ്യാനവും 'യഥാർഥ' മാർക്സിസ്റ്റ് വിശകലനവും ചരിത്രരചനയുടെ കാര്യത്തിൽ എങ്ങനെ വേണമെന്ന് എം. ജി.എസ്സുതന്നെ കാണിച്ചുതരേണ്ടിവരും.

നിരൂപണം ഒന്നാംഭാഗം അവസാനിപ്പിക്കുമ്പോൾ വിമർശകൻ കൗതുകകരമായ ഒരാരോപണത്തിൻെറ 'വില്ല്' വയ്ക്കുന്നുണ്ട്. കെ.എൻ. ഗണേശ് *ഗസറ്റിയറി*ൻെറ എഡിറ്ററായിരുന്നപ്പോൾ വിമർശകനായ എം.ജി.എസ്സും *വെളുത്താട്ടു കേശവനും ഞങ്ങളും ചേർന്ന്* ഉണ്ടാക്കിയ (അതങ്ങനെയല്ല) പ്രാചീനകേരളചരിത്രരൂപരേഖ ഒട്ടും വ്യത്യാസമില്ലാതെ ഞങ്ങളുടെ പുസ്തകത്തിൽ അനുവർത്തിച്ചു എന്നാണ് ഈ ആരോപണം. ഈ പറയുന്ന രൂപരേഖ ഉണ്ടാക്കിയതാരാണെന്നും ആദ്യയോഗത്തിൽതന്നെ മാതൃകയായി ഒരദ്ധ്യായം അവതരിപ്പിച്ചതാരാണെന്നും അവസാനംവരെ പ്രസ്തുതസംഘത്തിൽ ആ രീതി പിന്തുടരാൻ കൂട്ടാക്കാത്ത ഏക വ്യക്തി ആരാണെന്നും എം.ജി.എസ്. മറന്നുപോയോ? ഒരു രൂപരേഖകൊണ്ടു മാത്രം കാര്യമില്ലെന്നും ഒരു പുതിയ രൂപരേഖയിൽ ചരിത്രവസ്തുതകൾ ക്രമീകരിക്കാൻ എളുപ്പമല്ലെന്നും അദ്ദേഹത്തിനറിയാഞ്ഞിട്ടല്ല. ഞങ്ങളുടെ പുസ്തകം മൗലികമല്ലെന്നുവരുത്താൻ എങ്ങനെയെങ്കിലും കുറെ ആരോപണങ്ങൾ പൊലിപ്പിച്ചുകാണിക്കുക എന്നതായിരുന്നു ഫലത്തിൽ ഈ വിമർശനത്തിൻെറ ഉന്നം. വാസ്തവത്തിൽ എം.ജി.എസ്. എഴുതിക്കൂട്ടിയത് അദ്ദേഹത്തിനുചേർന്ന അക്കാദമിക് വിമർശനമല്ല. ■

# കേരളചരിത്രം :
# വിശകലനത്തിന്റെ പ്രശ്നങ്ങൾ

*ടി.ടി. ശ്രീകുമാർ*

**കെ.** ദാമോദരന്റെ *കേരളചരിത്രം*, ഇ. എം. എസ്. നമ്പൂതിരിപ്പാടിന്റെ *കേരളം മലയാളികളുടെ മാതൃഭൂമി* എന്നീ കൃതികൾക്കുശേഷം സുവ്യക്തമായ ചരിത്രബോധത്തിന്റെ അടിസ്ഥാനത്തിൽ കേരളീയസമൂഹത്തിന്റെ വികാസപരിണാമങ്ങളെ സമഗ്രമായി പുനഃപരിശോധിക്കുന്ന ശ്രദ്ധേയമായ ഒരു സംരംഭമായിരുന്നു പി. കെ. ബാലകൃഷ്ണന്റെ *ജാതിവ്യവസ്ഥിതിയും കേരളചരിത്രവും*. കെ. പി. പത്മനാഭമേനോനുശേഷം കേരളത്തിന്റെ ചരിത്രവിജ്ഞാനീയത്തെ വികസിപ്പിക്കുന്നതിനു ശ്രമിച്ച എം. ആർ. ബാലകൃഷ്ണവാരിയർ, വി. ആർ. പരമേശ്വരൻപിള്ള, ഇളംകുളം കുഞ്ഞൻപിള്ള, എൽ.കെ. അനന്തകൃഷ്ണയ്യർ, കെ. എം. പണിക്കർ, എം. ജി. എസ്. നാരായണൻ തുടങ്ങി നിരവധി ചരിത്രഗവേഷകർ വിവിധ ചരിത്രഘട്ടങ്ങളെക്കുറിച്ചും ചരിത്രപരമായി കേരളത്തിൽ രൂപമെടുത്ത സാമൂഹികസ്ഥാപനങ്ങളെക്കുറിച്ചും എണ്ണമറ്റ പഠനങ്ങൾ നടത്തിയിട്ടുണ്ട്.[1] കെ. ദാമോദരനും ഇ. എം. എസും ഒരുപരിധിവരെ കേരളചരിത്രത്തെക്കുറിച്ചുള്ള ഒരു സമഗ്രചിത്രം രൂപപ്പെടുത്താൻ ശ്രമിച്ചത് ഈ പഠനങ്ങളുടെകൂടി അടിസ്ഥാനത്തിലാണ്.

---

1 എം. ആർ. ബാലകൃഷ്ണവാരിയരുടെ *പ്രാചീന കേരളം, തിരുവിതാംകൂർ ചരിത്രം, കേരളചരിത്രകഥകൾ, പ്രബന്ധമഞ്ജരി*യിലെ ചരിത്രസംബന്ധിയായ ലേഖനങ്ങൾ എന്നിവ കേരളചരിത്രപഠിതാക്കളുടെ സവിശേഷശ്രദ്ധയർഹിക്കുന്ന പഠനങ്ങളാണ്. വി. ആർ. പരമേശ്വരൻപിള്ളയുടെ *നമ്മുടെ ചരിത്രസാമഗ്രികൾ, ചരിത്രഗവേഷണത്തിന്റെ പുരോഗതി, പ്രാചീനലിഖിതപഠനം, പ്രാചീനലിഖിതങ്ങൾ, ശിലാലിഖിത വിജ്ഞാനീയം, സംഘകാലത്തെ കേരളം* തുടങ്ങിയ ഗ്രന്ഥങ്ങളും ഈ സന്ദർഭത്തിൽ ഓർക്കാവുന്നതാണ്. *സംസ്കാരത്തിന്റെ നാഴികക്കല്ലുകൾ, കേരളഭാഷയുടെ വികാസപരിണാമങ്ങൾ, കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ, ചില കേരളചരിത്ര പ്രശ്നങ്ങൾ, ചേരസാമ്രാജ്യം ഒൻപതും പത്തും നൂറ്റാണ്ടുകളിൽ, അന്നത്തെ കേരളം, കേരളം അഞ്ചും ആറും നൂറ്റാണ്ടുകളിൽ* തുടങ്ങി നിരവധി ചരിത്രപഠനങ്ങൾ ഇളംകുളം കുഞ്ഞൻപിള്ളയുടേതായുണ്ട്.

ഇളംകുളം കുഞ്ഞൻപിള്ളയുടെ പഠനങ്ങൾക്കാണ് ഇക്കൂട്ടത്തിൽ കൂടുതൽ പ്രമുഖമായ സ്ഥാനം ലഭിച്ചിരുന്നത്. ടി. എ. ഗോപിനാഥറാവു, ആർ. വാസുദേവ പൊതുവാൾ, കെ. വി. സുബ്രമണ്യ അയ്യർ, എം. എസ്. രാമനാഥ അയ്യർ തുടങ്ങിയവരേക്കാൾ പുരാലിഖിതങ്ങളുടെ വ്യാഖ്യാനത്തിലും അതിനെ ആസ്പദമാക്കിയുള്ള ചരിത്രരചനയിലും ആധികാരികത്വം നേടിയത് ഇളംകുളം കുഞ്ഞൻപിള്ളയായിരുന്നു. 1940-കൾ വരെ അംഗീകൃതചരിത്രധാരണകളുടെ ഭാഗമല്ലാതിരുന്ന രണ്ടാംചേരസാമ്രാജ്യത്തെക്കുറിച്ചുള്ള തന്റെ കണ്ടുപിടുത്തങ്ങളെ ചില ശാസനങ്ങളുടെ പിൻബലത്തോടെ സമർഥിച്ചതാണ് ഇളംകുളം കുഞ്ഞൻപിള്ളയെ ശ്രദ്ധേയനാക്കിയത്.

നിരവധിഗ്രന്ഥങ്ങളിലായി ചിതറിക്കിടക്കുന്ന അദ്ദേഹത്തിന്റെ നിഗമനങ്ങളെ ക്രോഡീകരിച്ചാൽ കിട്ടുന്ന ചിത്രമിതാണ്: എ. ഡി. ആദ്യദശകങ്ങളിൽ കേരളം 'വിശാലതമിഴക'ത്തിന്റെ ഭാഗമായിരുന്നു. അന്നത്തെ ചേരരാജ്യമാണ് ഇന്നത്തെ കേരളം. ആദികേരളത്തിലെ രാഷ്ട്രീയ-സാംസ്കാരികസ്ഥാപനങ്ങൾ അക്കാലത്തെ തമിഴ്നാട്ടിലേതിൽനിന്ന് ഒട്ടും വ്യത്യസ്തമായിരുന്നില്ല. അക്കാലത്തെ ചരിത്രം പഠിക്കുന്നതിനുള്ള പ്രധാന ഉപാദാനസാമഗ്രിയായ സംഘകാലകൃതികളിൽ പലതും 'കേരള'ത്തിൽ എഴുതപ്പെട്ടവയാണ്. ചോള,പാണ്ഡ്യശക്തികളോടൊപ്പംനിന്നിരുന്ന ചേരൻമാരുടെ ആദ്യതലസ്ഥാനം കേരളത്തിലെ കുട്ടനാടായിരുന്നു. പിൽക്കാലത്താണ് അവർ തലസ്ഥാനം കരൂർക് മാറ്റിയത്. ഒൻപതും പത്തും നൂറ്റാണ്ടുകളിൽ കേരളം ഭരിച്ചിരുന്നത് കൊടുങ്ങല്ലൂർ ആസ്ഥാനമാക്കി ഉദയംചെയ്ത രണ്ടാംചേരവംശമാണ് . എ. ഡി. 800 മുതൽ 1102 വരെയുള്ള കാലമാണിത് (1124 വരെ എന്ന് എം. ജി. എസ്. നാരായണൻ). മക്കോതയും മഹോദയപുരവും മുചിറിയും മുയിരിക്കോടും മുസിരിസ്സും എല്ലാം കൊടുങ്ങല്ലൂർതന്നെ. ചേരൻമാരും ചോളൻമാരും തമ്മിൽനടന്ന ഒരുനൂറ്റാണ്ടുകാലം നീണ്ടുനിന്ന യുദ്ധത്തിൽ ചേരസാമ്രാജ്യം അധഃപതിക്കുകയും (1018 മുതൽ 1124 വരെയുള്ള ചോളാധിപത്യമെന്ന് എം. ജി. എസ്. നാരായണൻ) കേരളത്തിൽ കേന്ദ്രീകൃതഭരണം അവസാനിക്കുകയും ജാതിവ്യവസ്ഥയിൽ അധിഷ്ഠിതവും നമ്പൂതിരിമാർക് പ്രാമുഖ്യമുള്ളതുമായ നാടുവാഴിവ്യവസ്ഥ ഉദയംചെയ്യുകയുംചെയ്തു. ശൈവ-വൈഷ്ണവ-ബുദ്ധ-ജൈനമത വിശ്വാസങ്ങൾ പുലർത്തിയിരുന്ന വിവിധ ചേരരാജാക്കൻമാരുടെ കാലത്ത് വികസിച്ചുവന്ന പല സാമൂഹികസ്ഥാപനങ്ങളും ജീർണിക്കുകയും കേരളം സാംസ്കാരികമായി 'അധഃപതിക്കുക'യും ചെയ്തു. കേരളത്തിൽ നിലനിന്നിരുന്ന 'ദേവദാസി സമ്പ്രദായം' ഇതിന്റെ ഉദാഹരണമത്രെ. മണിപ്രവാളകൃതികളുടെ കാലമായപ്പോഴേക്ക്, കേരളീയക്ഷേത്രങ്ങളിലെ നർതകികളായിരുന്ന ദേവദാസികൾ നമ്പൂതിരിമാരുടേയും നാടുവാഴികളുടേയും വെപ്പാട്ടികളായി മാറിപ്പോയി. എം. ജി. എസ്. നാരായണൻ, എ. ശ്രീധരമേനോൻ തുടങ്ങിയവർ ചില്ലറ പരിഷ്കാരങ്ങളോടെ ഇളംകുളത്തിന്റെ നിരീക്ഷണങ്ങളെ പുനരവതരിപ്പിക്കുകയും അവയ്ക്ക് ഔദ്യോഗികാംഗീകാരം നേടിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്.

സംഘകാലകേരളത്തിലെ സാമൂഹിക-രാഷ്ട്രീയ സ്ഥാപനങ്ങളെക്കുറിച്ചറിയുന്നതിനാവശ്യമായ തെളിവുകൾ നമ്മുടെമുമ്പിലില്ലെന്ന് ഇ. എം. എസ്സിനെപ്പോലുള്ളവർ ചൂണ്ടിക്കാട്ടിയിട്ടും അക്കാലത്തെ കേരളത്തിന്റെ രാഷ്ട്രീയ സാമ്പത്തികഭൂപടം തമിഴ്നാടിന്റേതിൽ നിന്ന് ഒട്ടും വ്യത്യസ്തമല്ലെന്ന എ. ആർ. രാജരാജവർമയുടേയും ഇളംകുളത്തിന്റേയും വാദത്തിനോട് പല ചരിത്രഗവേഷകരും

യോജിക്കുകയാണുണ്ടായത്[2] (മക്കോത ആസ്ഥാനമാക്കിയുള്ള രണ്ടാംചേര സാമ്രാജ്യം ഉദയംചെയ്യുന്നതിനുമുമ്പുള്ള കേരളം കേവലം തമിഴകത്തിൻെറ ഒരു ഭാഗം മാത്രമായിരുന്നെന്നും ഇവിടുത്തെ സമുദായഘടനയും ഭാഷയും(!) വ്യത്യസ്തമായിരുന്നില്ലെന്നും എം. ജി. എസ്. നാരായണനും പറയുന്നു). ഇതിൽ സംശയമുന്നയിച്ച പലർകും - ഇ. എം. എസ്സിനെപ്പോലെ - അധികം മുന്നോട്ടു പോകാൻ കഴിഞ്ഞിരുന്നില്ല. സംഘകാലത്തിനുശേഷമുള്ള കേരളചരിത്രത്തെക്കുറിച്ചുള്ള പ്രമുഖപഠനങ്ങളുടെയെല്ലാം അടിസ്ഥാനം ഇളംകുളത്തിൻെറ രണ്ടാം ചേരസാമ്രാജ്യത്തെക്കുറിച്ചുള്ള നിരീക്ഷണങ്ങളാണ്. ഇവയെ വികസിപ്പിച്ചുകൊണ്ടാണ് ശ്രീധരമേനോൻ, എം. ജി. എസ്. നാരായണൻ തുടങ്ങിയവർ അക്കാലത്തെ ഭരണകൂടത്തിൻെറ ഘടന, സാമൂഹികജീവിതം, മതവും സംസ്കാരവും, ഭാഷയും സാഹിത്യവും തുടങ്ങി നിരവധി കാര്യങ്ങളെ അപഗ്രഥിക്കുകയും, അതൊരു 'സുവർണയുഗ'മായിരുന്നെന്നും, കലാ-സാംസ്കാരിക മേഖലകളിൽ 'അതീവ ഫലസമൃദ്ധ'മായ കാലഘട്ടമായിരുന്നെന്നും അഭിപ്രായപ്പെട്ടത്. സി. കെ. നമ്പൂതിരി, ബാലകൃഷ്ണവാരിയർ, ഇ. എം. എസ്. തുടങ്ങി പലരും ഇളംകുളത്തിൻെറ നിരീക്ഷണങ്ങളെ ചോദ്യംചെയ്തിരുന്നുവെങ്കിലും അതൊന്നും പരക്കെ ശ്രദ്ധിക്കപ്പെട്ടതായി തോന്നുന്നില്ല. ഈ പശ്ചാത്തലത്തിലാണ് കേരളചരിത്രത്തെ സമഗ്രമായി പുനഃപരിശോധിച്ചുകൊണ്ടുള്ള, തികച്ചും വിദ്ധ്വംസകമെന്ന് വിശേഷിപ്പിക്കാവുന്ന പി. കെ. ബാലകൃഷ്ണൻെറ ചരിത്രവിചാരങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടത്.

ഔദ്യോഗികഭാഷ്യങ്ങളെ നിരാകരിച്ചുകൊണ്ട് ബാലകൃഷ്ണൻ നടത്തുന്ന നിരീക്ഷണങ്ങൾ കേരളചരിത്രചർചയെ പുതിയൊരു വിതാനത്തിലേക്ക് എടുത്തുയർത്തുന്നു. സംഘകാലത്തെ 'കേരളം' പൂർണമായും വിശാലതമിഴകത്തിൻെറ ഭാഗമായിരുന്നുവെന്ന വാദം ബാലകൃഷ്ണൻ തള്ളിക്കളയുന്നു. റോമാസമ്പർകത്തിൻേറയും വിദേശവ്യാപാരത്തിൻേറയും തെളിവുകളായി ഔദ്യോഗിക ചരിത്രകാരൻമാർ ചൂണ്ടിക്കാട്ടിയിട്ടുള്ള ഉപാദാനങ്ങളെ സൂക്ഷ്മമായി പുനഃപരിശോധിച്ചുകൊണ്ട് സാമൂഹിക വികാസത്തിൻെറ ഉയർന്ന പതനത്തിലായിരുന്നു അക്കാലത്തെ കേരളം എന്ന നിഗമനത്തെ അദ്ദേഹം ചോദ്യംചെയ്യുന്നു. വിദേശസഞ്ചാരികളുടെ യാത്രാവിവരണങ്ങളിലെ പരാമർശങ്ങളും വിവിധപ്രദേശങ്ങളിൽനി

---

2 സംഘകാലത്ത് കേരളത്തിൽ നിലവിലിരുന്ന സാമൂഹിക സാമ്പത്തിക സാഹചര്യങ്ങളെക്കുറിച്ച് മർമസ്പർശിയായ ഒരു നിരീക്ഷണം ഇ. എം. എസ്. നടത്തുന്നുണ്ട്. ചേരൻമാരുടെ ആസ്ഥാനം കേരളത്തിലായിരുന്നുവെങ്കിൽ ഇവിടുത്തെ ട്രൈബൽ ഭൗതിക പരിസരത്തിനു മുകളിലുള്ള കൃത്രിമമായ ഒരു ഉപരിഘടനമാത്രമായിരുന്നു ആ രാഷ്ട്രീയാധികാരമെന്ന് അദ്ദേഹം ഉപദർശിക്കുന്നു. തമിഴ്നാട്ടിൽ അക്കാലത്ത് നിലവിലിരുന്ന ഭൗതിക ചുറ്റുപാടുകളിൽനിന്ന് തികച്ചും വ്യത്യസ്തമായിരുന്നു കേരളത്തിലെ ഉൽപാദനരീതിയെന്ന് ഇ. എം. എസ്. കണ്ടെത്തുന്നുണ്ട്. ഗോത്രസമുദായത്തിൽനിന്ന് ദേശീയസമുദായത്തിലേക്കുള്ള വളർചയുടെ പടവുകളിലായിരുന്നു അക്കാലത്തെ തമിഴ്നാടെന്നും, അവിടുത്തെ ഭാഷയും അത്തരമൊരു പരിവർത്തനത്തിന് വിധേയമായിക്കൊണ്ടിരുന്നുവെന്നും അദ്ദേഹം പറയുന്നു. എന്നാൽ കേരളം അക്കാലത്ത് കുലബന്ധങ്ങളുടെ തലത്തിൽനിന്ന് ഗോത്രങ്ങളുടെ രൂപീകരണത്തിൻെറ നിലവാരത്തിലേക്ക് എത്തിയിരുന്നതേയുള്ളു. തമിഴകത്തിൻെറ ഭാഗമായി കേരളത്തെ കാണുന്ന ചരിത്രസമ്പ്രദായത്തിൻെറ ദൗർബല്യത്തെയാണ് ഇ. എം. എസ്. വിമർശിക്കുന്നത്. എന്നാൽ ഈ വൈരുദ്ധ്യത്തിൻെറ അർഥം പൂർണമായി മനസ്സിലാക്കാനും, അക്കാലത്തെ കേരളം അപ്പാടെ തമിഴകത്തിൻെറ ഭാഗമാകാനിടയില്ലെന്ന നിഗമനത്തിലേക്ക് തൻെറ നിരീക്ഷണത്തെ വികസിപ്പിക്കാനും ഇ. എം. എസ്സിന് കഴിഞ്ഞിട്ടില്ല. *നാഷണൽ ക്വസ്റ്റ്യൻ ഇൻ കേരള* കാണുക.

ന്നുകിട്ടിയ റോമൻനാണയങ്ങളും ഉയർന്ന നാഗരികത നിലവിലിരുന്നതിൻെറ തെളിവായി കണക്കാക്കാനാവില്ലെന്ന് യുക്തിസഹമായി സമർഥിക്കാൻ ബാലകൃഷ്ണനു കഴിഞ്ഞു (അതിനുശേഷം ഇമ്മാനുവൽ ടെറേയുടെയും മറ്റു നരവംശശാസ്ത്രപഠന മാതൃകകളുടേയും സഹായത്താടെ കേരളീയ സമൂഹത്തിൻെറ വികാസപരിണാമങ്ങൾ ചർചചെയ്യുന്ന ഒരു ലേഖനത്തിൽ രാജൻഗുരുക്കളും ഈ വാദം സ്വീകരിച്ചു കാണുന്നുണ്ട്). മദ്ധ്യകാലകേരളത്തെക്കുറിച്ചും തികച്ചും മൗലികവും ഔദ്യോഗികപഠനങ്ങളിൽനിന്ന് വ്യത്യസ്തവുമായ നിരീക്ഷണങ്ങൾ ബാലകൃഷ്ണൻ മുന്നോട്ടുവയ്ക്കുന്നുണ്ട്. രണ്ടാംചേരസാമ്രാജ്യം, നൂറ്റാണ്ട് യുദ്ധം, ദേവദാസി സമ്പ്രദായം, സിവിൽഭരണം, കാർഷികവികാസം തുടങ്ങി കേരളചരിത്രചർചയിലെ പ്രധാന പ്രശ്നങ്ങൾ പലതും ബാലകൃഷ്ണൻെറ കൃതിയിൽ പരാമർശിതമാവുന്നുണ്ട്. എന്നാൽ ഈ പ്രശ്നങ്ങളിൽ, ഇളംകുളംമുതൽക്കുള്ള ചരിത്രകാരൻമാർ രൂപീകരിച്ചെടുത്ത ധാരണകൾ അദ്ദേഹം അംഗീകരിക്കുന്നില്ല. സ്കൂൾതലംമുതൽ രണ്ടാംചേരസാമ്രാജ്യത്തിൻെറ വംശാവലി പഠിച്ചു പോരുന്ന ഒരു വിദ്യാർഥിയെ അങ്ങിനെയൊരു സാമ്രാജ്യവാഴ്ചയേ കേരളത്തിൽ ഉണ്ടായിരുന്നില്ലെന്നുള്ള ബാലകൃഷ്ണൻെറ വാദം ഞെട്ടിക്കുകതന്നെ ചെയ്യും.

മദ്ധ്യകാലകേരളീയസമൂഹത്തിൻെറ രാഷ്ട്രീയഘടന, കാർഷികോൽപാദനത്തിൻേറയും കാർഷികബന്ധങ്ങളുടേയും ഭൗതികപരിസരം, ഭാഷാപരിണാമത്തിൻെറ സവിശേഷതകൾ തുടങ്ങി നിരവധി ചരിത്രപ്രശ്നങ്ങളിൽ ബാലകൃഷ്ണൻ എത്തിച്ചേരുന്ന നിഗമനങ്ങൾ അവഗണിക്കാനാവാത്തത്ര ശക്തിയുള്ളവയാണ്. ജാതിവ്യവസ്ഥയുടെ ഒരു സവിശേഷ രൂപത്തിലധിഷ്ഠിതവും ഉൽപാദന ശക്തികളുടെ വികാസം താരതമ്യേന മുരടിച്ചതുമായ ഗ്രാമസമുദായങ്ങളുടെ സമുച്ചയമായിട്ടാണ് മദ്ധ്യകാലകേരളത്തിൻെറ രാഷ്ട്രീയ-സാമൂഹിക-സാമ്പത്തികഘടനയെ ബാലകൃഷ്ണൻ വ്യാഖ്യാനിക്കുന്നത്. അദ്ധ്വാനിക്കുന്നവർകും അദ്ധ്വാനിക്കാത്തവർകും ഉൽപാദനോപകരണങ്ങളോടുള്ള ബന്ധം ജാതിവ്യവസ്ഥയുടെ ഈ സവിശേഷരൂപത്തിൻെറ മാദ്ധ്യസ്ഥതയോടെ സ്ഥിരീകരിക്കപ്പെടുകയും അതിൻെറ പുനരുൽപാദനം സാമ്പത്തികേതരമായ നിദർശനങ്ങളാൽ അതിനിർണയിക്കപ്പെടുകയും ചെയ്തിരുന്ന ഒരു *അചരവ്യവസ്ഥ* യായിട്ടാണ് മദ്ധ്യകാലകേരളത്തിലെ ഗ്രാമസമുദായങ്ങളെ ബാലകൃഷ്ണൻ വീക്ഷിക്കുന്നത്.[3] മണിപ്രവാളകൃതികളിലും മറ്റും കാണുന്ന സമൃദ്ധിയുടേയും മോടികളുടേയും അലങ്കാരസൂചനകളുടെ അടിസ്ഥാനത്തിൽ മദ്ധ്യകാലകേരളത്തിൻെറ സാമ്പത്തിക-സാമൂഹികാവസ്ഥകളെ നിർവചിക്കുന്ന സാമ്പ്രദായികരീതിക്കുള്ള മറുപടിയെന്നോണം, ആ വ്യവസ്ഥയുടെ ഘടനകളെ ഇഴപിരിച്ചുകാട്ടി, അതിൻെറ ഘടനാപരമായ പരിമിതികൾ എങ്ങനെ ഇത്തരം മോടികളും ആർഭാടങ്ങളും ഭാവനയിൽമാത്രം ആസ്വദിക്കാൻ കഴിയത്തക്കവണ്ണം ഉൽപാദനശക്തികളുടേയും ഉയർന്ന രാഷ്ട്രീയരൂപങ്ങളുടേയും വളർചയെ തടഞ്ഞിരുന്നു എന്ന് യുക്തിസ

3 *അചരവ്യവസ്ഥ*യെന്നാൽ ആന്തരികമായ സമതുലനം പുലർതുന്നതും, ഉൽപാദന ശക്തികളുടെ വികാസം വഴിമുട്ടിനിൽക്കുന്നതുമായ ഒരു സവിശേഷ സാമൂഹികരൂപീകരണമാണ്. ചലനാത്മകത തെല്ലുമില്ലാത്ത ഒരു അടഞ്ഞ വ്യവസ്ഥയല്ല ഇത്. ബാഹ്യമോ ആന്തരികമോ ആയ ശക്തികളുടെ സമ്മർദം മൂലം ഈ വ്യവസ്ഥയുടെ ഘടനകൾക്ക് മാറ്റങ്ങൾ സംഭവിച്ചുകൊണ്ടിരിക്കും. ജാൻ കിയ്നേവിച്ച്, ദി സ്റ്റേഷനറി സിസ്റ്റം ഇൻ കേരള, *ഹെമിസ്ഫിയെഴ്സ് സ്റ്റഡി ഓൺ കൾച്ചർ ആൻറ് സൊസൈറ്റീസ്* (പോളിഷ് അക്കാദമി ഒഫ് സയൻസസ് ; ഇൻസ്റ്റിട്യൂട്ട് ഒഫ് ഹിസ്റ്ററി പ്രസിദ്ധീകരണം, ലക്കം 1, 1984).

ഹമായി സമർഥിക്കുകയാണ് ബാലകൃഷ്ണൻ ചെയ്യുന്നത്. ഓരോ ഉൽപാദനരീതിയിലും അതിൻെറ ഘടനാപരമായ പരിമിതികൾ ചെലുത്തുന്ന സ്വാധീനത്തെക്കുറിച്ച് എറിക് ഓലിൻ റൈറ്റും മറ്റും നടത്തിയിട്ടുള്ള പഠനങ്ങൾ ഈ സന്ദർഭത്തിൽ ഓർകാവുന്നതാണ്.

ബാലകൃഷ്ണനുശേഷം കേരളത്തിൻെറ പ്രാഗ്-കൊളോണിയൽ സാമൂഹികരൂപീകരണത്തെ വിശദീകരിക്കാൻ ശ്രമിച്ച പല ചരിത്രകാരൻമാരും അതിനെ ഒരു *അചരവ്യവസ്ഥ*യായി വിശേഷിപ്പിച്ചിട്ടുണ്ട്. ഭൂമിശാസ്ത്രം, ഭൂഗർഭശാസ്ത്രം, നരവംശവിജ്ഞാനീയം തുടങ്ങി നിരവധി വൈജ്ഞാനികമേഖലകളിലെ കുതിപ്പുകളുടെ പശ്ചാത്തലത്തിലാണ് ബാലകൃഷ്ണൻ തൻെറ നിഗമനങ്ങൾ അവതരിപ്പിക്കുന്നത്. എന്നാൽ കേരളത്തിലെ പല അംഗീകൃതചരിത്രകാരൻമാരുടെയും കാര്യത്തിലെന്നപോലെ അപര്യാപ്തമായ ഗവേഷണത്തിൻെറ പിൻബലത്തോടെ തിടുക്കപ്പെട്ട് അഭ്യൂഹങ്ങൾനടത്തുന്നരീതി ബാലകൃഷ്ണൻെറ ചരിത്രരചനയിലും കാണാവുന്നതാണ്. ബാലകൃഷ്ണൻെറ വാദങ്ങളോട് ശക്തിയായി വിയോജിക്കുകയും അദ്ദേഹത്തിൻെറ കൃതിയെ വെറും 'ഭൂതകാലനിന്ദ' മാത്രമായി കാണുകയും ചെയ്യുന്ന ചരിത്രഗവേഷകരാണ് രാഘവവാരിയരും രാജൻഗുരുക്കളും. കേരളചരിത്രത്തെക്കുറിച്ചുള്ള ചർചകളിൽ ബാലകൃഷ്ണൻെറ ഇടപെടലിനുശേഷം ഉണ്ടായിട്ടുള്ള വീണ്ടുവിചാരങ്ങളുടെ പശ്ചാത്തലത്തിലാവണം കേരളീയസമൂഹത്തിൻെറ വികാസപരിണാമങ്ങളെക്കുറിച്ചുള്ള ഒരു പരിശോധനയ്ക്ക് ഇരുവരും മുതിർന്നിട്ടുള്ളത്. കെ. ദാമോദരൻ, ഇ. എം. എസ്., പി. കെ. ബാലകൃഷ്ണൻ എന്നിവർകുശേഷം ചരിത്രപരിണാമത്തിൻെറ വിവിധഘട്ടങ്ങളെക്കുറിച്ച് വിശദവും മൗലികവുമായ നിരീക്ഷണങ്ങൾ അടങ്ങുന്ന കൃതി എന്ന നിലയ്ക്ക് രാഘവവാരിയരുടേയും രാജൻഗുരുക്കളുടേയും *കേരളചരിത്രം* തൊണ്ണൂറുകളിൽ പുനരാരംഭിച്ചിട്ടുള്ള കേരളചരിത്ര ചർചകൾക്ക് ശ്രദ്ധേയമായ ഒരാമുഖമാവുന്നു.

കേരളചരിത്രത്തെക്കുറിച്ചുള്ള വ്യവസ്ഥാപിത വീക്ഷണങ്ങളെ വിമർശിക്കുന്നതിന് ബാലകൃഷ്ണൻ ഉപയോഗിച്ച പ്രകോപനപരമായ രചനാശൈലി *ചരിത്രത്തിൻെറ ഭൂഖണ്ഡത്തിലെ സ്പെഷ്യലിസ്റ്റുകളെ* വല്ലാതെ ചൊടിപ്പിച്ചിരുന്നു. തെളിവുകൾ ശേഖരിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്നതിന് ബാലകൃഷ്ണൻ ഉപയോഗിച്ച രീതിവിദ്യയും അതിലൂടെ അദ്ദേഹം എത്തിച്ചേർന്ന നിഗമനങ്ങളും തങ്ങൾ പൂർണമായും തള്ളിക്കളയുന്നു എന്ന നാട്യമായിരുന്നു പല ചരിത്രഗവേഷകരും വച്ചുപുലർത്തിയിരുന്നത്. അലസമായ വായനയുടേയും മുൻവിധികളുടേയും അടിസ്ഥാനത്തിൽ പലരും ബാലകൃഷ്ണനെ തെറ്റായിവ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ട്. ഏറെ പോരായ്മകളുണ്ടെങ്കിലും ബാലകൃഷ്ണൻെറ ഇടപെടൽ കേരളത്തിൻെറ ഭൂതകാലത്തെക്കുറിച്ചുള്ള നമ്മുടെ വിലയിരുത്തലുകളെ ഗുണപരമായി സ്വാധീനിച്ചിട്ടുണ്ട്.[4] ബാലകൃഷ്ണൻെറ കൃതിയിൽനിന്ന് അതിൻെറ താർകികഭാവവും രചനാശൈലിയുടെ അനൗചിത്യങ്ങളും മാറ്റിനിർത്തിയാൽ, യാഥാർഥ്യത്തോടടുത്തു നിൽക്കുന്ന ഒരു

4 ബാലകൃഷ്ണൻെറ രീതിവിദ്യയുടെ പ്രധാന പോരായ്മയായി ഇന്നു ചൂണ്ടിക്കാണിക്കപ്പെടുന്നത് 'പിന്നോക്കാവസ്ഥ'യെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ ധാരണകൾ ബോധപൂർവമോ അബോധപൂർവമോ അദ്ദേഹം സ്വീകരിച്ച പൗരസ്ത്യവാദപരമായ കാഴ്ചപ്പാടിൽ അധിഷ്ഠിതമാണ് എന്നതാണ്. ഇത് കൂടുതൽ വിശദമായ ഉപരിചർചകൾ ആവശ്യപ്പെടുന്ന ഗൗരവകരമായ ഒരു വിമർശനമാണ്.

ചരിത്രകാരനെ നേർകുനേർ കാണാൻ കഴിയും.

രാഘവവാരിയരുടേയും രാജൻഗുരുക്കളുടേയും കൃതിയിൽ ബാലകൃഷ്ണൻെറ നിരീക്ഷണങ്ങളും നിഗമനങ്ങളും അദൃശ്യമായ റഫറൻസ് പോയിൻറുകളായി പലയിടത്തും നിറഞ്ഞുനിൽക്കുന്നുണ്ട് - ഇതേക്കുറിച്ച് അവർ മൗനം പാലിക്കുകയാണെങ്കിലും. പ്രാഗ്-കൊളോണിയൽ സാമൂഹികരൂപീകരണങ്ങളുടെ ചരിത്രപരിണാമങ്ങൾ അപഗ്രഥിക്കുന്നതിന് രൂപപ്പെട്ടുവന്നിട്ടുള്ള ആധുനിക രീതിശാസ്ത്രങ്ങൾ സമർഥമായി ഉപയോഗപ്പെടുത്തിക്കൊണ്ടാണ് ഈ കൃതി രചിക്കപ്പെട്ടിട്ടുള്ളത്. പുതിയ സങ്കൽപനോപാധികളുടെ വെളിച്ചത്തിൽ കേരളചരിത്രം പുനഃപരിശോധിക്കുമ്പോൾ ബാലകൃഷ്ണനെപ്പോലെ സാമ്പ്രദായികരീതികളുമായി ഈ ഗ്രന്ഥകാരൻമാർക് കലഹിക്കേണ്ടിവരുന്നുണ്ട്. എന്നാൽ അധികം ശബ്ദഘോഷങ്ങളില്ലാതെയാണ് അവരത് ചെയ്യുന്നത്. യൂറോപ്പിനെ അപേക്ഷിച്ച് ഏഷ്യയിലെ ചരിത്രവിജ്ഞാനീയം പിന്നിൽനിൽക്കുന്നത് തെളിവുകളുടെ കുറവുകൊണ്ടല്ല, മറിച്ച് വ്യക്തമായ സൈദ്ധാന്തികസങ്കൽപനങ്ങളുടെ അഭാവംകൊണ്ടാണെന്ന് ഫ്രാൻസിസ് കാബ്രേയും മറ്റും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. തെളിവുകളെ ശരിയായി വ്യാഖ്യാനിക്കുന്നതിനാവശ്യമായ സങ്കൽപനോപാധികൾ തെരഞ്ഞെടുക്കുന്നതിൽ ചരിത്രകാരൻമാർ കൂടുതൽ ശ്രദ്ധയും ഔചിത്യവും പ്രകടിപ്പിക്കേണ്ടതാണ്. *ചരിത്രാതീതകാലം മുതൽ വിദേശീയാഗമനംവരെ കേരളീയസമൂഹം കടന്നുപോയ ദശാസന്ധികളുടെ പരിവർത്തനപ്രക്രിയകൾ* വിശദീകരിക്കാൻ രാഘവാരിയരും രാജൻ ഗുരുക്കളും ഉപയോഗപ്പെടുത്തിയ തെളിവുസാമഗ്രികളും പരികൽപനോപാധികളും അവയുടെ അടിസ്ഥാനത്തിൽ അവരെത്തിച്ചേർന്ന നിഗമനങ്ങളും വിമർശനാത്മകമായി പരിശോധിക്കാനാണ് ഇവിടെ ശ്രമിക്കുന്നത്.

## 2

സംഘകാലത്തെ തമിഴ്നാടിൻെറ ചരിത്രം സാഹിത്യലക്ഷ്യങ്ങളുടെ സഹായത്തോടെ പഠിക്കാൻശ്രമിച്ചിട്ടുള്ളവരെല്ലാം ഭൂപ്രകൃതിയുടെ സവിശേഷതകളുടെ പശ്ചാത്തലത്തിൽ വ്യത്യസ്ത അതിജീവനസമ്പ്രദായങ്ങൾ. രൂപപ്പെടുത്തിയ അഞ്ചുഗോത്രങ്ങളുടെ സമുച്ചയമായി അക്കാലത്തെ സാമൂഹികരൂപീകരണത്തെ വിശേഷിപ്പിച്ചിട്ടുണ്ട്. ഐന്തിണ്[5] കളെന്നാണ് ഈ ഭൂവിഭാഗങ്ങൾ അറിയപ്പെട്ടിരുന്നത്. യഥാർഥത്തിൽ അഞ്ചല്ല ഏഴു തിണകളുണ്ട്. കൈക്കിള, കുറിഞ്ഞി, മുല്ല, മരുതം, പാല, നൈതൽ, പെരുന്തിണ എന്നിവയാണവ. ഇതിൽ കൈക്കിളയും പെരുന്തിണയും യഥാക്രമം വിഫലപ്രണയത്തിൻെറയും കാമാസക്തിയുടെയും അലങ്കാരപ്രതീകങ്ങൾ മാത്രമാണെന്നു തോന്നുന്നു. മറ്റു തിണകളെപ്പോലെ ഇവയ്ക്ക് ഏതെങ്കിലും ഭൂപ്രദേശമോ ദേവതയോ ചെടിയോ ഒന്നും കൽപിച്ചു കാണുന്നില്ല. അതായത് 'മുതലും' 'കരു'വുമില്ല, 'ഉരി' മാത്രമേയുള്ളു എന്നർഥം. കടൽത്തീരമായ നൈതൽപ്രദേശത്ത് മുക്കുവരായ പരതവരും, മലമ്പ്രദേശമായ കുറിഞ്ഞിയിൽ വേട്ടയാടിയും ഇരശേഖരിച്ചും കഴിഞ്ഞിരുന്ന കുറവരും, ഇവയ്ക്കിടയിലുള്ള മുല്ലനിലത്ത് ഇടയൻമാരായ ആയർമാരും, മരുപ്രദേശമായ പാലനിലത്ത് കൊള്ളയും കവർചയും

5 ഭൂഭാഗം എന്നർഥം വരുന്ന 'തിൺ' അല്ലെങ്കിൽ 'തിട്' ആണ് തിണ എന്ന പദത്തിൻെറ മൂലം. ഭൂമി എന്ന അർഥത്തിലും ഈ പദം ഉപയോഗിച്ചിരുന്നു. കൂടാതെ ഭൗതിക പരിസരവുമായി ബന്ധപ്പെട്ട് ഉയർന്നുവന്ന ജീവിതരീതിയേയും അനുഷ്ഠാനങ്ങളേയും ഉൾക്കൊള്ളുന്ന ഒരു സാംസ്കാരികസംജ്ഞയായും സംഘകാലസാഹിത്യത്തിൽ ഈ വാക്ക് കടന്നുവരുന്നുണ്ട്.

മുഖ്യജീവിതോപാധിയായിരുന്ന മറവരും, നദീതടങ്ങളിലുള്ള മരുതനിലത്തിൽ കാർഷികവൃത്തിയിലേർപ്പെട്ടിരുന്ന ഉഴവൻമാരുമാണ് നിവസിച്ചിരുന്നത്. സാമൂഹിക വികാസത്തിൻെറ വ്യത്യസ്ത വിതാനങ്ങളിൽ നിന്നിരുന്ന വിഭിന്നഗോത്രങ്ങളായി ഇവയെ വീക്ഷിക്കണമെന്നും പരിവർത്തന പ്രക്രിയയുടെ ചാലകശക്തിയായി ത്തീർന്നത് ഈ ഗോത്രസമൂഹങ്ങൾ തമ്മിലുള്ള പാരസ്പര്യമായിരുന്നെന്നും ഈ നൂറ്റാണ്ടിൻെറ ആദ്യപകുതിയിൽത്തന്നെ ചരിത്രഗവേഷകൻമാർ ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ്. *പൊരുണരാറ്റുപ്പാടൈ* എന്ന തമിഴ്കൃതിയിലെ തിണകൾ തമ്മിലുള്ള പരസ്പരബന്ധത്തിലേക്ക് വിരൽചൂണ്ടുന്ന വരികൾ ശ്രദ്ധേയമാണ് :

*കുന്നിൻപുറത്തുകാരുടെ രാഗങ്ങൾ പരതവർ പാടുന്നു. നൈതൽമാല കുന്നിൻപുറത്തുകാർ ചൂടുന്നു. ആയർകുലത്തിലുള്ളവർ കൃഷിക്കാരുടെ ഗാനങ്ങൾ പാടുന്നു. മുല്ലനിലത്തെ പൂക്കളെ കൃഷിക്കാർ വാഴ്ത്തുന്നു. കാട്ടുകോഴി പാടങ്ങളിലെ കതിർകുലകൾ കൊത്തുന്നു. വീട്ടുകോഴിയോ മലമുകളിൽ തിന കൊത്തിപ്പെറുക്കുന്നു. മലയടിവാരത്തെ കുരങ്ങൻമാർ കടൽത്തീരത്തെ ഉപ്പുനീരിൽ കുളിക്കുന്നു. ഉപ്പളങ്ങളിലെ മുണ്ടിപ്പക്ഷി കുന്നിൻപുറത്ത് വിശ്രമിക്കുന്നു.*

വിവിധ ജീവനമേഖലകളിലുള്ളവർ തമ്മിലുള്ള കൊടുക്കൽവാങ്ങലുകളുടെ മനോഹരമായ ഒരു പ്രതീകാത്മകവിവരണമാണിത്. രക്തബന്ധത്തിലധിഷ്ഠിതമായ ഈ ഗോത്രസമൂഹങ്ങളുടെ പാരസ്പര്യത്തിൽനിന്നാണ് ചോള, പാണ്ഡ്യ, ചേരരാജവംശങ്ങൾ ഉയർന്നുവന്നതെന്നും ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. ഓരോ ജീവനമേഖലയിലും നിലനിന്നിരുന്ന തൊഴിൽവിഭജനത്തിൻെറ നിലവാരം, ഉൽപാദനശക്തികളുടെ വികാസം, വിഭവസമാഹരണത്തിൻെറ രൂപങ്ങൾ, ഉൽപാദനബന്ധങ്ങൾ എന്നിവ തികച്ചും വ്യത്യസ്തമായിരുന്നു. ഭൂമിശാസ്ത്രപരമായ സവിശേഷതകൾ ഇവയുടെ രൂപീകരണത്തെ വളരെയധികം സ്വാധീനിച്ചിരുന്നു. മൂവരശൻമാരുടെ ഉദയത്തിനുംമുമ്പ് നിലവിലിരുന്ന 'എഴുമുടി' മാരുടേയും മറ്റും ഭരണത്തെക്കുറിച്ചുള്ള സൂചനകൾ അന്നത്തെ രാഷ്ട്രീയഘടനയുടെ സങ്കീർണതകളിലേക്കും വിരൽചൂണ്ടുന്നു. ഇതിൽ കാർഷികമേഖലയിലായിരുന്നു താരതമ്യേന വികസിച്ച ഉൽപാദന-വിതരണരീതികൾ രൂപംകൊണ്ടത്. അതിനാൽ ആത്യന്തികമായി മറ്റു ഗോത്രസമൂഹങ്ങൾ കാർഷികഗോത്രങ്ങൾക്ക് കീഴ്പെടുകയാണുണ്ടായതെന്നും പല തമിഴ്ചരിത്രകാരൻമാരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കൊച്ചുകൊച്ചുഗോത്രത്തലവൻമാരെ ഉൻമൂലനം ചെയ്താണത്രേ മൂവരശൻമാർ അധികാരം സ്ഥാപിച്ചത്.

എന്നാൽ ഈ പഴയതമിഴകത്ത് ഇന്നത്തെ കേരളത്തിൻെറ ഏതെല്ലാം ഭാഗങ്ങൾ ഉൾപ്പെട്ടിരുന്നു എന്നതിനെക്കുറിച്ചൊന്നും വ്യക്തമായ നിഗമനങ്ങളിൽ എത്തിച്ചേരാൻകഴിയുന്ന തെളിവുകൾ ലഭ്യമല്ല. ഈ സാഹചര്യത്തിൽ തമിഴ്നാടിനെക്കുറിച്ച് ഇതിനകം വെളിവായിട്ടുള്ള കാര്യങ്ങൾ കേരളത്തിനുകൂടി ബാധകമാണെന്നുള്ള പ്രസ്താവത്തോടെ സംഘകാലതമിഴ്നാടിനെക്കുറിച്ച് ഇതുവരെ നടന്നിട്ടുള്ള ചർച്ചകൾ ക്രോഡീകരിച്ചവതരിപ്പിക്കുക മാത്രമേ രാഘവവാരിയരും രാജൻഗുരുക്കളും ചെയ്യുന്നുള്ളു (അദ്ധ്യായം മൂന്ന്, *ഇരുമ്പുയുഗം : സ്ഥിരവാസപരിഷ്കൃതിയുടെ വികാസം*, പു. 49-81). എന്നാൽ പൂർവസൂരികളുടെ അപഗ്രഥനപരമായ പരിമിതികളെ മറികടക്കാനായി ചില പുതിയ സങ്കൽപനങ്ങൾ ചർചയിലുടനീളം ഗ്രൻഥകാരൻമാർ ഉപയോഗിക്കുന്നുണ്ട്. ഉദാഹരണത്തിന് ഐന്തിണകളെ അഞ്ചു വ്യത്യസ്ത ഉൽപാദനരൂപങ്ങളായി കണക്കാക്കി അവയുടെ സംയോജനത്തിൻെറ പ്രശ്നങ്ങൾ ചർചചെയ്യുന്ന സമീപനം കേരളചരിത്രചർ

ചയുടെ സന്ദർഭത്തിൽ തികച്ചും നൂതനമാണെന്നുപറയാം. എന്നാൽ തിണകളെ 'ഉൽപാദനരൂപ'ങ്ങളായി അമൂർത്തവൽക്കരിക്കുമ്പോൾ ഈ പുതിയ സങ്കൽപനം കേവലം ഒരു അനുഭവൈകഗണം മാത്രമാണോ അതോ ഒരു സൈദ്ധാന്തികഗണമാണോ എന്നത് ഗ്രന്ഥകാരൻമാർ വിശദീകരിക്കുന്നില്ല.

ആദ്യത്തേതാണ് ഉദ്ദേശിക്കുന്നതെങ്കിൽ അത് തിണകൾക്കുള്ള മറ്റൊരു പേരുമാത്രമേ ആകുന്നുള്ളൂ. മറിച്ച് അതൊരു സൈദ്ധാന്തികസങ്കൽപനമാണെങ്കിൽ അതിൻെറ ഘടന എന്താണെന്ന് വിശദീകരിക്കേണ്ടതുണ്ട്. ഒരു ഉൽപാദനരീതി എന്നു പറയുമ്പോൾ അതൊരു സൈദ്ധാന്തികഗണമാണെന്നും ഉൽപാദനബന്ധങ്ങളുടേയും ഉൽപാദനശക്തികളുടേയും, അതായത് മിച്ചാദ്ധ്വാനം സ്വായത്തമാക്കുന്നതിൻേറയും, പ്രകൃതിയെ ചൂഷണംചെയ്യുന്നതിൻേറയും സ്വഭാവത്തെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നു എന്നും നമുക്കറിയാം. 'ഉൽപാദനരൂപം' ഇതുപോലെ സവിശേഷഘടനകൾ ഉൾച്ചേർന്നിട്ടുള്ള ഒരു സൈദ്ധാന്തിക സങ്കൽപനമാണെങ്കിൽ മാത്രമേ അത് അപഗ്രഥനപരമായ ഒരു മുന്നേറ്റമാകുന്നുള്ളൂ.

വിനിമയരൂപങ്ങളെക്കുറിച്ചുള്ള ചർച്ചകളിലും മുൻകാലപഠനങ്ങളുടെ പരികൽപനാപരമായ പരിമിതികൾ മറികടക്കാനുള്ള ഒരു ശ്രമമാണ് ഗ്രന്ഥകാരൻമാർ നടത്തിയിട്ടുള്ളത്. വിനിമയരൂപങ്ങൾ അപഗ്രഥിക്കുന്നതിന് സാധാരണ ഉപയോഗിച്ചുവരുന്ന കച്ചവടം, മാറ്റക്കച്ചവടം എന്നീ പ്രയോഗങ്ങൾ അപര്യാപ്തമാണെന്നു സൂചിപ്പിച്ചുകൊണ്ട്, ദാനം, കൈമാറ്റം, പുനർവിതരണം എന്നീ *പൊളാനിയൻ* സംവർഗങ്ങളാണ് പകരമായി ഉപയോഗിച്ചിട്ടുള്ളത്.[6]

ഏതു സാമൂഹികരൂപീകരണത്തിൻേറയും അടിസ്ഥാനപരമായ ഉദ്ഗ്രഥനസാദ്ധ്യതകളായാണ് പൊളാനിയും മറ്റ് നരവംശശാസ്ത്രജ്ഞൻമാരും ദാനം, കൈമാറ്റം, പുനർവിതരണം എന്നീ പ്രക്രിയകളെ വീക്ഷിക്കുന്നത്. ഇതിൽ ദാനത്തെ വിഭവവിതരണത്തിനുവേണ്ടിയുള്ള ഒരു സ്ഥാപനമായിട്ടാണ് രാഘവവാരിയരും രാജൻഗുരുക്കളും വിശേഷിപ്പിച്ചിട്ടുള്ളത്. സാമ്പത്തികമെന്നതിനേക്കാൾ അനുഷ്ഠാനപരവും മതാത്മകവുമായ ചില തത്വങ്ങളിൽ അധിഷ്ഠിതവും ഗോത്രപരമോ കുടുംബപരമോ ആയ ചുമതലകളുടെ പാരസ്പര്യമായി നിർവചിക്കപ്പെടേണ്ടതുമായ സേവനങ്ങളുടേയും വിഭവങ്ങളുടേയും പരിക്രമണമാണ് ദാനം. ഗ്രന്ഥകാരൻമാർ സൂചിപ്പിക്കുന്നതുപോലെ ഇത് ചിലപ്പോൾ അനുഷ്ഠാനപരമാവുകയല്ല, മറിച്ച് അടിസ്ഥാനപരമായിത്തന്നെ അതങ്ങനെയാണ്. ദാനം എല്ലായ്പോഴും 'പകരം പ്രതീക്ഷിച്ചു'കൊണ്ട് ചെയ്യുന്നതുമല്ല. പകരം യാതൊന്നും പ്രതീക്ഷിക്കാതെ ചെയ്യുന്ന ശുദ്ധദാനവും, പകരംകിട്ടണം എന്ന ഉപാധിയോടെ ചെയ്യുന്ന ദാനവും, കൃത്യവും തുല്യവുമായ പ്രതിഫലം ഇച്ഛിച്ചുകൊണ്ട് ചെയ്യുന്ന മാറ്റക്ക

---

6 വൈജ്ഞാനികരംഗത്ത് കാൾ പൊളാനിയുടെ നിരീക്ഷണങ്ങൾക്കും സങ്കൽപനങ്ങൾക്കും വ്യാപകമായ പ്രചാരം കിട്ടിയിട്ടുണ്ട്. പൗരാണികചരിത്രപഠനത്തിൽ മോസസ് ഫിൻലേ, പാശ്ചാത്യ സാമ്പത്തികചരിത്രമേഖലയിൽ ഡൗഗ്ളസ് നോർത്, ഇ. എൽ. ജയിംസ് തുടങ്ങിയവരുടേയും, ഇ. പി. തോംസൺ, ഇമ്മാനുവൽ വാലസ്റ്റീൻ, ടെറേസ് ഹോപ്കിൻസ്, ഫ്രെഡ് ബ്ളോക്ക്, പോൾമെഡോ തുടങ്ങിയവരുടേയും അന്വേഷണ രീതികളെ പൊളാനിയൻ സങ്കൽപനങ്ങൾ സ്വാധീനിച്ചിട്ടുണ്ട്. സമ്പദ്വ്യവസ്ഥയെക്കുറിച്ചുള്ള പൊളാനിയൻ നിരീക്ഷണത്തിൻെറ കാതൽ അതിനെ സംസ്കാരത്തിൻെറ ഒരു ഭാഗമായി കണക്കാക്കുന്നു എന്നുള്ളതാണ്. സമൂഹത്തിൻെറ ഭൗതികജീവിതപ്രക്രിയയായിട്ടാണ് സമ്പദ്വ്യവസ്ഥ വിശദീകരിക്കപ്പെടുന്നത്. അല്ലാതെ വ്യക്തികളുടെ ആവശ്യങ്ങളെ തൃപ്തിപ്പെടുത്താനുള്ള ക്രമീകരണപ്രക്രിയയായല്ല.

ച്ചവടത്തോടടുത്തു നിൽക്കുന്ന ദാനവുമുണ്ട്. വളരെ സങ്കീർണമായ ഒരു നരവംശശാസ്ത്രസങ്കൽപനമാണിത്. ഗ്രന്ഥകാരൻമാർ ഉദ്ധരിച്ചിട്ടുള്ള അകം 30-ാം പാട്ടിലെ സന്ദർഭം (പു. 62) ശുദ്ധദാനത്തിൻെറ ഉദാഹരണമാണെന്നു തോന്നുന്നു. ഗ്രന്ഥകാരൻമാർ ദാനത്തിനു നൽകുന്ന നിർവചനത്തെ തങ്ങൾ തിരഞ്ഞെടുത്ത ഉദാഹരണംതന്നെ അസാധുവാക്കുന്നുണ്ടെന്നത് അവർ ശ്രദ്ധിക്കുമെന്നു കരുതുന്നു. ദാനത്തിൻെറ പരിധി വിഭവോൽപാദനമേഖലയുടെ ചുറ്റുവട്ടത്തിനപ്പുറം പോകുന്നില്ലെന്ന നിരീക്ഷണം ശരിതന്നെ. ഇതിനുള്ള കാരണം സാമ്പത്തികമായ അർഥത്തിൽ ഇതൊരു കൈമാറ്റരൂപമല്ല എന്നതാണ്. കൊല്ലൻ, പാണൻ, കണിയാർ തുടങ്ങിയവർക്ക് അവകാശക്കറ്റ കൊടുത്തിരുന്നത് ദാനമല്ല; മറിച്ച് പുനർവിതരണത്തിൻെറ ഒരു സവിശേഷരൂപമാണത്. കൈമാറ്റത്തെക്കുറിച്ചുള്ള ചർചയും സങ്കൽപനപരമായ അവ്യക്തതകളും അപര്യാപ്തതകളും നിറഞ്ഞതായാണ് അനുഭവപ്പെടുന്നത്. കൈമാറ്റത്തെ തനതുസാമൂഹികരൂപീകരണത്തിലെ സുപ്രധാനമായ ഒരു ഉദ്ഗ്രഥനരീതിയായി വീക്ഷിക്കുമ്പോൾ അതിൻെറ ഉദ്ഭവവും വളർചയും ചർചാവിഷയമാകേണ്ടതാണ്. എന്നാൽ വ്യക്തമായ തെളിവുകളുടെ അഭാവത്തിൽ ഉത്തരേന്ത്യൻജനപദങ്ങളുടേയും റോമാക്കാരുടേയും കൈമാറ്റരീതികളുമായി തട്ടിച്ചുനോക്കുമ്പോൾ താരതമ്യേന അവികസിതമായിരുന്നു കേരളത്തിൻെറ അവസ്ഥയെന്ന ബാലകൃഷ്ണൻെറ നിഗമനം ആവർതിക്കാൻ മാത്രമേ ഗ്രന്ഥകാരൻമാർകു കഴിയുന്നുള്ളൂ.

വിദേശീയരുമായുള്ള വിഭവകൈമാറ്റം തീരദേശത്ത് കപ്പലുകൾക്ക് നങ്കൂരമിടാൻ സൗകര്യമുള്ള പ്രദേശങ്ങളിൽ ചില പട്ടണങ്ങളുടെ ഉദ്ഭവത്തിനു കാരണമായിട്ടുണ്ട്. ഈ പട്ടണങ്ങൾ നിലനിന്നിരുന്നത് വ്യക്തമായ ആശയസംഹിതയുടേയോ സ്ഥാപനത്തിൻേറയോ അടിസ്ഥാനത്തിലല്ലെന്ന് ഗ്രന്ഥകാരൻമാർ നിരീക്ഷിക്കുന്നു. ഇവയുടെ നിലനിൽപിന് ആധാരമായിത്തീർന്നത് വൈദേശികപരിഷ്കൃതികളുടെ പ്രോൽസാഹനവും പ്രേരണയുമാണ്. റോമൻസമ്പർകകാലത്തെ കേരളത്തെക്കുറിച്ചുള്ള ബാലകൃഷ്ണൻെറയും ഇ.എം.എസ്സിൻെറയും പ്രധാന നിഗമനങ്ങളിൽ ഒന്നായിരുന്നു ഇതെന്നുള്ളത് ഈ സന്ദർഭത്തിൽ ഓർകാവുന്നതാണ്.

സാമ്പ്രദായിക തമിഴ്ചരിത്രകാരൻമാരും ചെമ്പകലക്ഷ്മിയെപ്പോലുള്ള ആധുനിക തമിഴ്ചരിത്രഗവേഷകരും തിണകൾതമ്മിലുള്ള വിഭവകൈമാറ്റസ്ഥാനങ്ങൾ പട്ടണങ്ങളായി വികസിച്ച് ഇടനാടുകളിൽ നാഗരികത വളർന്നുവെന്ന് സൂചിപ്പിച്ചുകണ്ടിട്ടുണ്ട്. ഈ വാദത്തിന് രാഘവവാരിയരും രാജൻഗുരുക്കളും വലിയ പ്രാധാന്യം കൊടുത്തു കാണുന്നില്ല. സംഘകാലത്തെ 'കേരള'ത്തെ 'തമിഴ്നാടി'ൽനിന്നു വ്യത്യസ്തമാക്കുന്ന സവിശേഷതകളിലൊന്നായി സ്ഥലരൂപങ്ങളുടെ അടിസ്ഥാനവിഭജനത്തിൻെറ അഭാവത്തെ അവർ കാണുന്നുണ്ടോ എന്നും വ്യക്തമല്ല. *ചരക്കുകൈമാറ്റംമൂലം ഉണ്ടായതും വളർചപ്രാപിച്ചതുമായ എല്ലാ തൊഴിൽവിഭജനത്തിൻെറയും അടിസ്ഥാനം ഗ്രാമ-നഗര ധ്രുവീകരണമാണെന്ന്* മാർക്സ് പറയുന്നുണ്ട് (മൂലധനം 1). അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ സമൂഹത്തിൻെറ സാമ്പത്തിക ചരിത്രം മുഴുവൻ ഈ പ്രക്രിയയിൽ അടങ്ങിയിരിക്കുന്നു. നാഗരികതയുടെ തുടക്കത്തിൽ സ്വതന്ത്രമായനിലയിൽ കൈമാറ്റത്തിലൂടെ പരസ്പരസമ്പർകത്തിൽ ഏർപെടുന്നത് സ്വകാര്യവ്യക്തികളല്ല കുടുംബങ്ങളും ഗോത്രങ്ങളുമാണെന്നും മാർക്സ് സൂചിപ്പിക്കുന്നുണ്ട്. കൈമാറ്റത്തിൻെറ ചരിത്രവുമായി ബന്ധപ്പെട്ട ഈ

സങ്കീർണ സമസ്യകളെ തങ്ങളുടെ അന്വേഷണപരിധിക്കുള്ളിലേക്ക് ഗ്രന്ഥകാരൻമാർ കൊണ്ടുവരുന്നതേയില്ല.

പുനർവിതരണത്തെക്കുറിച്ചുള്ള ചർചയും അപര്യാപ്തതകൾ നിറഞ്ഞതാണ്. അതിൻെറ സവിശേഷതകൾ മനസ്സിലാക്കുന്നതിന് അധികാരവുമായി ബന്ധപ്പെട്ട പദവികളുടെ വിതരണത്തെക്കുറിച്ചുള്ള ധാരണകൾ ആവശ്യമായിവരുന്നു. രാഘവവാരിയരും രാജൻഗുരുക്കളും പുനർവിതരണത്തെ പരിവർത്തനത്തിൻെറ സുപ്രധാനമായ ഒരു ചാലകശക്തിയായി കാണുന്നു. കുടുംബബന്ധങ്ങൾക്കതീതമായ ഉൽപാദനബന്ധങ്ങളുടെ വികാസത്തിന് ഇതൊരു അടിസ്ഥാനമായിത്തീരുന്നു. 'സംഘകാലകേരള'ത്തെ സംബന്ധിച്ചിടത്തോളം പ്രാഥമിക ഉൽപാദകവർഗവും പൂർണമായി കുടുംബ ബന്ധങ്ങൾക്കു പുറത്തല്ലാത്ത ഉടയാളവർഗവും അവരുടെ ആശ്രിതക്കൂട്ടായ്മകളും ചേർന്നുള്ള സങ്കീർണമായ സാമൂഹികഘടനയുടെ പരിവർതനത്തിന് കാരണമായിത്തീർന്നത് ബ്രാഹ്മണാധിപത്യത്തിൻെറ വളർച യാണെന്ന് ഗ്രന്ഥകാരൻമാർ പറയുന്നു. *കിളച്ചാർചകൾക്കു പുറത്ത് പുനർവിതരണംവഴി വിഭവങ്ങൾ മുഖ്യമായും ചെന്നുചേർന്നത് ബ്രാഹ്മണരിലാണ്* (പു.78). നിലനിൽക്കുന്ന സാമൂഹികഘടനയ്ക്കുള്ളിൽ ഒരു 'വിപരീതസ്ഥാനം' വളർനുവരികയും അത് ഘടനയുടെ തകർചയ്ക്ക് കാരണമാവുകയുംചെയ്യുന്നത് സൈദ്ധാന്തികമായി അംഗീകരിക്കാവുന്ന കാര്യമാണ്. ഫ്യൂഡലിസത്തിൽ ബൂർഷ്വാസിയേയും മുതലാളിത്തത്തിൽ പെറ്റിബൂർഷ്വാസിയേയും ഇത്തരത്തിൽ വളർന്നുവരുന്ന വിപരീതസ്ഥാനങ്ങളായി ഓലിൻ റൈറ്റും മറ്റും വിശേഷിപ്പിച്ചിട്ടുണ്ട്.[7] എന്നാൽ ഇവിടെ ശ്രദ്ധേയമായിട്ടുള്ളത്, ഈ പ്രക്രിയ നടന്നതായി ഗ്രന്ഥകാരൻമാർ പറയുന്ന ക്രി.മു. 3-ാം നൂറ്റാണ്ടു മുതൽ ക്രി.വ. 3-ാം നൂറ്റാണ്ടുവരെയുള്ള കാലയളവിൽ കേരളത്തിൽ ബ്രാഹ്മണരുണ്ടായിരുന്നോ എന്നതിനെക്കുറിച്ച് അവർക്ക് ഉറപ്പൊന്നുമില്ല എന്നതാണ് (പു. 71).

അപഗ്രഥനത്തിൻെറ ഉപാധികളും ചരിത്രയാഥാർഥ്യത്തിൻെറ സ്വഭാവവും തമ്മിലുള്ള ഈ പൊരുത്തക്കേടിന് ഏറ്റവും നല്ല ഉദാഹരണം ഈ ഭാഗത്തിലെ അവസാന ഖണ്ഡികയാണ്:

*പിന്നീട് തമിഴകത്ത് കാണുന്നത് പറ്റിയസ്ഥാനങ്ങളിൽ പച്ചപിടിച്ചുവരുന്ന ബ്രഹ്മദേയങ്ങളുടേയും ക്ഷേത്രകേന്ദ്രങ്ങളുടേയും തെഴുപ്പാണ്. കേരളത്തിൽ മറ്റിടങ്ങളിൽനിന്നു വ്യത്യസ്തമായ സ്വഭാവം കാണാനുള്ളത് ഇവിടെ പ്രത്യേകം ചൂണ്ടിക്കാട്ടേണ്ടതുണ്ട്. തമിഴകത്തേയും കർണാടകത്തേയുംപോലുള്ള അഗ്രഹാരങ്ങളോ ബ്രഹ്മദേയങ്ങളോ കേരളത്തിൽ കാണുകയില്ല, പ്രത്യേകിച്ചും ചർചാവിഷയമായ പ്രാചീനദശയിൽ. അരചൻമാരുടെ ഒത്താശകൂടാതെ സ്വമേധയാ ഉരുവപ്പെടുന്ന ഗ്രാമങ്ങളാണിവിടത്തെ പ്രത്യേകത. അതുകൊണ്ട് രേഖാപരമായ ലക്ഷ്യങ്ങൾ ഇതിനുണ്ടാവുകയില്ല. തൻമൂലം ഈ സാമൂഹികക്രമത്തിൻെറ രൂപീകരണപ്രക്രിയ കൃത്യമായി വിവരിക്കാൻ വഴികളില്ല* (പു.80).

കേരളത്തെ മറ്റു പ്രദേശങ്ങളിൽനിന്നു വ്യത്യസ്തമാക്കുന്ന സവിശേഷതകൾ ചൂണ്ടിക്കാട്ടുന്നത് വായനക്കാരെ സംബന്ധിച്ചിടത്തോളം വിജ്ഞാനപ്രദമാ

7 വ്യത്യസ്ത സാമൂഹികരൂപീകരണങ്ങളിൽ ഉയർന്നുവരുന്ന വർഗവൈരുദ്ധ്യങ്ങളെക്കുറിച്ചുള്ള സൈദ്ധാന്തികാപഗ്രഥനത്തിന് എറിക് ഓലിൻ റൈറ്റ് കുത്തകമുതലാളിത്തത്തെക്കുറിച്ചു നടത്തിയിട്ടുള്ള പഠനങ്ങളുടെ മാതൃക സഹായകമാവുന്നുണ്ട്. ഓലിൻ റൈറ്റിൻെറ പ്രധാന കൃതികൾ : *ക്ളാസ്, ക്രൈസിസ് ആൻഡ് ദ സ്റ്റേറ്റ്* (ലണ്ടൻ : വേഴ്സോ ബുക്സ്, 1978), *ക്ളാസസ്* (ലണ്ടൻ : വേഴ്സോ ബുക്സ്, 1985), *ഡിബേറ്റ് ഓൺ ക്ളാസസ്* (ലണ്ടൻ : വേഴ്സോ ബുക്സ്, 1985).

ണെങ്കിലും വ്യത്യസ്തതയ്ക്കുള്ള വിശദീകരണംകൂടി അവർ പ്രതീക്ഷിക്കുക സ്വാഭാവികമാണല്ലോ. 'തമിഴക'ത്തെ മറ്റു പ്രദേശങ്ങൾക്ക് സമാനമായ ഉൽപാദനസംവിധാനവും സ്ഥാപന-വ്യവഹാരങ്ങളും ആശയസംഹിതയുമൊക്കെ നിലവിലിരുന്നുവെന്ന് ഗ്രന്ഥകാരൻമാർ പറയുന്ന കേരളത്തിൽ പിൽക്കാലവികാസത്തിൻെറ ദിശാഗതി മാറ്റിക്കളഞ്ഞ ചരിത്രപ്രക്രിയ എന്താണെന്ന് വിശദീകരിക്കാൻ കഴിയുന്നില്ലെന്നത് ഒരു പോരായ്മതന്നെയാണ് - വിശേഷിച്ചും സംഘകാലകേരളത്തെക്കുറിച്ചുള്ള ഇ. എം. എസ്സിൻെറയും പി. കെ. ബാലകൃഷ്ണൻെറയും നിരീക്ഷണങ്ങൾ നമ്മുടെ മുമ്പിലുള്ളപ്പോൾ.

### 3

എ. ഡി. ഒന്നാം സഹസ്രാബ്ദത്തിൻെറ ആദിശതകങ്ങളിലെ കേരളത്തെ തമിഴകത്തിൻെറ ഭാഗമായി കണക്കാക്കി ചരിത്രരചന നിർവഹിക്കുമ്പോൾ അപഗ്രഥനപരമായ സൗകര്യത്തിന് ഉപയോഗിച്ച സങ്കൽപനങ്ങൾ തുടർന്നങ്ങോട്ടുള്ള ചർച്ചയിൽ സഹായകമാവുന്നില്ലെന്നത് ഗ്രന്ഥകാരൻമാർ മനസ്സിലാക്കുന്നുണ്ട്. അതുകൊണ്ടാവണം, *കാർഷികവ്യവസ്ഥ: വികസനപ്രക്രിയകൾ* (ഭാഗം നാല്, പു. 85-156) വിവരിക്കുമ്പോൾ 'തിണ'കളെക്കുറിച്ചുള്ള പരാമർശംകൂടി ഒഴിവാക്കി കേരളത്തിൻെറ ഭൂപ്രകൃതിയെപ്പറ്റിത്തന്നെ വീണ്ടും ചർച്ചചെയ്തുതുടങ്ങുന്നത്. എ. ഡി. മൂന്നാം നൂറ്റാണ്ടുമുതൽക്കുള്ള കാർഷികവ്യാപനത്തെക്കുറിച്ചാണ് ഇവിടെ ചർച്ച നടക്കേണ്ടതെങ്കിലും രേഖാപരമായ തെളിവുകൾ ഒൻപതാം നൂറ്റാണ്ടുമുതൽക്കേ ലഭിക്കുന്നുള്ളുവെന്നതുകൊണ്ട് ഇളംകുളം, എം. ജി. എസ്. നാരായണൻ, ശ്രീധരമേനോൻ തുടങ്ങിയവർ രണ്ടാം ചേരസാമ്രാജ്യം നിലവിലിരുന്നു എന്നു വാദിക്കുന്ന 9 മുതൽ 12-ാം നൂറ്റാണ്ടുവരെയുള്ള കാലയളവാണ് പ്രധാനമായും വിവരിക്കപ്പെടുന്നത്. 'ഇരുമ്പുയുഗ'ത്തിൻെറ അന്ത്യത്തിൽ വിവിധ തൊഴിൽക്കൂട്ടായ്മകളെ ബ്രാഹ്മണമേധാവിത്വമുള്ള ആശയസംഹിതയുടെ അടിസ്ഥാനത്തിൽ ജാതികളാക്കി തരംതാഴ്ത്തുകയും പദവികളും പാരമ്പര്യാവകാശങ്ങളും ക്രമീകരിച്ച് വ്യവസ്ഥയുടെ രൂപീകരണം പൂർത്തീകരിക്കുകയും ചെയ്തതിനുശേഷമുള്ള കാലഘട്ടത്തെക്കുറിച്ചുള്ള ഘടനാപരമായ ഒരു അന്വേഷണമാണ് ഗ്രന്ഥകാരൻമാർ ഉദ്ദേശിച്ചിട്ടുള്ളതെന്ന് തോന്നുന്നു. അതിനാൽ അധിവാസമാതൃക, ബ്രാഹ്മണ-ബ്രാഹ്മണേതര ഗ്രാമങ്ങൾ, അധികാര ഘടന, ആശയസംഹിത തുടങ്ങിയ സാമൂഹികരൂപീകരണത്തിൻെറ ചില സവിശേഷഘടകങ്ങളെ വിശദീകരിക്കാനാണ് ശ്രമിച്ചുകാണുന്നത്.

ഈ അന്വേഷണത്തിൻെറ അടിസ്ഥാനപരിസരം മഹോദയപുരം കേന്ദ്രമാക്കി പെരുമാക്കൻമാരുടെ ഒരു കേന്ദ്രീകൃതവാഴ്ച നിലവിലിരുന്നു എന്ന സങ്കൽപമാണ്. വേണാടും കോലത്തുനാടും പരമ്പരാഗത കേരളവും (കൊല്ലം മുതൽ പുതുപട്ടണം വരെ) അടങ്ങുന്ന ഈ 'ചേര കേരള' സങ്കൽപം ഇതിനകം ചോദ്യംചെയ്യപ്പെട്ടിട്ടുള്ളതാണ്. വേണാടിൻെറയും കോലത്തുനാടിൻെറയും സാമൂഹിക-സാമ്പത്തിക ഭൂമികയിൽനിന്ന് വ്യതിരിക്തമായ സവിശേഷതകൾ പരമ്പരാഗത കേരളത്തിലെ സാമൂഹിക രൂപീകരണത്തിനുണ്ടായിരുന്നു എന്നത് നിഷേധിക്കാനാവില്ല. പി.കെ. ബാലകൃഷ്ണൻെറ അഭിപ്രായത്തിൽ വേണാടും കോലത്തുനാടും തമ്മിൽ നിലനിൽക്കുന്ന സവിശേഷബന്ധങ്ങളും സാമ്യതകളും മറ്റും വേണാട്, തമിഴ്നാടിൻെറ ഭാഗങ്ങൾ, കോലത്തുനാട് എന്നിവയെ ഒരേ സാംസ്കാരിക ഏകകത്തിൻെറ ഭാഗമായി കണക്കാക്കേണ്ടതല്ലേ എന്ന സംശയം ഉയർത്തുന്നുണ്ട്. ഇതിൻെറ യാഥാർഥ്യം എന്തുതന്നെയായാലും, വേണാട്ടിലും കോലത്തുനാട്ടിലും

പരമ്പരാഗതകേരളത്തിലും സമാനമായ അധികാരഘടനയും ആശയസംഹിത യുമാണ് നിലവിലിരുന്നതെന്ന ഗ്രന്ഥകാ രൻമാരുടെ അഭ്യൂഹം അവരുടെ അന്വേഷ ണമാതൃകയുടെ വിശകലനപരമായ സാദ്ധ്യതകളെ വല്ലാതെ വെട്ടിച്ചുരുക്കു ന്നുണ്ട്. ഒൻപതാം നൂറ്റാണ്ടിലെ ചോകിരം ലിഖിതങ്ങളിലെ ചിറ്ററയിൽ നങ്ങയാരും, പത്താം നൂറ്റാണ്ടിൻെറ തുടക്കത്തിലെ നെടുമ്പുറം തളിയിലെ നങ്ങയമാരും പതി നൊന്നാം നൂറ്റാണ്ടിലെ തിരുവല്ലാചെപ്പേടു കളിൽ കാണുന്ന തേവടിച്ചിമാരും, പന്ത്ര ണ്ടാംനൂറ്റാണ്ടിൽ കിളിമാനൂർ ചെപ്പേടു കളിൽ പരാമർശിക്കപ്പെടുന്ന നെല്ലുകു ത്തുകാരായ തേവടിച്ചികളും, പതിമൂന്നാം നൂറ്റാണ്ടിലെ രവികേരളവർമയുടെ (വേ ണാട്) ഒരു ലിഖിതത്തിൽ ഭാര്യയായി പരാമർശിക്കപ്പെടുന്ന തേവടിച്ചി ഉണ്ണി യുമെല്ലാം ക്ഷേത്രനർതകികളായ 'ദേവ ദാസി'വിഭാഗത്തിൽപ്പെടുന്നുവെന്ന് അനുമാനിക്കാൻ ചില പൂർവസൂരികളെ പ്രേരിപ്പിച്ചതും, ഈ വിശാലകേരളസ ങ്കൽപവും മറ്റു ദക്ഷിണേന്ത്യൻപ്രദേശ ങ്ങളിലെ സാമൂഹികരൂപീകരണത്തിൻെറ മാതൃകകളോടുള്ള വിധേയത്വവുമായിരു ന്നു.[8] രാഘവവാരിയരും രാജൻഗുരുക്കളും ഇതേ സമീപനം കൈക്കൊണ്ട് നങ്ങമാരെ ദേവദാസികളായി വിശേഷിപ്പിക്കുന്നുണ്ട് (പു. 98).

കേരളീയക്ഷേത്രങ്ങളുമായി ബന്ധ പ്പെട്ടുകൊണ്ട് വികസിച്ചുവന്ന സ്ഥാപ നങ്ങളെ അവയുടെ സവിശേഷതകളുടെ അടിസ്ഥാനത്തിൽ നിർവചിക്കുന്നതിനുപ കരം, പൂർവനിർമിതവ്യവഹാരങ്ങളുടെ തടവിലിടുന്ന ചരിത്രരചനാരീതി കയ്യൊ ഴിയാൻ ഗ്രന്ഥകാരൻമാർ തയ്യാറാ കാഞ്ഞത് നിർഭാഗ്യകരമായിപ്പോയി. കോലത്തുനാട്ടിലും പരമ്പരാഗതകേര ളത്തിലും വേണാട്ടിലും യഥാർഥജീവിത ത്തിൻെറ ഉൽപാദനവും പുനരുൽ പാദനവും സാദ്ധ്യമാക്കിയ സാമൂഹിക-സാമ്പത്തിക-സാങ്കേതികബന്ധങ്ങളുടെ സങ്കീർണതകൾ അപഗ്രഥിക്കപ്പെടുന്നതേ യില്ല. ഈ മൂന്നു പ്രദേശങ്ങളിലും ജാതി വ്യവസ്ഥയുടെ സൂക്ഷ്മഘടനക ളെപ്പോലും സ്വാധീനിച്ച ചരിത്രപരമായ സവിശേഷതകൾ പ്രത്യേകം പരിശോധി ക്കപ്പെടേണ്ടതുണ്ട്. പരമ്പരാഗതകേരള ത്തിൻെറ തെക്കൻഭാഗങ്ങളിലേക്കുള്ള വേണാടിൻെറ 'സാമ്രാജ്യ വികസന'മട ക്കമുള്ള പിൽക്കാല ചരിത്രവികാസ ത്തിൻെറ അതിപ്രധാനമായ പല സങ്കീർ ണതകളും മനസ്സിലാക്കുന്നതിന് സാമൂഹി കരൂപീകരണത്തിൻെറ ഈ പ്രാദേശിക വൈജാത്യങ്ങൾക്ക് അതർഹിക്കുന്ന ഊന്നൽ നൽകേണ്ടതുണ്ട് എന്നു തോന്നു ന്നു. കോലത്തുനാടിനേയും വേണാ ടിനേയും പഴയ കേരളത്തിലെ രണ്ടു പ്രബലനാടുവാഴികേന്ദ്രങ്ങളാക്കി ചിത്രീക രിക്കുന്നതുകൊണ്ടു മാത്രം (പു. 138) ഈ സങ്കീർണതകൾ അനാവരണം ചെയ്യപ്പെടു ന്നില്ല.

കേരളീയ ശാസനങ്ങൾ എന്ന് പൊതുവേ അറിയപ്പെടുന്ന നൂറോളം ശാസനങ്ങളാണ് ഈ കാലയളവിലെ ചരി ത്രചർചയുടെ തെളിവാധാരം. ശാസ

8 തേവടിച്ചികളും കൂത്തച്ചികളും രണ്ടാണെന്നും ക്ഷേത്രവുമായി ബന്ധപ്പെട്ടവരെങ്കിലും ഇവരെ തമിഴ്നാട്ടിലും മറ്റും നിലവിലിരുന്ന ദേവദാസികളുമായി സാമ്യത കൽപിക്കുന്നതിൽ യാതൊരു അർഥവുമില്ലെന്നും എം. ആർ. ബാലകൃഷ്ണവാരിയർ നേരത്തേ ചൂണ്ടിക്കാട്ടിയിട്ടുള്ളതാണ് (*പ്രബന്ധമഞ്ജരി* 4-ാം ഭാഗം). പി. കെ ബാലകൃഷ്ണനും ഇതേ നിഗമനത്തിൽത്തന്നെയാണ് എത്തിച്ചേരുന്നത്. തെക്കൻതിരുവിതാംകൂറിലെ ക്ഷേത്രങ്ങളിലല്ലാതെ – അതായത് ഇന്നത്തെ തമിഴ്നാടിൻെറ ഭാഗമായ നാഞ്ചിനാട്ടിൽ – കേരളത്തിലെങ്ങും ദേവദാസിസമ്പ്രദായം നിലവിലുണ്ടായിരുന്നില്ലെന്ന് കാവാലം നാരായണപ്പണിക്കർ നിരീക്ഷിക്കുന്നു ( ദേവദാസി സിസ്റ്റം അൺനോൺ ടു കേരള, *സംഗീത് നാടക്,* ലക്കം 97).

നങ്ങളും മറ്റും സാധാരണ ഗതിയിൽ ചരിത്രവിചാരത്തിന് സൂക്ഷ്മതനൽകുന്ന മൂർച്ചയേറിയ ഉപാദാനങ്ങളാണെങ്കിലും കേരളത്തിൻെറ കാര്യത്തിൽ സ്ഥിതിവിശേഷം അൽപം വ്യത്യസ്തമാണെന്ന് സൂചിപ്പിക്കേണ്ടിയിരിക്കുന്നു. ഇന്ത്യയിലെ മറ്റു പ്രദേശങ്ങളിൽനിന്ന് ലഭിച്ചിട്ടുള്ള ശാസനങ്ങൾ വ്യാഖ്യാനിക്കുന്ന മാതൃകകൾ കേരളത്തിൻെറ സന്ദർഭത്തിൽ അപ്രസക്തമാവുന്നുണ്ട്. ശാസനങ്ങളുടെ സ്വഭാവത്തിലുള്ള അന്തരമാണ് ഇതിനുള്ള കാരണം. ശാസനങ്ങൾതന്നെ അപൂർവമായിരിക്കുകയും, ഉള്ളവയിൽ പലതും അപൂർണമായിരിക്കുകയും, അവയുടെ ഉള്ളടക്കം നേരിട്ട് എന്തെങ്കിലും നിഗമനങ്ങളിൽ എത്തിച്ചേരാൻ സഹായിക്കാതിരിക്കുകയും ചെയ്യുന്ന ഒരു സാഹചര്യമാണ് ഇവിടെയുള്ളത്. ഇവയുടെ കാലനിർണയംതന്നേയും ഭാഷാശൈലിയുടെ സവിശേഷതകളോ ജ്യോതിഷസൂചനകളോവച്ച് നിർണയിക്കേണ്ടിവന്നിരിക്കുന്നു എന്നുള്ളതും ഈ സന്ദർഭത്തിൽ പ്രസ്താവ്യമാണ്. അതുകൊണ്ടുതന്നെയാണ് ഈ രംഗത്ത് ഒട്ടേറെ വിവാദങ്ങൾ ഇന്നും നിലനിൽക്കുന്നത്. ഈ വിവാദങ്ങളെക്കുറിച്ച് രാഘവവാരിയരും രാജൻഗുരുക്കളും മൗനം പാലിക്കുകയാണ് ചെയ്തിട്ടുള്ളത്. ഏതാണ്ടെല്ലാ സന്ദർഭങ്ങളിലും എം. ജി. എസ്. നാരായണൻെറ കാലനിർണയം അസമീക്ഷ്യമായി സ്വീകരിച്ചിരിക്കുന്നു.

എന്നാൽ അധികാരഘടനയിൽ പെരുമാക്കൾക്കുണ്ടായിരുന്ന സ്ഥാനത്തെക്കുറിച്ച് കുറേയൊക്കെ യഥാതഥമായ ഒരു ചിത്രം രൂപീകരിക്കാൻ ഗ്രന്ഥകാരൻമാർ ശ്രമിക്കുന്നുണ്ട്. ഇതാവട്ടെ ഫലത്തിൽ ഇങ്ങനെയൊരു വാഴ്ച നിലവിലിരുന്നോ എന്ന സംശയം ബലപ്പെടുത്തുകയാണ് ചെയ്യുന്നത്. കേവലവും സ്വതന്ത്രവുമായ പരമാധികാരം പെരുമാക്കൻമാർക്ക് ഉണ്ടായിരുന്നില്ലെന്ന് ഗ്രന്ഥകാരൻമാർ അഭിപ്രായപ്പെടുന്നു. ഉൽപാദന ഉപാധികളിൻമേലോ ശക്തികളിലോ അവർക്ക് യാതൊരു നിയന്ത്രണവുമുണ്ടായിരുന്നില്ല. ദൂരവാണിജ്യത്തിനുള്ള ഉപാധികളും അവർകുണ്ടായിരുന്നില്ലത്രേ. അതിനുംപുറമേ, ചോള, പാണ്ഡ്യനാടുകളിൽ നിലവിലിരുന്നതുപോലെയുള്ള വിഭവസമാഹരണ സജ്ജീകരണങ്ങളും ഉണ്ടായിരുന്നില്ല. ഭൂവുടമാബന്ധങ്ങളുടെ തലപ്പത്തിരിക്കുന്ന ഏകീകരണശക്തി മാത്രമായിരുന്നു പെരുമാക്കൻമാരെന്ന് ഗ്രന്ഥകാരൻമാർ വിശദീകരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ പെരുമാൾ ഒരു *സൂചകം*[9] മാത്രമായിരുന്നു. അക്കാലത്തെ രാഷ്ട്രീയ വ്യവഹാരങ്ങളുടെ കേന്ദ്രമായി നിൽക്കുന്ന ഒരു *സൂചകം*. എല്ലാവരും തങ്ങളുടേതെന്നു കരുതുകയും ആരുടേതുമല്ലാതിരിക്കുകയും ചെയ്യുന്ന ഒരു വിചിത്രാസ്തിത്വം. ഇസ്ലാം-ക്രിസ്ത്യൻ കേരളീയപാരമ്പര്യങ്ങളിൽ 'പെരുമാൾ' സ്വന്തം മതത്തിലേക്ക് വന്നതായി ഐതിഹ്യങ്ങളുണ്ട്. ഇനിയും പ്രസിദ്ധീകരിച്ചിട്ടില്ലാത്ത *കേരളോൽപത്തി*യുടെ ഒരു താളിയോലയിൽ മുഴുവൻ ജനങ്ങളോടും ക്രിസ്തുമതത്തിൽചേരാൻ പെരുമാൾ ആജ്ഞാപിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്.

*പെരുമാൾ ഒരു ബന്ധവ്യവസ്ഥയുടെ ഘടകം മാത്രമാണെന്നും ആ ഘടകത്തെ അധികാര വ്യവസ്ഥയുടെ പശ്ചാത്തലത്തിൽ നിർവചിക്കുകമാത്രമാണ് നമ്മുടെ കർതവ്യമെന്നും* പറയുമ്പോൾ (പു. 148) ആ ഘടകം

---

9 ചിഹ്നത്തെ *സൂചകവും* *സൂചിതവു*മായി വേർതിരിച്ചിരിക്കുന്നു. ഒരു *വിഷയി*ക്കുവേണ്ടി മറ്റൊരു *വിഷയി*യെ പ്രതിനിധാനം ചെയ്യുന്നതാണ് *ചിഹ്നം*. ഒരു *വിഷയി*ക്കുവേണ്ടി മറ്റൊരു *സൂചക*ത്തെ (ത്തന്നെ) പ്രതിനിധാനം ചെയ്യുന്നതാണ് *സൂചകം*. *സൂചക*ത്തിലൂടെ ധ്വനിപ്പിക്കപ്പെടുന്ന ആശയമാണ് *സൂചിതം*. *സൂചകവും* *സൂചിതവും* തമ്മിലുള്ള ബന്ധം നിയതമോ നിശ്ചിതമോ അല്ല. അതുകൊണ്ടുതന്നെ *ചിഹ്ന*ത്തിൻെറ മൂല്യവും അസ്ഥിരമായിരിക്കും.

എങ്ങനെ രൂപപ്പെട്ടു എന്നും, സാമൂഹികരൂപീകരണത്തിൻെറ എന്തൊക്കെ സവിശേഷതകളാണ് ഇത്തരമൊരു വ്യവസ്ഥയ്ക്കും അതിലെ ഘടകങ്ങൾക്കും രൂപംനൽകുന്നതെന്നും പറയാനുള്ള ചരിത്രകാരൻെറ കർതവ്യം വിസ്മരിക്കപ്പെടുന്നു. ഇത്തരത്തിൽ നാമമാത്രമായ അധികാരത്തോടുകൂടിയുള്ള ഒരു പെരുമാൾവാഴ്ച എങ്ങനെ നിലവിൽവന്നുവെന്നോ ഇതെങ്ങനെ അപ്രത്യക്ഷമായെന്നോ വിശദീകരിക്കാൻ -- അതായത് പരാമൃഷ്ടമായ കാലഘട്ടത്തിലെ ഭരണകൂടം എന്ന രാഷ്ട്രീയസ്ഥാപനത്തിൻെറ ഉദ്ഭവവും തിരോധാനവും വിശദീകരിക്കാൻ -- രാഘവവാരിയരും രാജൻഗുരുക്കളും ശ്രമിച്ചുകാണുന്നില്ല. 'സംഘകാലകേരള'ത്തിലെ 'തിണ'കളെപ്പോലെ പെരുമാക്കൻമാരും നിശ്ശബ്ദമായി വിടവാങ്ങുകയാണിവിടെ. ക്രി.വ.783-ൽ ജടിലപരാന്തകൻ നെടുഞ്ചെഴിയൻെറ ഇരുപത്തിഏഴാം ഭരണവർഷം പറയുന്ന ലിഖിതത്തിൽ വിഴിഞ്ഞത്തുള്ള കരക്കോട്ട പിടിക്കാനെത്തുന്നതായി പറയുന്ന ചേരൻമാർ മുതൽ വിക്രമചോഴൻെറ നാലാം ഭരണവർഷം (ക്രി.വ.1122) പറയുന്ന തിരുവലഞ്ചുഴി രേഖയിൽ പരാമർശിക്കപ്പെടുന്ന ചേരമനാർ രാമൻവരെയുള്ള പെരുമാക്കൻമാർ മഹോദയപുരം ആസ്ഥാനമാക്കി കേരളം ഭരിച്ചിരുന്നു എന്നത് ഇനിയും കൂടുതൽ തെളിവുകൾ ആവശ്യമുള്ള ഒരു കേരളചരിത്രസങ്കൽപമാണ്. ഇതു വംശാവലിയുടേയോ, ഭരണകാലത്തിൻേറയോ, പിന്തുടർച്ചാവകാശസമ്പ്രദായത്തിൻേറയോ മാത്രം പ്രശ്നമല്ല. ഗോത്രവ്യവസ്ഥയിൽനിന്നുള്ള കേരളീയസമൂഹത്തിൻെറ സംക്രമണഘട്ടത്തിൽ ഉരുത്തിരിഞ്ഞ ഭരണകൂടരൂപത്തെക്കുറിച്ച് കൃത്യമായി ധാരണകൾ രൂപീകരിക്കുന്നതിനാവശ്യമുള്ള അടിസ്ഥാന ചരിത്രവസ്തുതകളാണ്. ഈ പ്രശ്നത്തിൽ ഏതായാലും പുതിയ വെളിച്ചമൊന്നും വീശാൻ ഗ്രന്ഥകാരൻമാർകു കഴിഞ്ഞിട്ടില്ല.

ഏറ്റവും ഒടുവിൽ കാർഷികസമ്പദ്‌വ്യവസ്ഥയിലേക്കു വളർന്ന പ്രദേശമായി കൊസാംബി കേരളത്തെ വിശേഷിപ്പിച്ചിട്ടുണ്ട്.[10] ബ്രാഹ്മണാധിനിവേശവും ഗ്രാമസമൂഹങ്ങളുടെ രൂപീകരണവും ഗോത്രരൂപീകരണത്തിൽനിന്ന് ദേശീയ സമുദായത്തിലേക്കുള്ള പരിവർതനവുമെല്ലാം ക്രമേണ സംഭവിച്ചത് ഒൻപതു മുതൽ പന്ത്രണ്ടാം നൂറ്റാണ്ടുവരെയുള്ള ഈ കാലയളവിലാണെന്നു തോന്നുന്നു. എന്നാൽ ഇത്തരം മാറ്റങ്ങളുടെ പശ്ചാത്തലം 'സംഘകാല'മാണെന്ന ഗ്രന്ഥകാരൻമാരുടെ അഭ്യൂഹത്തിൻെറ പശ്ചാത്തലത്തിലാവണം അവർ പൂർണവളർചയെത്തിയ ഒരു കാർഷികസമൂഹമായി പെരുമാൾവാഴ്ചക്കാലത്തെ കേരളത്തെ വിലയിരുത്തുവാൻ തുനിഞ്ഞിട്ടുള്ളത്.

പെരുമാൾവാഴ്ചയുടെ അന്ത്യം മുതൽ പോർതുഗീസുകാരുടെ ആഗമനം വരെയുള്ള കാലത്തെ കാർഷികവ്യവസ്ഥയുടെ പുനർവ്യാപനം ചർചചെയ്യുന്നഘട്ടത്തിൽ (ഭാഗം അഞ്ച്, *കാർഷിക വ്യവസ്ഥ : പുനർവ്യാപനം*, പു.159-220) കാർഷികോൽപാദന പ്രക്രിയയിൽ പെരുമാൾ വാഴ്ചക്കാലത്തേതിൽനിന്ന് കാര്യമായ മാറ്റമൊന്നും സംഭവിക്കുന്നില്ലെന്ന നിഗമനവും (പു. 166) ഈ അഭ്യൂഹത്തിൻെറതന്നെ അടിസ്ഥാനത്തിലുള്ളതാണെന്നു തോന്നുന്നു. കാർഷികോൽപാദനപ്രക്രിയ എന്നതുകൊണ്ട്

10 *മരുമക്കത്തായം നിലനിൽക്കുന്നത് കാർഷിക സമ്പദ്‌വ്യവസ്ഥ (പ്ലൗ ഇക്കോണമി) യിലേക്ക് വളരെ താമസിച്ചുമാത്രം പ്രവേശിച്ച തിരുവിതാംകൂർ, കൊച്ചി പ്രദേശങ്ങളിലും ചില ഗോത്ര സമുദായങ്ങളിലും മാത്രമാണ്.* ( ഡി. ഡി. കൊസാംബി, *ഇൻട്രഡക്ഷൻ ടു ദ സ്റ്റഡി ഓഫ് ഇന്ത്യൻ ഹിസ്റ്റി* ( ബോംബെ : പോപ്പുലർ പ്രകാശൻ, 1975).

ഗ്രന്ഥകാരൻമാർ ഉദ്ദേശിച്ചിട്ടുള്ളത് കാർഷിക സാങ്കേതികവിദ്യയെ ആണ്. കാർഷികസാങ്കേതികവിദ്യയിലെ ഈ മുരടിപ്പിന്റെ ആന്തരാർഥങ്ങൾ അന്വേഷിക്കാൻ ഗ്രന്ഥകാരൻമാർ മുതിർന്നുകാണുന്നില്ല. അതേസമയംതന്നെ കൃഷിഭൂമിയുടെ വിസ്തീർണത്തിൽ വിസ്മയകരമായ കുതിച്ചുചാട്ടമുണ്ടായതായി അവർ അഭിപ്രായപ്പെടുന്നു. *കാടുതെളിച്ചും കായലുതൂർത്തും വിളഭൂമികൾ പെരുകി. അതിന്റെ പിറകിൽ സ്വാഭാവികമായും ആൾപ്പെരുപ്പമുണ്ടായിരുന്നു. ധാന്യവിളകളും നാണ്യവിളകളും വർധിച്ചു. ആ വർധന വാണിജ്യവികസനത്തിന് കളമൊരുക്കി. പുതിയ അങ്ങാടികളും തുറമുഖങ്ങളും വികസിച്ചുവന്നു. ഇത്തരത്തിലുള്ള ഉൽപാദന-വിനിമയ പ്രക്രിയകളിൻമേൽ നിയന്ത്രണം കയ്യാളുന്ന പ്രാദേശികക്കോയ്മകൾ അധികാരത്തിന്റെ പടവുകൾ കയറിവന്നു. കേരളത്തിന് വേറിട്ടൊരുഭാഷയും പ്രാദേശികസംസ്കൃതിയും ഉരുത്തിരിഞ്ഞുവന്നതും ഇക്കാലത്താണ്,* എന്നിങ്ങനെയാണ് ഈ ചരിത്രപ്രക്രിയ വിശദീകരിച്ചിരിക്കുന്നത് (പു. 160). ഈ ചിത്രം കുറേയൊക്കെ അതിശയോക്തിപരമാണെന്ന് പറയാതെ വയ്യ. കാരണം തിരുവിതാംകൂർപ്രദേശം മാത്രമെടുത്താൽ ശരിയായ കാർഷിക വ്യാപനം സംഭവിക്കുന്ന 1800 മുതൽ 1850 വരെയുള്ള കാലഘട്ടത്തിനു ശേഷവും അൻപതു ശതമാനത്തിലധികം ഭൂമിയും കാടുകൾനിറഞ്ഞതായി തുടരുകയാണ് ചെയ്തതെന്നു കാണാം. സാങ്കേതികവിദ്യയിലും അദ്ധ്വാനസംഘാടനത്തിലും കൃഷിയോടുള്ള സർകാർസമീപനത്തിലുമൊക്കെ വളരെയധികം പരിവർതനങ്ങൾ ദർശിക്കുവാൻ കഴിയുന്ന ഈ കാലഘട്ടത്തിൽപോലും കൃഷിയുടെ വ്യാപനസാദ്ധ്യതകൾ പരിമിതമായിരുന്നു എന്നതാണ് ചരിത്രയാഥാർഥ്യം. ദൂരവാണിജ്യത്തെക്കുറിച്ചും അങ്ങാടികളെക്കുറിച്ചും കാർഷിക വിളകളെക്കുറിച്ചുമെല്ലാം, വിദേശികളുടെ യാത്രാവിവരണങ്ങളിലും മണിപ്രവാള കൃതികളിലും മറ്റും കാണുന്ന പരാമർശങ്ങൾ അക്കാലത്തെ കാർഷിക വ്യാപനത്തിനുള്ള തെളിവായി സ്വീകരിക്കുമ്പോൾ മൊത്തം ഭൂവിസ്തൃതി, ഭൂവിനിയോഗത്തിന്റെ ഘടന, ജനസംഖ്യാ സംക്രമണത്തിന്റെ പടവുകൾ തുടങ്ങി ഓർമയിലുണ്ടാവേണ്ട നിരവധി കാര്യങ്ങൾ പരിഗണിക്കാതെ വിടുകയാണ് രാഘവവാരിയരും രാജൻഗുരുക്കളും ചെയ്യുന്നത്. കാർഷികവ്യവസ്ഥയുടെ അനുസ്യൂതമായ വളർചയും വികാസവും വിഭാവനം ചെയ്യുമ്പോൾ ഉൽപാദനശക്തികളും ഉൽപാദനബന്ധങ്ങളും തമ്മിലുള്ള വൈരുദ്ധ്യം ഏതു പതനത്തിലാണ് നിന്നിരുന്നതെന്ന് വിവരിക്കാൻ ഗ്രന്ഥകാരൻമാർക് കഴിയുന്നില്ല. ഇതേക്കുറിച്ച് അവർ നൽകുന്ന സൂചനയാവട്ടെ കാർഷികവ്യാപനത്തിന്റെ സാദ്ധ്യതകളെക്കുറിച്ചുള്ള ഗ്രന്ഥകാരൻമാരുടെ അനുമാനം ശരിവയ്ക്കുന്നതല്ലതാനും. തൽക്കാലക്കുടിയാൻമാരുടെ എണ്ണം വർധിക്കുകയും, ഭൂമിയിൽനിന്നുള്ള വരുമാനത്തിന്റെ പരിമിതികൾ വിളിച്ചുപറയുന്ന കടം, പലിശ തുടങ്ങിയ സങ്കീർണബന്ധങ്ങൾ വികസിക്കുകയും ചെയ്യുന്ന ഒരു വ്യവസ്ഥയുടെ ആന്തരികവൈരുദ്ധ്യങ്ങൾ ഉൽപാദനശക്തികളുടെ വികാസത്തെ മുരടിപ്പിക്കുന്നതലത്തിൽതന്നെയാണ് നിലനിന്നിരിക്കുക. ഈ പ്രശ്നത്തിന്റെ ഉള്ളടക്കത്തിലേക്ക് ചർച വികസിപ്പിക്കാൻ ഗ്രന്ഥകാരൻമാർ തയ്യാറായിട്ടില്ല.

ചരിത്രസംക്രമണത്തിന്റെ അന്വേഷണമാനദണ്ഡങ്ങളെക്കുറിച്ചുള്ള വിചിന്തനങ്ങൾ അവതരിപ്പിക്കുന്ന ഗ്രന്ഥത്തിന്റെ അവസാനഭാഗം ( ഭാഗം ആറ്, *സാമൂഹിക വികാസഘട്ടങ്ങൾ-സങ്കൽപന പരിഗണന,* പു.223-229) ചരിത്രശാസ്ത്രത്തിലെ സൈദ്ധാന്തികവും ജ്ഞാനസിദ്ധാന്തപരവുമായ ചില സങ്കീർണപ്രശ്നങ്ങളെ

സ്പർശിച്ചുപോകുന്നുണ്ട്. ലോകമുതലാളിത്തവ്യവസ്ഥയുമായി കണ്ണിചേർകപ്പെടുന്നതിനുമുമ്പുള്ള കേരളത്തിൻെറ പ്രാചീന സാമൂഹികവ്യവസ്ഥയും കാർഷികവ്യവസ്ഥയുമാണ് വേർതിരിച്ചുപറയത്തക്കരീതിയിൽ നിലനിന്നിരുന്ന രണ്ട് ഉൽപാദന സമ്പ്രദായങ്ങളെന്ന് ഗ്രന്ഥകാരൻമാർ അഭിപ്രായപ്പെടുന്നു. യൂറോപ്പിലെ ചരിത്രസംക്രമണത്തിന് സമാന്തരമായിനിർത്തി കേരളീയചരിത്രപരിണാമത്തിൻെറ സവിശേഷതകൾ ഇവിടെ വിശദീകരിക്കപ്പെടുന്നു. ഈ രണ്ട് ഉൽപാദനരീതികളേയും കുറിച്ചുള്ള സൈദ്ധാന്തികവും ഘടനാപരവുമായ അന്വേഷണം, വിശകലനപരമായ മുന്നേറ്റമൊന്നും നടത്തുന്നില്ലെന്ന് നാം കണ്ടുകഴിഞ്ഞു. മാത്രമല്ല, ഈ സമീപനത്തിൻെറ പരിമിതികൾ കൂടുതൽ വ്യക്തമാവുന്നത് സംക്രമണകാലങ്ങളെ തിരിച്ചറിയാനോ വിശദീകരിക്കാനോ കഴിയുന്നില്ല എന്നിടത്താണ്. ജാതിവ്യവസ്ഥയുടെ ഒരു സവിശേഷരൂപത്താൽ അതിനിർണയിക്കപ്പെട്ടതും, ഉൽപാദനാടിത്തറ താരതമ്യേന അവികസിതവുമായ ഗ്രാമസമുച്ചയമായിരുന്നു കേരളത്തിലെ പ്രാഗ്-മുതലാളിത്ത സാമൂഹികരൂപീകരണമെന്നത് ഇതിനകം തെളിയിക്കപ്പെട്ടിട്ടുള്ള കാര്യമാണ്. ഉൽപാദന ഉടമസ്ഥത, സാമ്പത്തികമിച്ചത്തിൻെറ സ്വാംശീകരണം, തൊഴിൽ വിഭജനത്തിൻെറ മാനദണ്ഡങ്ങൾ, ഉൽപാദനശക്തികളുടെ നിലവാരം എന്നിവയിൽ കാര്യമായ മാറ്റമൊന്നും ഒൻപതു മുതൽ പതിനഞ്ചാം നൂറ്റാണ്ടുവരെയുള്ള കാലയളവിൽ സംഭവിച്ചില്ലെന്നുതന്നെയാണ് രാഘവവാരിയരുടേയും രാജൻഗുരുക്കളുടേയും വിവരണത്തിൽനിന്ന് മനസ്സിലാക്കാൻ കഴിയുക. സ്വന്തം കണ്ടെത്തലുകളെത്തന്നെ ഭയപ്പെടുകയാണോ അവർ?

## 4

കേരളചരിത്രത്തിലെ നിർണായകമായ സംക്രമണഘട്ടങ്ങളെ അപഗ്രഥിക്കുന്നതിനോ കേരളീയസമൂഹത്തിൻെറ രൂപീകരണത്തിൽ സുപ്രധാനപങ്കുവഹിച്ച ചരിത്രപ്രക്രിയകളെ വിശദീകരിക്കുന്നതിനോ കഴിയുന്നില്ലെന്നതാണ് ഈ ഗ്രന്ഥത്തിൻെറ പ്രധാന പരാജയം. ഇത്തരമൊരു യത്നത്തിനാവശ്യമായ സൈദ്ധാന്തിക സജ്ജീകരണങ്ങൾ ഒരുക്കുന്നതിലും അവർ വിമുഖതകാട്ടിയിരിക്കുന്നു. സംക്രമണരീതികളെക്കുറിച്ചുള്ള ചർചപോലും ഒഴിവാക്കിയിരിക്കുകയാണ് ഈ ഗ്രന്ഥത്തിൽ. ദക്ഷിണേന്ത്യയിലെ മറ്റു പ്രദേശങ്ങളിൽനിന്ന് കേരളത്തെ വേർതിരിച്ചുനിർത്തുന്ന ഘടകങ്ങളെ തിരിച്ചറിയുകയും അവയുടെ ഉദ്ഭവവും വളർചയും അടക്കമുള്ള ചരിത്രപ്രതിഭാസങ്ങളെ വിശദീകരിക്കുകയും ചെയ്യുക എന്നത് കേരളത്തിൻെറ സമൂർതമായ ചരിത്രയാഥാർഥ്യത്തോട് നീതിപുലർത്തിക്കൊണ്ട് ചെയ്യുവാൻകഴിയുക എന്നതാണ് കേരളീയചരിത്രകാരൻ നേരിടുന്ന വെല്ലുവിളി. സൂക്ഷ്മവും സ്ഥൂലവുമായ ചരിത്രപ്രശ്നങ്ങളിൽ യഥാതഥമായ ഇത്തരമൊരു നിലപാടു കൈക്കൊള്ളാൻ കഴിഞ്ഞു എന്നതാണ് ബാലകൃഷ്ണൻെറ പ്രസക്തി. ബാലകൃഷ്ണൻ ചൂണ്ടിക്കാട്ടിയ പാതയിൽത്തന്നെ ചരിത്രകാരൻ ഇനിയുമേറെ പോകാനുണ്ടെന്നുള്ളത് അവിതർകിതമായ കാര്യമാണ്. വഴിമാറിച്ചവിട്ടാൻ ശ്രമിക്കുന്ന രാഘവവാരിയരും രാജൻഗുരുക്കളും ലക്ഷ്യത്തിലെത്തുന്നില്ല എന്നതാണ് ഈ ഗ്രന്ഥത്തിലൂടെ കടന്നുപോവുന്ന ചരിത്രപഠിതാവിനെ നിരാശപ്പെടുത്തുന്ന പരമാർഥം. ■

*കല*

# *കെട്ടിയ ഇടത്തിൻെറ* പരിസ്ഥിതിവിജ്ഞാനീയം : ലാറി ബേക്കറിൻെറ വാസ്തുവിദ്യ

*ആർ. നന്ദകുമാർ*

വശങ്ങളുടെ എണ്ണമനുസരിച്ച് നാലുകെട്ടോ എട്ടുകെട്ടോ ആവുന്ന ഗൃഹ നിർമാണശൈലി കേരളത്തിൻെറ തന തായ പാരമ്പര്യത്തിൽപ്പെടുന്നു. അനേകം അംഗങ്ങളടങ്ങുന്ന കൂട്ടുകുടുംബങ്ങളാണ് ഇത്തരം വീടുകളിൽ താമസിച്ചിരുന്നത്. പത്തൊൻപതാം നൂറ്റാണ്ടിൻെറ പാതിയാ യതോടെ സാമൂഹ്യജീവിതത്തിലും അതിൻെറ അടിത്തറയായ സാമ്പത്തികഘ ടനയിലും കാതലായ മാറ്റങ്ങൾ സംഭ വിച്ചുതുടങ്ങി. കൂട്ടുകുടുബവ്യവസ്ഥ യുടെ ശൈഥില്യവും തുടങ്ങിക്കഴിഞ്ഞു. വിസ്തൃതമായ ഭൂസ്വത്തുക്കൾ കുടുംബാം ഗങ്ങൾ ഭാഗിച്ചെടുത്തു. അവർക് സ്വന്തമായി വീടുകളുണ്ടാക്കേണ്ടിവന്നു. ഇതോടൊപ്പം പരിഷ്കാരികളായ, 'ആധു നികവൽക്കരണം' നേടിയ, ഇടത്തര ക്കാരുടെ വിഭാഗവും സമൂഹത്തിൽ അവ രുടെ സാന്നിദ്ധ്യം അനുഭവപ്പെടുത്തിത്തു ടങ്ങി. നിലവിലുണ്ടായിരുന്ന ഗൃഹനിർമാ ണശൈലിയിൽ മാറ്റങ്ങൾക്ക് ഇവ കാരണ മായി.

പുതിയ ശൈലി വലിയൊര ളവോളം പഴയതിൻെറ തുടർച്ചയായിരുന്നു. എന്നാൽ അതോടൊപ്പംതന്നെ ഈ

പുത്തൻരീതി, പുതുതായി വളർന്നുവരുന്ന മദ്ധ്യവർഗത്തിൻേറയും നഗരവാസിസമൂഹത്തിൻേറയും മാറിയ വീക്ഷണത്തിനും ജീവിതരീതിക്കും ചേരുന്നമട്ടിൽ പഴയതിൻെറ ഘടന സ്വീകരിച്ച് സമർഥമായി രൂപാന്തരപ്പെട്ടിരുന്നു.

കുടുംബകാരണവർക് പ്രാമാണികത കൊടുത്തിരുന്ന പഴയ പിത്രാധിപത്യവ്യവസ്ഥയുടെ പ്രത്യേകതകളായിരുന്നു പരമാധികാരവും അധികാരശ്രേണിയും കുടുംബഭരണനിയന്ത്രണവും; സ്ത്രീപുരുഷവിവേചനത്തിൻെറ കാർകശ്യം; ഒടുങ്ങാത്ത ആചാരമര്യാദകളുടെ അലസതപൂണ്ട നിത്യജീവിതം എന്നിങ്ങനെ പലതും. അവയ്ക്ക് ചേരുംപടിയായിരുന്നു പഴയവീടുകളുടെ ഘടനാപരമായ സവിശേഷതകൾ. ആ കാലം പോയി. പുതിയ നിർമിതികൾ പഴയതിൻെറ രൂപാന്തരം മാത്രമാണെങ്കിലും, അതിൻെറ സങ്കൽപങ്ങളും ലക്ഷ്യങ്ങളും മാറിക്കഴിഞ്ഞിരുന്നു. നാണയസാമ്പത്തികവ്യവസ്ഥയുടെ പ്രാമുഖ്യം സാമൂഹ്യബന്ധങ്ങളിൽ ഒരു ഉപാധിയായി പ്രചരിക്കാൻ തുടങ്ങിയിട്ട് അധികകാലമായിട്ടില്ലാത്ത ഒരു സമൂഹത്തിൽ, വർധിച്ചുവരുന്ന സ്വകാര്യ ഉടമസ്ഥതയുടെ അകമ്പടിയായ സ്വകാര്യതയേയും സുരക്ഷിതത്വത്തേയുംപറ്റിയുള്ള മാറിയബോധത്തിന് നിരക്കുന്നവിധം വീടുകൾ ഒന്നാകെ അടച്ചുറപ്പുള്ളതും വീട്ടുവളപ്പിനുള്ളിൽ പര്യാപ്തിയോടെ നിൽക്കാവുന്നതും ആയിമാറി. കുടുംബത്തിൻെറ ഉടയോൻ എന്നതു മാറി വീട്ടിൻെറ ഉടമ എന്ന അവസ്ഥയുടെ പ്രഖ്യാപനമായി മാറിയ ഇത്തരം വീടുകൾ, ജാതിവ്യവസ്ഥയ്ക്കും കുടുംബബന്ധങ്ങൾക്കും ഉള്ളിൽ ജൻമായത്തമായിരുന്ന വ്യക്തിസ്വത്വത്തിനുപകരം നേട്ടങ്ങളിലൂടെ സാമൂഹ്യാർജിതമായ പുതിയ വ്യക്തിസ്വത്വത്തിൻെറ സ്വാഭാവികമായ പ്രകാശനമായി. പഴയതുപോലെയുള്ള തറയുടെ ആകൃതി, മേൽക്കൂര, തൂണ്, തുലാം, കഴുക്കോൽ എന്നിവചേർന്ന ചട്ടക്കൂട് തുടങ്ങിയവയെല്ലാം പുതിയ ഗൃഹനിർമാണരീതിയിലും നിലനിർത്തിയിരുന്നു. എന്നാൽ അതോടൊപ്പംതന്നെ പൂമുഖം, വരാന്ത, പൂജാമുറി, പുതിയ ആന്തരികസജ്ജീകരണങ്ങൾ എന്നിവ കൂട്ടിച്ചേർതുകൊണ്ട് വീടുകൾക്ക് 'ആധുനികമുഖം' നൽകുകയും ചെയ്തു. അപ്പോഴും, പഴമനസ്സായ തച്ചൻമാരുടെയും കൽപണിക്കാരുടെയും തലമുറകളിലൂടെ പകർന്നുവന്ന കൈക്കണക്കിനും കൈത്തിട്ടത്തിനും അപരിചിതമായിരുന്നില്ല ഈ വീടുകൾ.

തോട്ടവിള സമ്പദ്വ്യവസ്ഥയുടെ വികാസവും ഗൾഫ്പണത്തിൻെറ വരവും തുടങ്ങിയതോടെയാണ് ഇവിടുത്തെ ഗൃഹനിർമാണരീതിയിൽ വമ്പിച്ച മാറ്റമുണ്ടാവുന്നത്. പുതുപ്പണക്കാരനും ഇടത്തരക്കാരനും ഒരുപോലെ 'ആധുനിക'രീതിയിലുള്ള വീട് ആവശ്യമായി വന്നപ്പോൾ, സ്വാഭാവികമായും അവർ സമീപിച്ചത് യോഗ്യതാപത്രങ്ങളുടെ പിൻബലമുള്ള എൻജിനീയറിംഗ് വിദഗ്ദ്ധൻമാരെയായിരുന്നു. ഈ വിദഗ്ദ്ധരാകട്ടെ, വാസ്തുശിൽപവിദ്യയിൽ കാര്യമായ അറിവോ സാരമായ താൽപര്യമോ ഉള്ളവരായിരുന്നില്ല. സാമ്പ്രദായിക നിർമാണശൈലികൾക്കോ ഭൂപ്രകൃതിയുടെ സവിശേഷതകൾക്കോ അവർ തരിമ്പും വിലകൽപിച്ചില്ല. അതുകൊണ്ടുതന്നെ, റീഇൻഫോഴ്സ്ഡ് സിമൻറ് കോൺക്രീറ്റ് [1] എന്ന പുതിയ നിർമാണസാമഗ്രിയെക്കുറിച്ചുള്ള തങ്ങളുടെ പുസ്തകപാഠങ്ങൾ അപ്പടി പ്രയോഗിക്കുക എന്നതിൽ കവിഞ്ഞ് ഒന്നും അവർക് ചെയ്യാൻ കഴിഞ്ഞില്ല. എൻജിനീയറിംഗ് പ്രൊഫഷണലിസത്തിൻെറ മുഖമുദ്രയായ വരപ്പുപലകസമീപനവും കോൺക്രീറ്റ്-

---

1 റീഇൻഫോഴ്സ്ഡ് സിമൻറ് കോൺക്രീറ്റ് : ഭാരവും മർദവും ഏറ്റ് വളയുകയും പൊട്ടുകയും ചെയ്യാതിരിക്കാനായി ഉരുക്കുകൊണ്ടുള്ള ദണ്ഡുകളും കമ്പികളും വലയും ഉൾപ്പെടുത്തി വാർതെടുക്കുന്ന കോൺക്രീറ്റ് – പരി.

കോൺട്രാക്ട്-കമ്മീഷൻ എന്ന മട്ടിലുള്ള അതിൻെറ നിർവഹണരീതിയും കൂടിയായപ്പോൾ, ലാഘവത്വമാർന്ന പുസ്തകപ്രമാണങ്ങളെ വിവേചനമില്ലാതെ എങ്ങനെയും ആവർതിക്കുന്ന ഈ രീതി പടർന്നുപന്തലിക്കുകയും ചെയ്തു.

ഗ്രാമീണസമ്പദ്വ്യവസ്ഥയും അവിടുത്തെ സാമൂഹികബന്ധങ്ങളും രൂപപ്പെടുത്തിയ ഗ്രാമദൃശ്യത്തിൻെറ ഭാഗമായിരുന്നു പഴയകാലവീടുകൾ. ഹസ്സൻ ഫാത്തിപറയുന്നു :

*[അവ വികസിച്ചത് ] അവിടെ ജീവിച്ച മനുഷ്യരുടെ ദൈനംദിനജീവിതത്തിൽനിന്നായിരുന്നു. തങ്ങളുടെ നാടൻ തറികളിലെന്നപോലെ ഗ്രാമത്തിൻെറ രൂപമാതൃക അവർ നെയ്തു, അവിടെ വളരുന്ന വിളകളേയും മരങ്ങളേയും മറക്കാതെ, ആകാശച്ചെരുവിൻെറ ഓരം ചേർന്ന് രൂപവിതാനങ്ങൾക്കുമുന്നിൽ ഒതുക്കത്തോടെ, ഋതുക്കളോടു വിനയാന്വിതരായി.*[2]

പക്ഷേ, പുതിയ വീടുകൾ ഇടത്തക്കാരൻെറ ഇടുങ്ങിയ ചെറുനാഗരികതയുടേതായ വീക്ഷണങ്ങളിലും ജീവിതരീതികളിലും പ്രതിഫലിച്ചുകാണുന്ന 'ആധുനികതാ'സങ്കൽപത്തോട് ഇണങ്ങിപ്പോകുന്ന തരം വങ്കത്തംനിറഞ്ഞ അപഭ്രംശങ്ങളാണ്. വർഷങ്ങളിലൂടെയുള്ള ഇതിൻെറ ഫലമോ, നാട്ടുമ്പുറം മുഴുവൻ കെട്ടിപ്പൊക്കിയ, കണ്ണിൽത്തറയ്ക്കുന്ന 'ആധുനിക' വീടുകൾ എന്നു വിശേഷിപ്പിക്കപ്പെടുന്ന കോൺക്രീറ്റുപെട്ടികളുടെ സ്വഭാവരാഹിത്യംകൊണ്ട് വേർതിരിവില്ലാത്ത ഒരു ഒറ്റനഗരാഭാസപ്രദേശമായി മാറി.

റീഇൻഫോഴ്സ്ഡ് കോൺക്രീറ്റിൻേറയും അതു രൂപം നൽകുന്ന സവിശേഷ ഘടനകളുടേയും, തോതുകളുടേയും, മാനങ്ങളുടേയും, ഉറവിടം പടിഞ്ഞാറൻ 'ആധുനികത'യുടെ ചരിത്രപശ്ചാത്തലത്തിലാണ്. പാശ്ചാത്യനാടുകളിലെ വ്യാപകമായ വൻനഗരവൽക്കരണത്തിൻെറ സാഹചര്യത്തിലാണ് അതിൻെറ തുടക്കം. യൂറോപ്യൻ മുതലാളിത്തത്തിൻെറ അക്രമവളർച്ചയുടെ ഒരു പ്രത്യേകമുഹൂർതവുമായി അത് സന്ധിപ്പെട്ടിരിക്കുന്നു. കമ്പോളസംസ്കാരത്തിന് സഹജമായ അച്ചിലിട്ടതുപോലുള്ള 'ക്രമപ്പെടുത്തലി'നും 'ചുരുക്കിയൊതുക്കലി'നും, അതിസാങ്കേതികത്വത്തിന് അഭിലഷണീയമായ 'നിർദാക്ഷിണ്യമായ കാര്യക്ഷമത'യ്ക്കും ഏറ്റവും യോജിച്ചതായിരുന്നു പുതിയ നിർമാണശൈലി. ഈ നിർമാണശൈലിയുടെ രൂപപരമായ പ്രത്യേകതകൾ സമകാലീനപാശ്ചാത്യസംസ്കാരത്തിൻെറ ലാക്ഷണികതയുടെ മണ്ഡലത്തിൽനിന്ന് സ്വീകരിക്കപ്പെട്ടവയാണ്. ലോപിച്ച ഡിസൈനിൻെറ പ്രയുക്തമായ സൗന്ദര്യവിദ്യയും, ഏകകങ്ങളുടേയും ഗണങ്ങളുടേയും അക്കമിട്ട ആവർതനത്തിൻെറ അടുക്കൊപ്പിച്ച സമതാളവും, ജ്യാമിതീയ ലഘൂകരണത്തിൻെറ യുക്തിപരതയും ആയിരുന്നു മുഖ്യമായും ഈ സവിശേഷതകൾ. പക്ഷേ, പെട്ടെന്നുതന്നെ ആധുനികോത്തരകാലഘട്ടത്തിൽ, ഈ നിർമാണശൈലി നേരിട്ട പ്രധാനപ്രശ്നം സ്ഥലവും സ്ഥാനവും ഇല്ലാതെ വിഘടിതമായ, ഉപഭോഗസംസ്കാരത്തിൽ മുങ്ങിയ ജനങ്ങളുടെ മഹാസമൂഹങ്ങൾക്കുവേണ്ട അതിസ്ഥലങ്ങൾ ഒരുക്കുക എന്നതായിരുന്നു -- പൊതുസ്ഥലങ്ങളും, നഗരമദ്ധ്യത്തിൽ തുറസ്സായ സ്ഥലങ്ങളും, നടപ്പാതകളോടുകൂടിയ തിരക്കുപിടിച്ച വ്യാപാരകേന്ദ്രങ്ങളും, ആളുകൾ തിങ്ങിഞെരുങ്ങുന്ന അംബരചുംബികളായ ഓഫീസുസങ്കേതങ്ങളും ബഹുനിലകളോടുകൂടിയ പാർപിടങ്ങളും. ഫ്രെഡറിക്

2 ഹസ്സൻ ഫാത്തി, *ആർകിടെക്ചർ ഫോർ ദ പുവർ*, (ഷിക്കാഗോ : യൂണിവേഴ്സിറ്റി ഓഫ് ഷിക്കാഗോ, 1973), പു. 45.

ജെയിംസൺ[3] അഭിപ്രായപ്പെട്ടതുപോലെ, വാസ്തുവിദ്യാപരമായ ആധുനികതയ്ക്ക് സവിശേഷമായിരുന്ന വരേണ്യമായ സംയമനത്തിൽനിന്ന് വ്യത്യസ്തമായി ആധുനികോത്തരശൈലി സംസാരിച്ചത് തരംതാണ സാരശൂന്യമായ പുറംപകിട്ടിൻേറയും കമ്പോളചിഹ്നവ്യവസ്ഥയുടേയും ഭാഷയായിരുന്നു - അങ്ങനെ, സ്വയം അപ്രസക്തമാക്കുന്ന ക്ലീഷെയുടെ ബഹുലതയിലൂടെ ഉപഭോഗസംസ്കാരവുമായി താദാത്മ്യപ്പെട്ടുകൊണ്ട്. അന്തർദേശീയമെന്ന് കരുതപ്പെടുന്ന ഒരു സാമാന്യശൈലി പരോക്ഷമായി ചാർത്തിക്കൊടുക്കുന്ന 'ആധുനികത'യുടെ ആധികാരികതയിലൂടെയുള്ള ഇത്തരം വാസ്തുവിദ്യാപ്രവർത്തനത്തിൻേറ പ്രചാരം പല അർഥത്തിലും ബഹുരാഷ്ട്രകുത്തകമുതലാളിത്തത്തിൻേറ ആഗോളവ്യാപനത്തിന് സമാന്തരമാണ്. ഇത്തരം ഒരു സാമാന്യശൈലിയെ അന്തർദേശീയമാക്കിയത്, പ്രവർത്തനരീതികളേയും സാമഗ്രികളേയും സംബന്ധിച്ച തൊഴിൽപരമായ പതിവുസങ്കേതങ്ങൾ അതിൻേറ സാങ്കേതിക-സൗന്ദര്യശാസ്ത്രവശങ്ങളെ പൊതുചിട്ടകളായി ഏകീകരിച്ചുകൊണ്ടാണ്. സർകാരാപ്പീസുകളും, ആശുപത്രികളും ഹോട്ടലുകളുംതൊട്ട് സ്വകാര്യവസതികൾവരെ ഈ ശൈലിയുടെ കേന്ദ്രീകൃതഎൻജിനീയറിംഗ് പ്രമാണങ്ങളും, നിയന്ത്രിതമായ ക്രമവും, ജനങ്ങളെ നിലവിലുള്ള വ്യവസ്ഥിതിയുടെ താങ്ങുകളാക്കി ചുരുക്കുന്ന കേന്ദ്രീകൃതാധികാരത്തിൻേറയും അതിൻേറ സാധൂകരണത്തിൻേറയും പ്രകാശനമായി. വാസ്തവത്തിൽ ആധുനികമോ പ്രാദേശികമായി വികസിച്ചതോ അല്ലാത്ത ഈ രീതിയുടെ സ്വഭാവരാഹിത്യംതന്നെയായിരിക്കണം ഒരുപക്ഷേ പാശ്ചാത്യനാടുകളിലെന്നപോലെതന്നെ മൂന്നാംലോകരാജ്യങ്ങളിലും അതിൻേറ പ്രചാരത്തിന് വഴിതെളിച്ചത്. മൂന്നാംലോകരാജ്യങ്ങളിലെ സാഹചര്യങ്ങളിൽ ഇത്തരം നിർമാണരീതിയുടെ പ്രയുക്തതയ്ക്കും യുക്തിപരതയ്ക്കും കാര്യമായ പ്രസക്തിയുമുണ്ടായിരുന്നില്ല. ആ ഭൂവിഭാഗങ്ങളിലെ ജീവിതപരിതസ്ഥിതിയുമായി ഒരു ബന്ധവും പുലർതാത്തതുമായിരുന്നു ആ നിർമാണസാമഗ്രികളുടെ ഭൗതിക ഗുണങ്ങൾ. എന്നിട്ടും ഇതാണ് 'ആധുനികത' എന്ന ചിന്തയുടെ മൗഢ്യത്തിൽ അവർ തൃപ്തി പൂണ്ടു.

അടുത്തകാലത്തായി പല മൂന്നാം ലോകരാജ്യങ്ങളിലും പ്രാദേശികമായ പ്രത്യേകതകൾക്കും പാരമ്പര്യത്തിനും യോജിച്ചവിധത്തിലുള്ള ബദൽവാസ്തുവിദ്യാപ്രയോഗത്തിനുള്ള ശ്രമങ്ങൾ തുടങ്ങിയിട്ടുണ്ട്. പക്ഷേ അവിടവിടെയായി ഒറ്റപ്പെട്ട ഈ ശ്രമങ്ങൾക്ക്, ഒരു പുതിയ ശൈലിയുടെ കൂടുതൽ വിശാലമായ പ്രയോഗസാധ്യതകളിലൂന്നുന്ന പ്രസ്ഥാനമായി സംഘടിതമായി മാറാൻ കഴിഞ്ഞിട്ടില്ല. പൊതുവേ കാണുന്ന പ്രവണത പാരമ്പര്യരീതിയുടെ പലതരം തുണ്ടുകൾ ആധുനികനിർമിതിക്കുമേൽ വച്ചുകെട്ടുന്നതിലൂടെ പഴമയുടെ അനുകരണമാവുക എന്നതാണ്. ഇതിൻേറ ഫലം പല കാലഘട്ടശൈലികളുടെ ഒരു കൂട്ടുചേരുവയാണ് -- വാസ്തുവിദ്യയുടെ ഭാഷയിൽ ഹിസ്റ്റോറിസിസമെന്ന് വിശേഷിപ്പിക്കപ്പെടുന്നവ. വൈകൃതംനിറഞ്ഞ ഇത്തരം അബദ്ധപഞ്ചാംഗങ്ങൾ നമ്മെ ഓർമിപ്പിക്കുന്ന വസ്തുത ഇതാണ് : ശരിക്കും നവീകരണക്ഷമമായ ഒരു രീതി എന്നത് ശൈലീപരമായ പരിഗണനകളിലൂടെമാത്രം ചെന്നെത്തുന്നതല്ല; പരിസ്ഥിതി, ജീവിതരീതി, സംസ്കാരം എന്നിവ കണക്കിലെടുത്ത് രൂപപ്പെടുത്തുന്ന സമഗ്രമായ

3 ഫ്രെഡറിക് ജെയിംസൺ, 'പോസ്റ്റ് മോഡേണിസം ഓർ ദ കൾച്ചറൽ ലോജിക് ഒഫ് ലേറ്റ് ക്യാപിറ്റലിസം', *ന്യൂലെഫ്റ്റ് റെവ്യൂ*, ലക്കം 146, ജൂലൈ-ആഗസ്റ്റ് 1984.

സാമൂഹികവീക്ഷണത്തിൻെറ അടിസ്ഥാനത്തിൽമാത്രം സാധിക്കുന്ന ഒന്നാണ്.

രസകരമായ സംഗതി, കഴിഞ്ഞ കുറച്ചുവർഷങ്ങളായി കേരളത്തിലെ വാസ്തുവിദ്യാരംഗത്ത് ഇത്തരം സാമൂഹികവീക്ഷണംകൊണ്ട് സാർഥകമായ ആർജവമുള്ള നവീകരണശ്രമങ്ങൾ നടത്തിയത് ഒരു ഇംഗ്ലീഷുകാരനാണ് എന്നതാണ് – ലാറി ബേക്കർ.

അന്യനാട്ടിൽവന്ന് പ്രവർത്തനത്തിലേർപെടുന്ന മറ്റേതൊരു വാസ്തുശിൽപിയുടെയും കാര്യത്തിലെന്നപോലെ, അദ്ദേഹത്തിനും താൻ ജനിച്ചുവളർന്ന നാട്ടിലേതിൽനിന്നും വ്യത്യസ്തമായ സാമൂഹികസാമ്പത്തികാവസ്ഥയെ മുന്നിൽക്കണ്ട് പ്രവർത്തിക്കേണ്ടിയിരുന്നു. തനിക്കു പരിശീലനംലഭിച്ച സമ്പ്രദായത്തിൻേറതിൽ നിന്നും ഭിന്നമായ രൂപ-ഘടനാ മാനദണ്ഡങ്ങളെ ആവിഷ്കരിക്കുകയും ആവശ്യമായിരുന്നു. ഉഷ്ണമേഖലാപ്രദേശങ്ങളിലെ മണ്ണിൻേറയും പ്രകൃതിയുടേയും പ്രത്യേകതകൾക്കുപുറമേ സൂക്ഷ്മങ്ങളായ സാംസ്കാരികഘടകങ്ങളേയും കണക്കിലെടുക്കേണ്ടിയിരുന്നു. ഇവയാകട്ടെ വീടിൻെറ കാര്യത്തിൽ സവിശേഷപ്രാധാന്യമുള്ളതാണുതാനും. വീട് അതിൻെറ പ്രയുക്തമായ ആവശ്യങ്ങളെ നിറവേറ്റുമ്പോൾത്തന്നെ സാമൂഹികമൂല്യവിധാനക്രമത്തിനെതിരെ സ്വയം സ്ഥാനം കണ്ടെത്തുന്നു.

*ഒരു വീടിന് സമൂഹത്തിലെ അതിൻെറ പദവിയെക്കുറിച്ച് പൂർണമായ ബോധമുണ്ട്. ഒരാൾ സാമൂഹ്യശ്രേണിയിൽ തൻെറ മുകളിലുള്ളവരാരെന്നും കീഴ്ക്കിടക്കാരാരെന്നും അറിയുന്നതുപോലെതന്നെ, ഒരു വീട് അതിൻെറ അന്തസ്സിന് അനുയോജ്യമായ സ്ഥാനംകണ്ടെത്തുകയും, വലിപ്പം, വച്ചുപിടിപ്പിക്കുന്ന വസ്തുവകകളുടെ ധാരാളിത്തം അല്ലെങ്കിൽ ദാരിദ്ര്യം എന്നിവയിലൂടെ സമൂഹത്തിൻെറ ഘടനാപരമായ ഉച്ചനീചത്വങ്ങളുടെ സംവിധാനത്തിൽ സൂക്ഷ്മതയോടെ സന്ധിച്ചേരുകയുംചെയ്യുന്നു.*[4]

താമസിക്കുന്ന വ്യക്തിയും അയാളുടെ സാമൂഹികപദവിയും, വീട്ടുടമ, താമസക്കാരൻ, ഗൃഹനാഥൻ എന്നീ വ്യത്യസ്തവും പരസ്പരം ബന്ധപ്പെട്ടതുമായ ധർമങ്ങളിൽ തെളിയുന്ന അയാളുടെ വ്യക്തിത്വം, ഈ വശങ്ങളെ വീടുമായി ബന്ധപ്പെടുത്തി അയാൾ സ്വയം കാണുന്ന രീതി, ഇവയൊക്കെ വാസ്തുശിൽപി പരിഗണിക്കേണ്ടിയിരിക്കുന്നു. സ്വകാര്യത, അടുപ്പം, കൂട്ടായ്മ, അയൽബന്ധം എന്നിവയെക്കുറിച്ച് ഓരോ സമൂഹത്തിനുമുള്ള പരികൽപനകളിലൂടെയാണ് പെരുമാറ്റസ്ഥലങ്ങളുടെ വ്യക്ത്യാന്തരീയ വ്യവഹാരക്രമങ്ങളെ അത് നിർവചിക്കുകയും ആവിഷ്കരിക്കുകയും ചെയ്യുന്നത്. വ്യക്ത്യാന്തരീയപാരസ്പര്യത്തിൻേറതായ ഇത്തരം വ്യവസ്ഥാപിത രൂപമാതൃകകൾക്ക് വീടാണ് മൂർതരൂപം നൽകുന്നത് - *സമൂഹത്തിൻെറ ഘടനാപരമായ ഉച്ചനീചത്വങ്ങളുടെ സംവിധാനത്തിൽ സൂക്ഷ്മതയോടെ സന്ധിചേർന്നുകൊണ്ട്.*

തൂണ്, തുലാം, സ്ലാബ് എന്നിവയുടെയും കോൺക്രീറ്റ് ഇടനിറയ്ക്കുന്ന രീതിയുടേയും മുഷിപ്പനും വഷളുമായ പ്രയോഗത്തോടും, അതിൻെറ ഫലമായുണ്ടാവുന്ന കെട്ടിടത്തിൻെറ അളവ്, തോത്, രൂപമാതൃക എന്നിവയോടും തീർത്തും അകൽച്ചപുലർത്തുന്നതാണ് ബേക്കറിൻെറ വാസ്തുവിദ്യ. എങ്കിലും കേവലം ശൈലീപരമായ പരിഗണനകൾക്കുള്ളിൽ ഒതുങ്ങുന്നതല്ല ഈ വ്യത്യാസങ്ങൾ. തൻെറ തൊഴിൽജീവിതത്തിൻെറ ആദ്യദിനങ്ങളിൽ ഏറെ ഭാഗം അദ്ദേഹം ഇന്ത്യയുടെ പലഭാഗങ്ങളിലായി ഗ്രാമീണരുടെകൂടെയാണ് കഴിഞ്ഞത്. സാധാരണ ജനങ്ങളുടെ ആവ

4 എച്ച്. ഫാത്തി, *അതേപുസ്തകം*, പു. 51

ശ്യങ്ങൾ, ഭക്ഷണരീതി, ജോലി, പാചക വിധി, കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ, അവരുടെ സാമൂഹികവും മതപരവുമായ ആചാരരീതികൾ തുടങ്ങിയ വയെല്ലാം അദ്ദേഹം അടുത്തറിയാൻ ഇട യായി. അതുകൊണ്ടാണിപ്പോഴും താൻ മനസ്സിൽ കാണുന്ന ജനവിഭാഗം തന്റെ നൂതനപദ്ധതികളോട് ഉദാസീനതപുലർ തുമ്പോഴും (അത്തരം പദ്ധതികൾ അടുത്ത കാലത്തായി ധനികരുടെ ഇട യിലാണ് കമ്പമായി മാറിക്കൊണ്ടിരിക്കു ന്നത്), ബേക്കർ താൽപര്യപൂർവം ചെല വുചുരുക്കിയ ഗ്രാമീണഗൃഹനിർമാണത്തി ൽ ബദ്ധശ്രദ്ധനായിരിക്കുന്നത്. അദ്ദേഹ ത്തിന്റെ ലേഖനങ്ങൾ, കേരളത്തിലെ *കോസ്റ്റ്ഫോഡി*ലും, രാജ്യത്തിന്റെ ഇതര ഭാഗങ്ങളിലുള്ള ഗൃഹനിർമാണപദ്ധതികളി ലുമുള്ള അദ്ദേഹത്തിന്റെ പങ്കാളിത്തം, പൊതുതാൽപര്യമുണർത്തുന്ന കാര്യങ്ങളെ ക്കുറിച്ചും പരിസ്ഥിതിപ്രശ്നങ്ങളെ ക്കുറിച്ചുമുള്ള അദ്ദേഹത്തിന്റെ നിലപാ ടുകൾ തുടങ്ങിയവ ഇത് വ്യക്തമാക്കുന്നു. ജനങ്ങളെപ്പറ്റിയും ജീവിതത്തെപ്പറ്റിയും, അവരുടെ പ്രാഥമികവും അസ്തിത്വപര വുമായ ഒരു ആവശ്യത്തെക്കുറിച്ചുമുള്ള ഈ വ്യഗ്രതയും അനുഭാവവുമാണ് വാസ്തുവിദ്യയോടുള്ള അദ്ദേഹത്തിന്റെ സമീപനത്തെ ധാർമിക പ്രതിബദ്ധത യിൽനിന്നും വിശ്വാസത്തിൽനിന്നും ഉരു ത്തിരിഞ്ഞ അഗാധമായ മാനവിക തകൊണ്ട് സാർഥകമാക്കുന്നത്. ഇതുകൊ ണ്ടുതന്നെയാണ് വാസ്തുവിദ്യയോടുള്ള കരവേലയുടേതായ അദ്ദേഹത്തിന്റെ സമീപനം, കക്ഷികളോടുള്ള പ്രൊഫ ഷണൽ സമീപനത്തിൽനിന്നും വ്യത്യ സ്തമാവുന്നത്.

ചെലവുചുരുക്കി നിർമിക്കുന്ന കെട്ടിടങ്ങളോടാണ് ബേക്കറിന് പ്രിയം. അദ്ദേഹത്തിൻേറ കെട്ടിടങ്ങൾ സ്ഥലം പര മാവധി ഉപയോഗപ്പെടുത്തുന്നവയുമാണ്. ഇത് സാധിക്കുന്നത് സാധനസാമഗ്രി കളുടെ ഉപയോഗത്തിൽ പാലിക്കുന്ന സൂക്ഷ്മതയും മിതത്വവും വലിപ്പ ത്തിന്റെയും തോതിന്റെയും കാര്യത്തിൽ പാലിക്കുന്ന എളിമയും കൊണ്ടാണ്. അദ്ദേ ഹത്തിന്റെ ശൈലീപരമായ ആഭിമു ഖ്യങ്ങളും മുൻഗണനകളും അധികവും എൻജിനീയറിംഗ് പ്രമാണങ്ങളുടേയും നിർ മാണരീതിയുടേയും കാര്യമായി ഉരുത്തിരി ഞ്ഞവയും, ഒരു ദർശനത്തിന്റെ സമഗ്ര തകൊണ്ട് സുനിബദ്ധമായവയുമാണ്. ബേക്കറെ സംബന്ധിച്ചിടത്തോളം ഉരുക്കും സിമൻറും വ്യാവസായികനിർമാണപ്രവർ ത്തനങ്ങൾ, പാലങ്ങൾ തുടങ്ങിയ കൂട്ടായ ആവശ്യങ്ങൾക്കുവേണ്ടിമാത്രം ചെലവഴി ക്കാനായി കരുതലോടെ മിച്ചം വയ്ക്കാനു ള്ളതാണ്. കാരണം, അത്തരം സാധനസാ മഗ്രികളുടെ ഉൽപാദനത്തിനാവശ്യമായ പ്രകൃതിവിഭവങ്ങളുടെ ലഭ്യത കുറഞ്ഞു കൊണ്ടിരിക്കയാണ്. അവയുടെ നിർമാണം വൻതോതിലുള്ള ഊർജവും അദ്ധ്വാനവും ആവശ്യപ്പെടുന്നതുമാണ്. സാധനസാമഗ്രി കൾ, അവയുടെ ഉൽപാദനം എന്നിവ യുമായി ബന്ധപ്പെട്ട ഇത്തരം കാര്യങ്ങൾ ഭാവിസമൂഹത്തെ ബാധിക്കുന്ന നിരവധി പ്രശ്നങ്ങളിൽനിന്ന് വേറിട്ട് നിൽക്കുന്നവ യല്ല. ഭാരം താങ്ങാൻ ചുടുകട്ടയ്ക്കുള്ള കഴിവ് പരീക്ഷിക്കപ്പെട്ടിട്ടും തെളിയിക്ക പ്പെട്ടിട്ടും ഉണ്ട്. അതുകൊണ്ട് ബേക്കർ, ചുവരിന് ഒറ്റച്ചുടുകട്ടയുടെ കനം മതി യെന്നുവയ്ക്കുന്നു.

വീടിന്റെ ഉറപ്പിനേയും സുരക്ഷിത ത്വത്തേയുംകുറിച്ചുള്ള വേവലാതികളിൽ നിന്നുണ്ടാവുന്ന പരാതികൾ ആദ്യകാലത്ത് ഉയർന്നുവന്നിരുന്നു. പലരെ സംബന്ധിച്ചിട ത്തോളവും, നിർമാണം നല്ലതോ മോശമോ എന്നതിനെപ്പറ്റിയുള്ള ധാരണ പണിയുടെ ഉറപ്പിനേയും അതിന്റെ മറു വശമായ പൊളിഞ്ഞുവീഴാനുള്ള സാദ്ധ്യ തയേയും പറ്റിയുള്ള മാനദണ്ഡങ്ങളിൽ ഒതുങ്ങിനിന്നു. ഇത്തരം പ്രശ്നങ്ങൾ (ഏതൊരു വാസ്തുശിൽപിയും തീർ

ചയായും ചെയ്യുന്നതുപോലെ) പരിഗണിച്ചുകഴിഞ്ഞാൽ വേണ്ടത് ജീവിതമെന്ന സങ്കീർണപ്രതിഭാസത്തെ ഉൾക്കൊള്ളുന്ന മാറ്റങ്ങളെ അവയുടെ മാനുഷികപ്രസക്തിയോടെ അംഗീകരിക്കുക എന്നതാണ്. ഇതാണ് സർകാർകെട്ടിടങ്ങൾപോലെ പൊതു ആവശ്യങ്ങൾക്കുള്ള കെട്ടിടങ്ങളിൽനിന്നും ആരാധനാലയങ്ങളിൽനിന്നും വ്യത്യസ്തമായി, വീടുകൾ നിർമിക്കുന്നതിനോടുള്ള ബേക്കറിൻെറ സമീപനത്തിൻെറ അടിസ്ഥാന തത്വം. മാറുന്ന പരിതോവസ്ഥകളുമായി വീട് ഇണങ്ങുന്നതായിരിക്കുമ്പോൾതന്നെ, അതിൻെറ നിർദേശമാനം ആ മാറ്റങ്ങളെപ്പറ്റിയുള്ള തൻെറ ഉൾക്കാഴ്ചയിൽനിന്നുമാവണം; അതായത്, അവമൂല്യമുക്തമല്ല. കുടുംബം എന്ന ആശയത്തിലും, വീട്ടിനുള്ളിൽക്കഴിയുന്ന സമയത്തിലും, ആധുനിക യന്ത്രോപകരണങ്ങൾ കാരണം ദിനചര്യകളിലും, തലമുറകൾ തമ്മിലുള്ള മനോഭാവത്തിലും എല്ലാം സംഭവിക്കുന്ന മാറ്റങ്ങൾ കണക്കിലെടുക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് വീടിൻെറ യുക്തിപരമായ ആയുസ്സ് തലമുറകളുടെ കാലയളവിനെ മുൻനിർത്തിക്കാണുന്ന ബേക്കറിൻെറ വീക്ഷണത്തിന് കെട്ടുറപ്പിൻെറയോ അതിൻെറ അഭാവത്തെയോ പറ്റിയുള്ള മാനദണ്ഡങ്ങളെക്കവിയുന്ന സാർഥകത കൈവരുന്നത്.

പൊതുവേ അദ്ദേഹത്തിൻെറ വീടുകളുടെ ഘടനയിലും ശിൽപബന്ധത്തിലും അവതരണത്തിലും സാമ്പ്രദായിക കേരളീയവാസ്തുശിൽപശൈലിയുടെ പല അംശങ്ങളും കാണാം. എങ്കിലും അദ്ദേഹം അത് സാധിക്കുന്നത് ആ ശൈലിയുടെ പ്രകടമായ ചില സവിശേഷതകൾ ഉപരിപ്ലവമായി വച്ചുകെട്ടുന്നതുവഴിയല്ല. നാടൻശൈലിയിലുള്ള വീടിൻെറ ഘടനാക്രമം, ശിൽപബന്ധം, സവിശേഷരൂപമാതൃകകൾ അളവുകൾ എന്നിവയിലെല്ലാം രൂപവും പ്രയുക്തതയും തമ്മിൽ പ്രകടനപരമല്ലാത്ത സമന്വയം കൈവരിക്കുന്നുണ്ട്. തുറന്ന, സംശ്ലേഷണപരമായ അദ്ദേഹത്തിൻെറ സമീപനം ഇവയെ എല്ലാം സ്വാംശീകരിക്കാറുണ്ട്. ഉദാഹരണത്തിന്, അദ്ദേഹത്തിൻെറ മേൽക്കൂരകൾ പഴയരീതിയിലുള്ള ചെരിച്ചുകെട്ടിയ, ചുവരിൽനിന്ന് ഓരംതള്ളിനിൽക്കുന്ന കൂരകളുടെ രൂപഭേദമാണ്. അതുവഴി സൺഷേയ്ഡ് ഒഴിവാക്കാനും കഴിയുന്നു. എങ്കിലും രൂപാന്തരീകരണത്തിലൂടെയും അപ്രതിസാമ്യത്തിലൂടെയും വൈവിധ്യവൽക്കരണത്തി ലൂടെയും മേൽക്കൂരയുടെ പുതിയ ഘടനാരൂപങ്ങളിൽ അദ്ദേഹം എത്തിച്ചേരുന്നു. അദ്ദേഹത്തിൻെറ രൂപങ്ങളുടെയും ബിംബങ്ങളുടെയും സഞ്ചയം പ്രകരണത്തിനുള്ളിൽനിന്നും സാംഗത്യത്തോടുകൂടി എത്തിച്ചേരുന്നതാണ് - കൃതകമായ വരുത്തിക്കൂട്ടൽ ലേശവുമില്ലാതെ. ഇവിടെയാണ് ബേക്കറിൻെറ കെട്ടിടങ്ങൾ അദ്ദേഹത്തിൻെറ പല അനുകർതാക്കളുടേതിൽനിന്നും വ്യത്യസ്തമായിരിക്കുന്നത്. ചില ഗതകാലശൈലികളുടെ മാനറിസങ്ങളും മോട്ടിഫുകളും ഏച്ചുകൂട്ടി പാരമ്പര്യത്തിൻെറ മേനിവരുത്തുന്ന എളുപ്പവഴി അവലംബിക്കുന്ന അത്തരക്കാരുടെ നിർമിതികൾ ധൂർതമായ ഡിസൈൻ ആർഭാടങ്ങളും മാളികക്കോമാളിത്തങ്ങളുമായി മാറുന്നത് സാധാരണ കാഴ്ചയാണ്.

*കെട്ടിയ ഇട*ത്തിൻെറ – മനുഷ്യനിർമിതസ്ഥലത്തിൻെറ – പരിസ്ഥിതിവിവക്ഷകളെക്കുറിച്ചും അതിൻെറ അനുബന്ധമായ സാമൂഹികവും നൈതികവുമായ പ്രശ്നങ്ങളെക്കുറിച്ചും ദത്തശ്രദ്ധനായ ബേക്കറിൻെറ വാസ്തുശിൽപങ്ങൾ, നിസ്തേജവും മനുഷ്യപ്പറ്റില്ലാത്തതും സ്വയംതൃപ്തമായ ഭൗതികത വിളിച്ചോതുന്നതുമായ കോൺക്രീറ്റ് നിർമിതികളിൽനിന്ന് തീർതും ഭിന്നമാണ്. അതിവേഗം തിരസ്കൃതമായിക്കൊണ്ടിരിക്കുന്ന മാനുഷികവും വൈയക്തികവുമായ ഒരു ഘടകത്തെ മാറുന്ന പരിതസ്ഥിതിയുമായി

താളപ്പെടുത്താനുള്ള വ്യഗ്രത അദ്ദേഹത്തിൻെറ വാസ്തുശിൽപങ്ങളിൽ കൂറിട്ടു നിൽക്കുന്നതു കാണാം. വാസ്തുശിൽപത്തെ സംബന്ധിച്ചിടത്തോളം, ഐന്ദ്രിയപ്രേരണകളും കാഴ്ചശീലങ്ങളും നമ്മെ ഇണക്കിനിർത്തുന്ന അനുഭവങ്ങളുടെ മൂർത്തജൈവതലങ്ങളുടെ അടിത്തറയുമായുള്ള ജീവത്തായ സമ്പർക്കത്തിൻെറയും ഉൻമുഖത്വത്തിൻെറയും പ്രകാശനമാണ് ഈ ഘടകം. സാധാരണ കോൺക്രീറ്റുനിർമിതികൾ രൂപകൽപനചെയ്യുന്നത് പ്രകൃതിദൃശ്യത്തിന് പുറംതിരിഞ്ഞുകൊണ്ടും 'അടച്ചുറപ്പു'ള്ളതാക്കുക വഴി എല്ലാവിധ അയൽബന്ധങ്ങൾക്കും നേരേ മുഖംതിരിച്ചുകൊണ്ടുമാണ്. ഭൂപ്രകൃതിയുടെ സവിശേഷതകളെ പരിഗണിച്ചും, സ്ഥലത്തിൻെറ ഉയർച്ചയേയും താഴ്ചയേയും, നിരപ്പിനേയും ചെരിവിനേയും കണക്കിലെടുത്തും, ചേലും ഒരുക്കും ഇല്ലായ്മയെ വഴിപ്പെടുത്തിയും ക്രമക്കേടുകളെ സമീകരിച്ചും, വളർന്നു നിൽക്കുന്ന ഒരു മരത്തെ ഉരുളൻകല്ലു പാകിയ നടുമുറ്റത്തു നിലനിർത്താൻ വഴി കണ്ടെത്തിയും ബേക്കറിൻെറ കെട്ടിടങ്ങൾ ചുറ്റുപാടുമായും പ്രകൃതിദൃശ്യവുമായും സമഭാവമാർജിക്കുന്നു. പ്രകൃതിദത്തമായ ഓരോ അംശത്തേയും കൈക്കൊള്ളുകയും ഓരോന്നിനും തൻെറ വിധാനക്രമത്തിൽ അതിൻെറ വിഹിതം ചാർത്തിക്കൊടുക്കുകയും ചെയ്യുന്നു ബേക്കർ. അങ്ങനെ പരിസരവും നിർമിതിയും, പ്രകൃതിദൃശ്യവും മനുഷ്യാവാസവും സ്വാരസ്യമാർന്ന പാരസ്പര്യത്തിലും ലയത്തിലും വേഴ്ചപ്പെടുന്നു, *ആകാശച്ചെരുവിൻെറ ഓരംചേർന്ന് രൂപവിതാനങ്ങൾക്കു മുന്നിൽ ഒതുക്കത്തോടെ, ഋതുക്കളോടു വിനയാന്വിതരായി.* ഇതുമായി അടുത്ത് ബന്ധം പുലർത്തുന്നതാണ് ബഹുനിലക്കെട്ടിടങ്ങൾ രൂപകൽപനചെയ്യുമ്പോഴും അതിൻെറ ഘടനാവിധാനത്തിൽ തിരശ്ചീനത പുലർത്തുന്നതു വഴി, അവ പരിസരങ്ങളെ മറികടന്ന് തലയുയർത്തി നിൽക്കാതിരിക്കാൻ ബേക്കർ കാണിക്കുന്ന ശ്രദ്ധ.

സാധാരണ കോൺക്രീറ്റ്കെട്ടിടത്തിലെ ഏകതാനമായ നേർരേഖകളും, സമകോണായ മൂലകളും, തള്ളിനിൽക്കുന്ന സൺഷെയിഡോടുകൂടിയ ചതുരാകൃതിയിലുള്ള കണ്ണാടി ജനലുകളും, മഴയും വെയിലുമേറ്റ് പായലുപിടിച്ച വെള്ളതേച്ച ചുമരുകളുടെ വിരസമായ നിരപ്പും, അവയുടെയൊക്കെ അയവില്ലാത്ത ജ്യാമിതീയസവിശേഷതകൾക്കു മുഴുവൻ പരഭാഗവ്യക്തത നൽകുന്ന ഇരുണ്ട നിഴൽപാടുകളും എല്ലാംതന്നെ സ്വാഭാവികമെന്ന് തോന്നിപ്പിക്കുന്നത് അവയുടെ ശിലാഘടനയുടെതന്നെ പ്രത്യേക സമ്പ്രദായമാണ്. ബേക്കറിൻെറ ഒരു വീടിൻെറ ഉൾഭാഗം നോക്കിയാൽ, ചുമരുകളുടെ സമകോണായ മൂലകൾ തുറിച്ചുനിൽക്കാതിരിക്കാൻ അദ്ദേഹം പ്രത്യകം ശ്രദ്ധിച്ചിരിക്കുന്നതായിക്കാണാം. മുറികൾക്ക് വെറും ചതുരാകൃതി ഒഴിവാക്കാനും അദ്ദേഹം ശ്രദ്ധിക്കുന്നു. ഒരേ ചിട്ടയിൽ അടുക്കായി വാർതുവച്ചമാതിരിയുള്ള അഴിയിട്ട ജനലുകളോടെ മൂലയിൽനിന്നും മൂലയിലേക്ക് എത്തുന്ന ചുമരിൻെറ ചതുരക്കളങ്ങളും അദ്ദേഹത്തിൻെറ ഭവനങ്ങളിൽ കാണില്ല. നിർവ്യക്തികവും ജ്യാമിതീയവുമായ കോൺക്രീറ്റിൻെറ എൻജിനീയറിംഗ്

പ്രമാണങ്ങളെ ഒഴിവാക്കുന്നതുവഴി അദ്ദേഹത്തിന്റെ അകത്തളങ്ങൾക്കും അന്തസ്ഥലങ്ങൾക്കും കൈവരുന്ന ആസന്നതയുടേയും അടുപ്പത്തിന്റേയും അന്തരീക്ഷം വൃത്ത-അർധഗോളാകൃതികൾ, ആർച്ചിന്റെ ആകൃതിയിലുള്ള മേൽക്കൂര, തറനിരപ്പിൽനിന്നും താണ സ്ഥലഭാഗങ്ങൾ എന്നിവയുടെ സ്വതന്ത്രസമ്മേളനത്തിലൂടെയാണ്. ചുമരുകൾ നമുക്ക് എതിർനിൽക്കുന്നതായോ, അതിരുകൽപിക്കുന്നതായോ ഉള്ള പ്രതീതി ഉളവാകുന്നില്ല. അവ സരൂപമായ സ്ഥലവ്യാപ്തിയുടെ ബാഹ്യരേഖകളായി മാറുന്നതേയുള്ളു. ചുമരുകൾ കെട്ടിമറച്ച ചതുരവടിവിലുള്ള അറകളുടെ അകത്തേക്കും പുറത്തേക്കുമുള്ള ചലനം നിയന്ത്രിക്കാനല്ലാതെ, വാതിലുകൾ സുഗമമായ സ്ഥലസംക്രമണത്തിന്റെ നൈരന്തര്യത്തിനുള്ള മാർഗങ്ങളായിത്തീരുകയാണ് ചെയ്യുന്നത്, സ്ഥലത്തെ അടഞ്ഞമർന്ന ഖണ്ഡങ്ങളായി ഉറഞ്ഞുപോവാൻ അനുവദിക്കാതെ. സിറ്റൗട്ട്, സൺഷെയിഡ്, കണ്ണാടിജനലുകൾ, അനാവശ്യമായി ധാടികൂട്ടിയ പൂമുഖം എന്നിവ ബേക്കർ ശൈലിയുമായി യോജിച്ചുപോകുന്നവയല്ല. വേണ്ടത്ര വായുവും വെളിച്ചവും കടക്കാൻ, ജനലുകളുടേയും വാതിലുകളുടേയും പതിവുരൂപങ്ങളിൽനിന്നും വിപ്ലവകരമായ വ്യതിയാനമാണ് വരുത്തിയിട്ടുള്ളത്. ഇഷ്ടികകൾ പ്രത്യേക രീതിയിൽ വിന്യസിച്ചും, ജനാലകളുടെ സ്ഥാനത്ത് കമാനാകൃതിയിലോ, ഇഷ്ടികത്താങ്ങുകൾ പടികളായി ചരിച്ചുണ്ടാക്കിയ ദ്വാരങ്ങളോ സൃഷ്ടിച്ചും, ചുവരിന്റെ ഇഷ്ടികക്കെട്ടിൽ ക്രമീകൃതമായ രീതിയിൽ പൊഴികളും വിടവുകളുംവച്ചും വായുസഞ്ചാരത്തിന് സൗകര്യമുണ്ടാക്കുന്നു. ജനലുകൾ വയ്ക്കുമ്പോഴാകട്ടെ, വശത്തേക്ക് തെന്നിനീക്കുകയോ തിരിക്കുവാൻ പാകത്തിന് നടുവിലുറപ്പിക്കുകയോ ചെയ്തിട്ടുള്ള, പാളികൾ ഉപയോഗിക്കുകവഴി ചട്ടത്തിനുവേണ്ട തടിയുടേയും അഴികൾക്കും മറ്റുംവേണ്ട ഉരുക്കിന്റേയും ഉപയോഗം കഴിയുന്നത്ര കുറയ്ക്കുന്നു.

ബേക്കറിന്റെ കെട്ടിടങ്ങളുടെ ഘടനാപരമായ വിന്യാസത്തിന്റെ താളഭംഗങ്ങളും[5] നിബന്ധവും, വളവുകളുടേയും ഒഴുക്കുകളുടേയും ജൈവമായ താളങ്ങളും, പിരിയൻകോണി, അസരളമായ ചുവരുകൾ, ചെരിഞ്ഞ മേൽക്കൂരകൾ എന്നിവ വഴി കൈവരിക്കുന്ന ബോധപൂർവമായ അസമമിതിയുംകൊണ്ട് സവിശേഷമാവുന്നു. പിരിയൻകോണിയിൽനിന്ന് ഇറങ്ങിവരുമ്പോൾ, അല്ലെങ്കിൽ വളഞ്ഞുതിരിഞ്ഞുപോകുന്ന ഇടനാഴിയിൽനിന്ന് പുറത്തുകടക്കുമ്പോൾ നമ്മെ സ്വാഗതം ചെയ്യുന്നത് ഒരു വിസ്മയമെന്നോണം പ്രത്യക്ഷപ്പെടുന്ന സ്ഥലവിസ്താരമാവാം.

വസ്ത്വാരാധനയുടെ ഉദ്ഘോഷണം സാക്ഷ്യപ്പെടുത്തുന്ന, മനുഷ്യപ്പറ്റില്ലാത്ത, നിർവികാരമായ വെടിപ്പോടുകൂടിയ, ഒരുക്കിവച്ച സ്ഥലങ്ങളായി ഗൃഹാന്തർഭാഗങ്ങൾ മാറുമ്പോൾ, അത് അന്യവൽക്കരിക്കപ്പെട്ട അഹംബോധം ആചാരംപോലെ ദിവസേന പാലിക്കുന്ന കൈക്രിയകൾക്കുള്ള വേദിയായി മാറുന്നു. പക്ഷേ സ്ഥലത്തിന് മാനവികമായ ഒരു ആന്തരികസ്വഭാവം സിദ്ധിക്കണമെങ്കിൽ മനുഷ്യസാന്നിദ്ധ്യവുമായി അതിന് നിരന്തര സമ്പർകവും ആഭിമുഖ്യവും ഉണ്ടാവണം. എങ്കിലേ അത് താമസിക്കാനുള്ള സ്ഥലമെന്നതിലുപരി ജീവിതത്തിന്റെ പരിസര സാന്നിദ്ധ്യമാവുകയുള്ളു. ബേക്കറിന്റെ സൗന്ദര്യസങ്കൽപം വസ്തുക്കളെ അവയായിത്തന്നെ സത്യസന്ധതയോടെ കൈകാര്യം ചെയ്യുന്നതിന്റെ ഫലമാണ്.

---

5 താളം : അളവ് എന്ന അർഥത്തിൽ (നവതാളം, സപ്തതാളം തുടങ്ങിയ പ്രയോഗങ്ങൾ)
ഭംഗം : ഒടിവ് എന്ന അർഥത്തിൽ (സമഭംഗം, ത്രിഭംഗം തുടങ്ങിയ പ്രയോഗങ്ങൾ. രണ്ടും ശിൽപശാസ്ത്രപദങ്ങൾ) - പരി.

ഇഷ്ടികകളെ പലതരത്തിൽ കോർത്തു പിണച്ചും ഇഴചേർത്തും ഇഷ്ടികത്തട്ടുകളും ആർചുകളുമുണ്ടാക്കിയും, അല്ലറചില്ലറ സാധനങ്ങൾ വിവേകപൂർവം ഉപയോഗപ്പെടുത്തിയും, ചുടുകട്ട കുമ്മായം തേക്കാതെ വിട്ടുകൊണ്ട് മണ്ണിന്റെ നിറവും ആരടുപ്പവും നിലനിർത്തിയും വീട്ടിനുള്ളിൽ ഊഷ്മളവും നൈസർഗികവും വൈവിദ്ധ്യപൂർണവുമായ മാനുഷികാന്തരീക്ഷം സൃഷ്ടിക്കുന്നു. അഭിജാത വർഗത്തിന്റെ ആത്മശ്ലാഘിയായ പ്രകടനപരതയും ലാളിത്യത്തിന്റെ കപടനാട്യമാവുന്ന പാരമ്പര്യാനുകരണവും എടുത്തണിഞ്ഞു നിൽക്കുന്ന മാളികക്കോമാളിത്തങ്ങളിൽനിന്ന് ബഹുദൂരംപാലിക്കുന്ന വയാണ് ബേക്കർ വാസ്തുവിദ്യയുടെ തത്വവും പ്രയോഗവും. ■

*[പരിഭാഷ : കെ. നരേന്ദ്രനാഥ് ]*

## ലാറിബേക്കറുടെ രേഖാചിത്രങ്ങൾ

ഇൻക് ഡ്രോയിങ്സ്, 1993



ലാറിബേക്കറുടെ വസതിയുടെ (ദി ഹാംലറ്റ്) പൂമുഖം



അഴകിയപാണ്ഡ്യപുരത്ത് ലാറി ബേക്കർ പണിത കുട്ടികളുടെ ഗ്രാമം



അഴകിയപാണ്ഡ്യപുരം : ദൃശ്യം



പശ്ചിമഘട്ടത്തിൽ ലാറി ബേക്കർ പണിത വീടിന്റെ ബാൽക്കണി



തമിഴ്നാട്ടിലെ ഒരു മലയിൽ ലാറി ബേക്കർ പണിത കുടിൽ



ഹരിയാനയിലെ സുരജ് കുണ്ഡ് ഡിൽ പ്രദർശനത്തിന്
ലാറി ബേക്കർ തീർത്ത കേരളത്തിന്റെ പവ്ലിയൻ

ഡി. അലക് സാണ്ടറുടെ രേഖാചിത്രങ്ങൾ



ചാർക്കോൾ ഡ്രോയിങ്ങും ടീ വാഷും - 1993



ചാർക്കോൾ ഡ്രോയിങ്ങ് - 1993




ഇൻക് ഡ്രോയിങ്ങും ടീ വാഷും - 1993

*വികസനം*

# കേരളമാതൃകയും സ്ത്രീകളും

*കെ. ശാരദാമണി*

അറുപതുകളിൽ കേരളം പെട്ടെന്നു ലോകശ്രദ്ധനേടി. ഇന്ത്യക്ക് അകത്തു നിന്നും പുറത്തുനിന്നും ധാരാളംപേർ കേരളം കാണാനും പഠിക്കാനും വന്നു. കമ്യൂണിസ്റ്റുപാർടിയെ തിരഞ്ഞെടുപ്പിലൂടെ അധികാരത്തിലേറ്റിയവർ എന്ന പേരു നമുക്കു ലഭിച്ചു. നമുക്കും സന്തോഷവും അഭിമാനവും ഉണ്ടായി. ഈയിടെ വീണ്ടും കേരളം ശ്രദ്ധിക്കപ്പെടുന്നു. പഠിക്കാനും കാണാനും വീഡിയോവിൽ പകർതാനും വളരെദൂരെനിന്നുപോലും ആളുകൾ വരുന്നു. അവർ കേരളത്തെ മറ്റു വികസ്വരരാജ്യങ്ങൾക്ക് ഒരു മാതൃകയായി പ്രഖ്യാപിച്ചും കഴിഞ്ഞിരിക്കുന്നു. ഇതിൽ ഒരു സാധാരണ കേരളീയന് സ്വാഭാവികമായും സന്തോഷമുണ്ടാകാം. പക്ഷേ നമ്മുടെ അനുഭവങ്ങൾ, ചുറ്റുപാടും കാണുന്നതും കേൾക്കുന്നതും വായിക്കുന്നതുമായ പലതും, നമ്മോടു പറയുന്നത് ഈ മാതൃകാപദവി എങ്ങനെ ലഭിച്ചു, ഇതിൽ എത്രമാത്രം ശരിയുണ്ട്, എന്ന് അറിയേണ്ടത് അത്യാവശ്യമാണെന്നാണ്. തെറ്റുകളും പോരായ്മകളും മനസ്സിലാക്കി അവയെ തിരുത്താനുള്ള നിരന്തരശ്രമം ആവശ്യമുള്ളപ്പോൾ മിഥ്യകളെ അടിസ്ഥാനമാക്കിയുള്ള സന്തോഷവും തൽഫലമായുണ്ടാകാവുന്ന നിഷ്ക്രിയത്വവും അപകടകരമാകാനിടയുണ്ട്.

*കേരളമാതൃക* എന്നു കേൾക്കാൻതുടങ്ങിയിട്ടു കുറച്ചുകാലമായി എങ്കിലും

അടുത്തകാലത്ത് ഇതിനു വളരെ പ്രചാരമുണ്ടാക്കിയത് റിച്ചാഡ് ഫ്രാങ്ക്, ബാർബറാ ഷാസിൻ എന്നീ രണ്ടു അമേരിക്കർ എഴുതിയ റിപ്പോർട്ടും അതിൻമേൽ അമേരിക്കൻ ഇടതുപക്ഷമാസിക *മന്ത്‌ലി റെവ്യൂ* പ്രസിദ്ധീകരിച്ച ചില പ്രതികരണങ്ങളുമാണ്.[1] ഈ കൂട്ടരെ ആകർഷിക്കുന്ന പ്രധാന വസ്തുതകൾ ഇവിടുത്തെ ജനസംഖ്യയിൽ സ്ത്രീകൾക്കുള്ള വലിയ അനുപാതം (1991 സെൻസസ് പ്രകാരം 1000 പുരുഷൻമാർക് ആയിരത്തിലേറെ സ്ത്രീകളുള്ള ഏക സംസ്ഥാനമാണ് കേരളം), താഴ്ന്ന ജനനനിരക്ക്, ശിശുമരണനിരക്ക്, ഉയർന്ന ആയുർദൈർഘ്യം, സാക്ഷരത, കുടുംബാസൂത്രണപരിപാടികൾക്ക് കിട്ടുന്ന അംഗീകാരം മുതലായവയാണ്. കൂടാതെ വിദ്യാഭ്യാസ, ആശുപത്രി സൗകര്യങ്ങൾ, മെച്ചപ്പെട്ട പൊതുവിതരണസമ്പ്രദായം മുതലായവയിലും നമ്മുടെ നേട്ടം മറ്റു സംസ്ഥാനങ്ങളെയും മറ്റു പല വികസ്വരരാജ്യങ്ങളെയും അപേക്ഷിച്ച് ഉയർന്നതാണ്. മാത്രമല്ല ചില സൂചികകൾപ്രകാരം നാം വികസിതരാജ്യങ്ങളോടു അടുത്തും നിൽക്കുന്നു. ആയുർദൈർഘ്യം ഇന്ത്യയിൽ മൊത്തത്തിൽ 57 ആയിരിക്കുമ്പോൾ കേരളത്തിൽ 68ഉം അമേരിക്കൻ ഐക്യനാടുകളിൽ 75ഉമാണ്. ഇടതുപക്ഷപുരോഗമനസർകാരുകളുടെ ജനക്ഷേമ പരിപാടികളും തങ്ങളുടെ അവകാശങ്ങളെപ്പറ്റി അവബോധമുള്ള ജനങ്ങളുംകൂടി ചേർന്നതിൻെറ ഫലമായി കേരളത്തിലെ ജനങ്ങളുടെ ഭൗതികജീവിതമേൻമ (ഫിസിക്കൽ ക്വാളിറ്റി ഓഫ് ലൈഫ്) ഉയർന്നു എന്നാണ് ഫ്രാങ്കിൻെറയും ഷാസിൻെറയും സംയുക്തപഠനം കാണിക്കാൻ ശ്രമിക്കുന്നത്. 17,480 അമേരിക്കൻ ഡോളർ ശരാശരി പ്രതിശീർഷ മൊത്തദേശീയവരുമാനമുള്ള അമേരിക്കൻ ഐക്യനാടുകളും 182 ഡോളർ മാത്രമുള്ള കേരളവും തമ്മിൽ ചില കാര്യങ്ങളിലാണെങ്കിൽപോലും സാമ്യമുണ്ടെന്നു പറയുന്നത് നിസ്സാരമായി തള്ളിക്കളയാൻപാടില്ല. കേരളത്തിലെ തൊഴിലില്ലായ്മ, വ്യവസായ, സാമ്പത്തിക മാന്ദ്യം ഇവയെപ്പറ്റി അറിവില്ലാത്തവരല്ല *കേരളമാതൃക*യുടെ വക്താക്കളിൽ ആരുംതന്നെ. അതിനാൽ സാമ്പത്തികവളർചയില്ലാത്തപ്പോൾ പോലും സാമൂഹ്യവളർച സാധിക്കുമെന്നും ജനങ്ങളുടെ ജീവിതനിലവാരമേൻമ വർധിപ്പിക്കാമെന്നും പറയുമ്പോൾ അതും ശ്രദ്ധിക്കാതെ പോകരുത്.

ഗൗരവപൂർവം അപഗ്രഥിക്കപ്പെടേണ്ട പല പ്രശ്നങ്ങളും ഈ പഠനങ്ങൾ നമ്മുടെമുമ്പിൽ വയ്ക്കുന്നു. പള്ളിക്കൂടങ്ങൾ, കോളേജുകൾ, ആശുപത്രികൾ, കമ്പിത്തപാൽ, ടെലഫോൺ, ഗതാഗതസൗകര്യങ്ങൾ, റേഡിയോ, ടെലിവിഷൻ, വിവിധതരത്തിലുള്ള ഉപഭോഗവസ്തുക്കൾ · ഇവയെല്ലാം സാധാരണക്കാരുടെ മനസ്സിൽ വികസനത്തിൻെറ ഫലമായി കിട്ടുന്നവയാണ്. ഇവയിൽ പലതിലും കേരളം നേട്ടം കൈവരിച്ചിട്ടുമുണ്ട്. പക്ഷേ ഇവയുടെ എണ്ണംകൊണ്ടുമാത്രം വികസനം അളക്കാൻ സാധിക്കുമോ? വിദ്യാഭ്യാസസൗകര്യങ്ങൾ വർധിക്കുന്നുവെങ്കിലും അഭ്യസ്തവിദ്യരും അല്ലാത്തവരുമായ ആളുകളുടെ തൊഴിലില്ലായ്മ വർധിക്കുന്നു. ആശുപത്രികൾ കൂടിവരുന്നെങ്കിലും ആരോഗ്യരക്ഷയുടെ ചിലവ് വർധിക്കുന്നു. പുതിയരോഗങ്ങൾ ആക്രമിക്കുന്നു. ചെറുപ്പക്കാരുടെ ഇടയിലെ ഹൃദ്രോഗവും പലതരത്തിലുള്ള മാനസിക രോഗങ്ങളും ഉദാഹരണമാണ്. വിദ്യാഭ്യാസമോ ആരോഗ്യരക്ഷയോ എല്ലാവർകും ലഭ്യമാകുന്നുമില്ല.

സാമൂഹ്യമെന്നും സാമ്പത്തികമെന്നും വികസനത്തെ വ്യത്യസ്തമായി കാണുന്നതുതന്നെ ശരിയല്ല. സാമ്പത്തിക

---

1 *മന്ത്‌ലി റെവ്യൂ*, 1991 ജനുവരി, ഡിസംബർ ലക്കങ്ങൾ കാണുക.

വളർചയും ഉറപ്പും ഇല്ലാത്ത ഒരിടത്ത് സാമൂഹ്യപുരോഗതി ഉണ്ടായി എന്നു പറയുന്നത് സാധാരണക്കാരായ ജനങ്ങളെ സംബന്ധിച്ചിടത്തോളം എന്തുഗുണമാണ് ചെയ്യുക? പക്ഷേ ഈമാതിരി ഒരു വിശകലനമല്ല ഈ ലേഖനം കൊണ്ടുദ്ദേശിക്കുന്നത്. *കേരളമാതൃക*യിൽ സ്ത്രീകളുടെ സ്ഥാനം എന്താണ്, അവരുടെ ജീവിതത്തിൽ ഈ മാതൃകയ്ക്ക് എന്തു പ്രസക്തിയുണ്ട്, എന്നു നോക്കാനുള്ള ഒരു ചെറിയ ശ്രമമാണ് ഇവിടെ നടത്തുന്നത്.

കേരളത്തിൻെറ പുരോഗതിയോ, പുരോഗമനപ്രതിച്ഛായയോ ഉയർത്തിക്കാണിക്കേണ്ട സന്ദർഭങ്ങളിലെല്ലാം ജനസംഖ്യയിൽ സ്ത്രീകളുടെ അനുപാതം, അവരുടെ സാക്ഷരത, വിദ്യാഭ്യാസം, കുടുംബാസൂത്രണം അംഗീകരിക്കുന്നതിലും ഒന്നോ രണ്ടോ കുഞ്ഞുങ്ങളിൽ സംതൃപ്തരാകുന്നതിലും ഉള്ള സന്നദ്ധത മുതലായവ ഉയർത്തിക്കാട്ടുന്നതിൽ സർകാരും മറ്റു പലരും പ്രത്യേകം ശ്രദ്ധിക്കാറുണ്ട്. പക്ഷേ ഇതെല്ലാംകൊണ്ട് ഇവിടുത്തെ സ്ത്രീകൾക്ക് സമൂഹത്തിൽ പദവി ഉയർന്നിട്ടുണ്ടെന്നു വിശ്വസിക്കാൻ പ്രയാസം. സ്വാതന്ത്ര്യം, തുല്യത, വ്യക്തിത്വവികസനം, സ്വന്തം അന്തസ്സിനെപ്പറ്റിയുള്ളബോധം എന്നിവ സ്ത്രീയുടെ സാമൂഹ്യ പദവിയുടെ അനിവാര്യലക്ഷണങ്ങളുമാണെങ്കിൽ കേരളസ്ത്രീകൾ പുറകോട്ടല്ലേ പോകുന്നത് എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. സ്ത്രീ സ്വയം എങ്ങനെ വിലയിരുത്തുന്നു, സമൂഹത്തിൽ തനിക്കുള്ള സ്ഥാനം, സമൂഹത്തോടുള്ള കടപ്പാട്, അവകാശങ്ങൾ ഇവയെപ്പറ്റി എത്രമാത്രം ബോധവതിയാണ്, സമൂഹം അവളെ എങ്ങനെ വീക്ഷിക്കുന്നു, വിലയിരുത്തുന്നു, അവൾക്ക് തുല്യവും അർഹവുമായ പ്രവർതനമാർഗങ്ങൾ ആവിഷ്കരിക്കാൻ സൗകര്യങ്ങളും സാഹചര്യവും സൃഷ്ടിക്കുന്നോ എന്നെല്ലാമാണ് നാം അറിയേണ്ടത്. പക്ഷേ ഇവയൊന്നും ശതമാനക്കണക്കുകൊണ്ട് നിശ്ചയിക്കാൻ സാധിക്കുന്നവയല്ല.

ഇതു പറയുന്നത് സ്ത്രീകൾ ഒരു ഏകജാതീയ വിഭാഗമോ വർഗമോ അല്ല എന്ന സത്യം ഓർകാതെയല്ല. മതം, ജാതി, സാമൂഹിക സാമ്പത്തികശേഷി, വിദ്യാഭ്യാസം, തൊഴിൽ, രാഷ്ട്രീയ സംഘടനകളുമായി സ്വയമായോ സ്വന്തംവീട്ടുകാർകോ ഉള്ള ബന്ധം, എന്നിങ്ങനെ പലതും അവരെ പരസ്പരം വേർതിരിക്കുന്നു. കൂടാതെ സംഘടിതമേഖലയിൽ പ്രവൃത്തിയെടുക്കുന്ന സ്ത്രീകളും നാളെ ജോലിയുണ്ടോ, കൂലിയുണ്ടോ എന്നു തീർചയില്ലാത്ത അസംഘടിതമേഖലയിൽ വിഭിന്ന തൊഴിലുകളിൽ ഏർപെട്ടിരിക്കുന്ന സ്ത്രീകളും അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ ഒന്നല്ല. പക്ഷേ സ്ത്രീകൾ എന്ന നിലയിൽ അവർ മൊത്തത്തിൽ നേരിടുന്ന വിവേചനം, ചൂഷണം, അപമാനം, അനാസ്ഥ ഇവ വളരെയുണ്ട്. അതുപോലെ ഉപഭോഗസാധനങ്ങൾ വാങ്ങാനുള്ള ശേഷിയിൽ ഇവർതമ്മിൽ വളരെ അന്തരമുണ്ടാകാം. എന്നാൽ ഇവരിൽ ഉപഭോഗസംസ്കാരം ചെലുത്തുന്ന സ്വാധീനം വളരെ വ്യത്യസ്തമല്ല.

ഇവയെല്ലാം മനസ്സിൽവച്ചുകൊണ്ട് *കേരളമാതൃകയ്ക്ക്* ആധാരമായി പറയുന്ന കാര്യങ്ങളിൽ സ്ത്രീപ്രാധാന്യമുള്ള ചിലവ പരിശോധിക്കാം.

## സ്ത്രീ-പുരുഷ അനുപാതം

ജനസംഖ്യയിൽ സ്ത്രീകൾക്ക് അനുകൂലമായുള്ള അനുപാതം, അതായത് 1000 പുരുഷൻമാർക് ആയിരത്തിലധികം സ്ത്രീകൾ ഉള്ളത്, വളരെയധികം എടുത്തുകാണിക്കപ്പെടാറുണ്ട്. തിരുവിതാംകൂറിലെ ആദ്യത്തെ സെൻസസിൽ (1875) സെൻസസ് കമ്മീഷണറും ആദ്യത്തെ *തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൻെറ*

പട്ടിക-1

**കേരളത്തിലെ സ്ത്രീ-പുരുഷ അനുപാതം, 1901-81**

*(1000 പുരുഷൻമാർക് ഇത്ര സ്ത്രീകൾ എന്ന തോതിൽ)*

| | 1901 | 1911 | 1921 | 1931 | 1941 | 1951 | 1961 | 1971 | 1981 |
|---|---|---|---|---|---|---|---|---|---|
| സംസ്ഥാനം | 1,004 | 1,008 | 1,001 | 1,022 | 1,027 | 1,028 | 1,022 | 1,016 | 1,032 |
| 1. കണ്ണൂർ | 1,060 | 1,071 | 1,099 | 1,085 | 1,088 | 1,065 | 1,041 | 1,022 | 1,034 |
| 2. വയനാട് | 805 | 815 | 786 | 804 | 835 | 838 | 903 | 922 | 949 |
| 3. കോഴിക്കോട് | 1,009 | 1,022 | 1,038 | 1,032 | 1,044 | 1,019 | 1,007 | 1,004 | 1,020 |
| 4. മലപ്പുറം | 1,017 | 1,020 | 1,037 | 1,059 | 1,062 | 1,055 | 1,057 | 1,041 | 1,052 |
| 5. പാലക്കാട് | 1,042 | 1,057 | 1,069 | 1,079 | 1,079 | 1,085 | 1,077 | 1,056 | 1,056 |
| 6. തൃശൂർ | 1,004 | 1,009 | 1,051 | 1,075 | 1,082 | 1,105 | 1,093 | 1,081 | 1,100 |
| 7. എറണാകുളം | 985 | 990 | 969 | 994 | 995 | 1,008 | 999 | 988 | 998 |
| 8. ഇടുക്കി | 838 | 842 | 851 | 834 | 875 | 909 | 914 | 937 | 963 |
| 9. കോട്ടയം | 965 | 969 | 947 | 966 | 966 | 987 | 988 | 991 | 1,001 |
| 10. ആലപ്പുഴ | 986 | 987 | 978 | 993 | 1,000 | 1,019 | 1,027 | 1,028 | 1,050 |
| 11. കൊല്ലം | 987 | 988 | 979 | 998 | 1,005 | 994 | 996 | 1,001 | 1,026 |
| 12. തിരുവനന്തപുരം | 996 | 990 | 981 | 1,003 | 1,017 | 1,010 | 1,005 | 1,008 | 1,030 |

*അവലംബം : സെൻസസ് ഓഫ് ഇന്ത്യ 1981, സീരീസ് നമ്പർ 10, കേരളാ പേപ്പർ ത്രീ, ഫൈനൽ പോപ്പുലേഷൻ ടേബിൾസ്*

കർതാവുമായ നാഗമയ്യാ ഈ വിവരം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മാത്രമല്ല വിദേശീയരായ പല മാനവ സമുദായ ശാസ്ത്രജ്ഞരേയും ഉദ്ധരിച്ച് അദ്ദേഹം ഈ വസ്തുത ചർച്ചചെയ്യുകയുംചെയ്തു. എല്ലായിടവും ആൺകുട്ടികളാണ് കൂടുതൽ ജനിക്കുക. പക്ഷേ ജീവിക്കാനുള്ള കരുത്തുനൽകുന്നത് വീട്ടുകാരും സമൂഹവും അവർകു നൽകുന്ന പരിലാളന, അംഗീകാരം, തുണ എന്നിവയെ ആശ്രയിച്ചിരിക്കും. മദ്രാസ് പ്രസിഡൻസിയിലെ മലബാർപ്രവിശ്യയിൽ അന്നുതന്നെ സ്ത്രീകൾ കൂടുതലായിരുന്നു. തിരുവിതാംകൂറിൽ ഏതാണ്ടു സമവും. ഇവിടെ നിലനിന്നിരുന്ന മരുമക്കത്തായസമ്പ്രദായ പ്രകാരം പെൺകുഞ്ഞുങ്ങൾ അവഗണിക്കപ്പെട്ടിരുന്നില്ല. അതുകാരണമായിരിക്കാം അവർ ഇവിടെ എണ്ണത്തിൽ കൂടുതലാകുന്നതെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. പെൺകുഞ്ഞുങ്ങളെ നിഷേധിക്കുന്നതല്ലായിരുന്നു നമ്മുടെ പ്രമുഖ സംസ്കാരം.[2] എങ്കിൽത്തന്നെയും ഇന്ന് ഈ സൂചികയ്ക്ക് ഊന്നൽ കൊടുക്കുന്നത് കരുതലോടെ വേണം.

## 1. അന്തർജില്ലാവ്യത്യാസം

*പട്ടിക-1* ൽ കേരളത്തിലെ വിവിധ ജില്ലകളിൽ 1901 മുതൽ 1981വരെ സ്ത്രീകളുടെ അനുപാതം എങ്ങനെയായിരുന്നു എന്നു കാണാം. വയനാട്, എറണാകുളം, ഇടുക്കി, കോട്ടയം എന്നീ ജില്ല

2 മറ്റുചിലസംസ്ഥാനങ്ങളിലെപ്പോലെ പെൺകുഞ്ഞുങ്ങളെ ഇവിടെ കൊന്നുകളയുന്നില്ലെങ്കിലും ആൺകുട്ടികൾ മാത്രമുള്ള അമ്മ ഒരു പ്രത്യേക ആശ്വാസം പ്രകടിപ്പിക്കാറുണ്ട്.

കളിൽ (കോട്ടയത്ത് 1981ൽ 1001 ആയിരിക്കുന്നു) എല്ലാ സെൻസസിലും സ്ത്രീകൾ 1000ത്തിൽ കുറവായിരുന്നു. സ്ത്രീകളുടെ അനുപാതം ആലപ്പുഴയിൽ 1931വരെ ആയിരത്തിൽ കുറവായിരുന്നു. 1941ൽ അതുപെട്ടെന്ന് 1000ആയി. പിന്നീട് ആയിരത്തിനുമുകളിൽതന്നെ നിൽക്കുന്നു. കൊല്ലത്ത് 1941,1971,1981 എന്നീ വർഷങ്ങളിൽ മാത്രമേ ആയിരത്തിനുമുകളിൽ നിൽക്കുന്നുള്ളൂ. തിരുവനന്തപുരത്ത് 1931മുതൽ ആയിരത്തിനുമുകളിലാണ്. പക്ഷേ അവിടെ 1941ൽ 1017 ആയിരുന്നത് അടുത്ത മൂന്നു സെൻസസുകളിലും കുറയുകയും 1981ൽ 1030 ആയി ഉയരുകയും ചെയ്തിരിക്കുന്നത് ശ്രദ്ധിക്കണം. കണ്ണൂർ, കോഴിക്കോട്, മലപ്പുറം, പാലക്കാട്, തൃശൂർ എന്നീ ജില്ലകളിലാണ് 1901 മുതൽ എല്ലാ സെൻസസുകളിലും ആയിരത്തിൽ അധികമായി സ്ത്രീകളുടെ അനുപാതം കാണുന്നത്.

## 2. മറ്റുസംസ്ഥാനങ്ങളുമായുള്ള താരതമ്യം

*പട്ടിക-2*ൽ (പു.230) 1901 മുതൽ 1991വരെ ഇന്ത്യൻ സംസ്ഥാനങ്ങളിലും യൂണിയൻ ടെറിറ്ററികളിലുമുള്ള സ്ത്രീ-പുരുഷ അനുപാതം കാണാം. 1901ൽ കേരളത്തിനുപുറമേ ബീഹാർ, ഗോവ, മണിപ്പൂർ, മേഘാലയം, മിസോറാം, ഒറീസ്സാ, തമിഴ്നാട്, ലക്ഷദ്വീപ്, എന്നിവിടങ്ങളിൽ സ്ത്രീകളുടെ അനുപാതം ആയിരത്തിലധികമായിരുന്നു. ബീഹാറിൽ ഇത് 1921വരെ തടർന്നു. ഗോവയിൽ 1961വരെയും. അതുതന്നെയാണ് മണിപ്പൂർ, മിസോറാം പ്രദേശങ്ങളിലും, ഒറീസ്സായിലും കാണുന്നത്. മേഘാലയത്തിൽ 1901ൽ 1036 ആയിരുന്നത് 1911ൽ 1013 ആയും 1921ൽ 1000 ആയും കുറഞ്ഞു. അതിനുശേഷം 1000ത്തിൽ കുറവുതന്നെ. തമിഴ്നാട്ടിൽ 1951വരെ 1000ത്തിൽ കൂടുതലായിരുന്നു. യൂണിയൻ ടെറിറ്ററികളിൽ ദാദ്രാ നാഗർ ഹവേലിയിൽ 1971ൽ മാത്രം 1000ത്തിൽ കൂടുതലാണ് സ്ത്രീകളുടെ അനുപാതം. ദമാൻ, ദ്യൂ, ലക്ഷദ്വീപ്, പോണ്ടിച്ചേരി എന്നിവിടങ്ങളിൽ പല വർഷങ്ങളും 1000ത്തിൽ അധികമായ സംഖ്യകളാണ് കാണിക്കുന്നത്.

സ്ത്രീകൾക്ക് അനുകൂലമായ ഒരു അനുപാതം നമ്മുടെമാത്രം പ്രത്യേകതയായി കരുതരുതെന്നല്ലേ ഇതു കാണിക്കുന്നത്. അതേസമയം ഈ വിഷയം കുറെക്കൂടി വസ്തുനിഷ്ഠവും ഗഹനവും ആയി മനസ്സിലാക്കേണ്ടിയിരിക്കുന്നു. പുറംരാജ്യങ്ങളിൽ ജോലി അന്വേഷിച്ച് വൻതോതിൽ പുരുഷൻമാർ പോകുന്നതിന്റെ ഫലമായി സെൻസസ് സമയത്ത് അവർ ഹാജരല്ലാത്തത് ഇതിനെ എത്ര മാത്രം ബാധിക്കുന്നു എന്ന് അറിയേണ്ടതാണ്.

## ചെറിയ കുടുംബം

മൂന്നു-നാലു ദശകം മുമ്പുവരെയും കേരളത്തിൽ ഒരു സ്ത്രീ നാലോ ആറോ എട്ടോ കുട്ടികളെ പ്രസവിക്കുക സാധാരണമായിരുന്നു. പിന്നീട് കുട്ടികളുടെ എണ്ണം രണ്ടായി കുറഞ്ഞു. ഇപ്പോൾ ഒരു കുട്ടിയിൽ തൃപ്തരാകുന്ന ദമ്പതികളുണ്ട്. കുട്ടികൾ വേണ്ടായെന്നു തീരുമാനിക്കുന്നവരും ഇല്ലാതില്ല. ബോംബേ, ദില്ലി മുതലായ വൻനഗരങ്ങളിലെ വിദ്യാഭ്യാസംസിദ്ധിച്ച മദ്ധ്യവർഗകുടുംബങ്ങളിൽ നാം ഇതുതന്നെയാണ് കാണുന്നത്. കേരളത്തിന്റെ പ്രത്യേകത ഇക്കാര്യത്തിൽ നഗരമോ നാട്ടിൻപുറമോ, വിദ്യാഭ്യാസം ഉള്ളവരോ ഇല്ലാത്തവരോ, പണക്കാരോ പാവങ്ങളോ എന്ന വ്യത്യാസംകൂടാതെ ചെറിയ കുടുംബം എന്ന ആശയം സ്വാഗതം ചെയ്യുന്നുവെന്നതാണ്.

പട്ടിക-2

## വിവിധ ഇന്ത്യൻ സംസ്ഥാനങ്ങളിലെ സ്ത്രീ-പുരുഷ അനുപാതം

(1000 പുരുഷൻമാർക്ക് ഇത്ര സ്ത്രീകൾ എന്ന തോതിൽ)

| | | 1901 | 1911 | 1921 | 1931 | 1941 | 1951 | 1961 | 1971 | 1981 | 1991 |
|---|---|---|---|---|---|---|---|---|---|---|---|
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 | 12 |
| | **ഇന്ത്യ** | **972** | **964** | **955** | **950** | **945** | **946** | **941** | **930** | **934** | **929** |
| 1. | ആന്ധ്രാപ്രദേശ് | 985 | 992 | 993 | 987 | 980 | 986 | 981 | 977 | 975 | 972 |
| 2. | അരുണാചൽപ്രദേശ് | – ലഭ്യമല്ല – | | ലഭ്യമല്ല | ലഭ്യമല്ല | ലഭ്യമല്ല | ലഭ്യമല്ല | 894 | 861 | 862 | 861 |
| 3. | ആസ്സാം | 919 | 915 | 896 | 874 | 875 | 868 | 869 | 896 | 910 | 925 |
| 4. | ബീഹാർ | 1,054 | 1,044 | 1,016 | 994 | 996 | 990 | 994 | 954 | 946 | 912 |
| 5. | ഗോവ | 1,091 | 1,108 | 1,120 | 1,088 | 1,084 | 1,128 | 1,066 | 981 | 975 | 969 |
| 6. | ഗുജറാത്ത് | 954 | 946 | 944 | 945 | 941 | 952 | 940 | 934 | 942 | 936 |
| 7. | ഹരിയാന | 867 | 835 | 844 | 844 | 869 | 871 | 868 | 867 | 870 | 874 |
| 8. | ഹിമാചൽ പ്രദേശ് | 884 | 889 | 890 | 897 | 890 | 912 | 938 | 958 | 973 | 996 |
| 9. | ജമ്മു കാശ്മീർ | 882 | 876 | 870 | 865 | 869 | 873 | 878 | 878 | 892 | 923 |
| 10. | കർണാടകം | 983 | 981 | 969 | 965 | 960 | 966 | 959 | 957 | 963 | 960 |
| 11. | കേരളം | 1,004 | 1,008 | 1,011 | 1,022 | 1,027 | 1,028 | 1,022 | 1,016 | 1,032 | 1,040 |
| 12. | മദ്ധ്യപ്രദേശ് | 990 | 986 | 974 | 973 | 970 | 967 | 953 | 941 | 941 | 932 |
| 13. | മഹാരാഷ്ട്ര | 978 | 966 | 950 | 947 | 949 | 941 | 936 | 930 | 937 | 936 |
| 14. | മണിപ്പൂർ | 1,037 | 1,029 | 1,041 | 1,065 | 1,055 | 1,036 | 1,015 | 980 | 971 | 961 |
| 15. | മേഘാലയ | 1,036 | 1,013 | 1,000 | 971 | 966 | 949 | 937 | 942 | 954 | 947 |
| 16. | മിസോറാം | 1,113 | 1,120 | 1,109 | 1,102 | 1,069 | 1,041 | 1,009 | 946 | 919 | 924 |

പട്ടിക-2 - തുടർച്ച

| | 1901 | 1911 | 1921 | 1931 | 1941 | 1951 | 1961 | 1971 | 1981 | 1991 |
|---|---|---|---|---|---|---|---|---|---|---|
| 1 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 | 12 |
| 17. നാഗാലാൻറ് | 973 | 993 | 992 | 997 | 1,021 | 999 | 933 | 871 | 863 | 890 |
| 18. ഒറീസ്സാ | 1,037 | 1,056 | 1,086 | 1,067 | 1,053 | 1,022 | 1,001 | 988 | 981 | 972 |
| 19. പഞ്ചാബ് | 832 | 780 | 799 | 815 | 836 | 844 | 854 | 865 | 879 | 888 |
| 20. രാജസ്ഥാൻ | 905 | 908 | 896 | 907 | 906 | 921 | 908 | 911 | 919 | 913 |
| 21. സിക്കിം | 916 | 951 | 970 | 967 | 920 | 907 | 904 | 863 | 835 | 880 |
| 22. തമിഴ്നാട് | 1,044 | 1,042 | 1,029 | 1,027 | 1,012 | 1,007 | 992 | 978 | 977 | 972 |
| 23. ത്രിപുര | 874 | 885 | 885 | 885 | 886 | 904 | 932 | 943 | 946 | 946 |
| 24. ഉത്തർപ്രദേശ് | 937 | 915 | 909 | 904 | 907 | 910 | 909 | 879 | 885 | 882 |
| 25. പശ്ചിമ ബംഗാൾ | 945 | 925 | 905 | 890 | 852 | 865 | 878 | 891 | 911 | 917 |
| **കേന്ദ്രഭരണപ്രദേശം** | | | | | | | | | | |
| 1. ആൻഡമൻ നിക്കോബാർദ്വീപുകൾ | 318 | 352 | 303 | 495 | 574 | 625 | 617 | 644 | 760 | 820 |
| 2. ചാണ്ഡിഗഢ് | 771 | 720 | 743 | 751 | 763 | 781 | 652 | 749 | 769 | 793 |
| 3. ദാദ്ര, നഗർ ഹവേലി | 960 | 967 | 940 | 911 | 925 | 946 | 963 | 1,007 | 974 | 953 |
| 4. ദമാൻ, ദ്യൂ | 995 | 1,040 | 1,143 | 1,088 | 1,080 | 1,125 | 1,169 | 1,099 | 1,062 | 972 |
| 5. ദില്ലി | 862 | 793 | 733 | 722 | 715 | 768 | 785 | 801 | 808 | 830 |
| 6. ലക്ഷദ്വീപ് | 1,063 | 987 | 1,027 | 994 | 1,018 | 1,043 | 1,020 | 978 | 975 | 944 |
| 7. പോണ്ടിച്ചേരി | ലഭ്യമല്ല | 1,058 | 1,053 | ലഭ്യമല്ല | ലഭ്യമല്ല | 1,030 | 1,013 | 989 | 985 | 982 |

*അവലംബം : സെൻസസ് ഓഫ് ഇന്ത്യ 1991, സീരീസ് ഒന്ന്, ഇന്ത്യാ പേപ്പർ ഓഫ് 1991, പ്രൊവിഷണൽ പോപ്പുലേഷൻ ടേബിൾസ്, പു.76*

## 1. സ്ത്രീസാക്ഷരതയുടെ സ്വാധീനം എത്രമാത്രം?

മേൽ 'വിജയ'ത്തിനുള്ള പ്രധാന കാരണമായി പൊക്കിപ്പിടിച്ചുകാട്ടുന്നത് സ്ത്രീസാക്ഷരതാ നിരക്കാണ്. പക്ഷേ ഉയർന്ന സ്ത്രീസാക്ഷരത അഖിലേന്ത്യാതലത്തിൽ നോക്കുകയാണെങ്കിൽ വേറെയും പല സംസ്ഥാനങ്ങളിലും കാണാം *(പട്ടിക-3)*. 1981ൽതന്നെ ഗോവ, മിസോറാം, ആൻഡമൻ നിക്കോബാർ ദ്വീപുകൾ, ചണ്ഡിഗഢ്, ദമാൻ, ദ്യൂ, ദില്ലി, ലക്ഷദ്വീപ്, പോണ്ടിച്ചേരി എന്നിവിടങ്ങളിലും അമ്പതുശതമാനത്തിലധികം സ്ത്രീകൾ സാക്ഷരരായിരുന്നു. 1991 ആയപ്പോൾ ഹിമാചൽ പ്രദേശ്, മഹാരാഷ്ട്ര, നാഗാലാൻറ്, തമിഴ്നാട്, ത്രിപുര എന്നീ സ്ഥലങ്ങളുംകൂടി അമ്പതുശതമാനത്തിലധികം സ്ത്രീസാക്ഷരതനേടിയ സംസ്ഥാനങ്ങളായി. ഗുജറാത്ത് (48.50) മണിപ്പൂർ (48.64) പഞ്ചാബ് (49.72) എന്നീ സംസ്ഥാനങ്ങളുടെ നേട്ടവും ശ്രദ്ധേയമാണ്.

സ്ത്രീസാക്ഷരത നിർണായകസ്വാധീനംചെലുത്താൻ കഴിവുള്ള ഘടകം ആണെങ്കിൽ വേറേയും പല സംസ്ഥാനങ്ങളിലും ഇന്നത്തേതിലും കൂടുതലായി ശിശുമരണനിരക്കു കുറയുകയും കുടുംബാസൂത്രണം വിജയിക്കുകയും വേണ്ടിയിരുന്നു. അപ്പോൾ കേരളത്തിൽ വേറെ എന്തെങ്കിലും കാരണമുണ്ടോ ഇവയുടെ വിജയത്തിന് എന്നുകൂടി അന്വേഷിക്കേണ്ടിയിരിക്കുന്നു. സ്വാതന്ത്ര്യത്തിനുമുമ്പേതന്നെ, അതായത്, ഏതാണ്ട് ഈ നൂറ്റാണ്ടിൻെറ ആരംഭംമുതൽതന്നെ കേരളത്തിൽ നടന്നിട്ടുള്ള സാമൂഹ്യ, രാഷ്ട്രീയ പ്രസ്ഥാനങ്ങളും പ്രക്ഷോഭണങ്ങളും ജനങ്ങളിൽ സ്ഥായിയായ ഒരു ഉണർവുണ്ടാക്കി. അത് വ്യക്തിയുടെ അന്തസ്സിനെപ്പറ്റി ആയിരുന്നു. സ്വാതന്ത്ര്യം, സമത്വം എന്നീ ആശയങ്ങൾ മുഴുവനായി പ്രായോഗികമായില്ലെങ്കിലും ശരാശരി കേരളീയരിൽ വ്യക്തിത്വബോധം, അന്തസ്സ്, ഗർവ് എന്നിവ ആഴത്തിൽ വേരുറച്ചു. ചൂഷിതരും അടിച്ചമർത്തപ്പെട്ടവരുമായ ജനങ്ങളിൽ, പ്രത്യേകിച്ചും സ്ത്രീകളിൽ, തങ്ങളുടെ കുട്ടികൾ യാതനയും അനിശ്ചിതത്വവുംനിറഞ്ഞ ജീവിതത്തിന് അടിമകൾ ആകരുത് എന്ന് വെമ്പലും ഉണ്ടായി. ഇത് കുടുംബവലിപ്പം കുറയ്ക്കാൻ പ്രേരകമായിട്ടുണ്ടാവാം.

## 2. സാമ്പത്തികകാരണം

ഇതോടൊപ്പം അവഗണിക്കാൻ പാടില്ലാത്ത ഒരു സാമ്പത്തികകാരണമുണ്ട്, കേരളത്തിൽ കുടുംബാസൂത്രണം ജയിക്കുന്നതിൽ. ഒരു കുട്ടിയുടെ ഭാവിയെപ്പറ്റി യാതൊരു സങ്കൽപവും ആഗ്രഹവും സ്വപ്നവും ഇല്ലാത്തവരാണ് ഗ്രാമീണ ഇന്ത്യയിൽ ജീവിക്കുന്ന പാവപ്പെട്ടവർ. അവരെ സംബന്ധിച്ചിടത്തോളം ഒരു പുതിയ കുഞ്ഞിനുവേണ്ടി വലിയ ചിലവ് ആവശ്യമില്ല. നേരേമറിച്ച് ആ കുട്ടിക്കും പലതും സംഭാവനചെയ്യാൻ സാധിക്കുന്നു. വളരെ കുഞ്ഞുപ്രായത്തിൽതന്നെ ഒരു കുട്ടി ഇളയകുഞ്ഞുങ്ങളെ ശ്രദ്ധിക്കുന്ന ജോലിയിൽ പ്രവേശിക്കുന്നു. ഇതുമാത്രമല്ല സാമ്പത്തികമായും അവർ ഉപയോഗമുള്ളവരാണ്. ചാണകവറളി ഉണ്ടാക്കുക, പുല്ലുപറിക്കുക, വിറകിന് ചുള്ളിയും മരക്കൊമ്പും ശേഖരിക്കുക എന്നീ മൂന്നു ജോലികളിലാണ് ഭൂരിഭാഗം ഗ്രാമീണരും, പ്രത്യേകിച്ച് സ്ത്രീകളും കുട്ടികളും, ഏർപെടുക. ഇവയിൽ കുറച്ച് സ്വന്തം ആവശ്യത്തിനുവച്ചിട്ടു ബാക്കി വിറ്റ് അന്നന്നത്തെ ആവശ്യത്തിനുവേണ്ട സാധനങ്ങൾ വാങ്ങുകയാണ് ഇവരുടെ പതിവ്. ഇതുകൂടാതെ ഓരോസ്ഥലത്ത് അവിടുത്തെ പ്രത്യേക സാഹചര്യമനുസരിച്ച് വേറെയും ജോലികൾ ഈ

പട്ടിക 3

**സാക്ഷരതാ ശതമാനം (ഏഴുവയസ്സിനുമേൽ പ്രായമുള്ളവരുടേത്)**

പുരുഷൻമാരും സ്ത്രീകളും

| | 1981 | | | 1991 | | |
|---|---|---|---|---|---|---|
| | മൊത്തം ആളുകൾ | പുരുഷൻമാർ | സ്ത്രീകൾ | മൊത്തം ആളുകൾ | പുരുഷൻമാർ | സ്ത്രീകൾ |
| **ഇന്ത്യ** | **43.56** | **56.37** | **29.75** | **52.11** | **63.86** | **39.42** |
| 1. ആന്ധ്രാപ്രദേശ് | 35.66 | 46.83 | 24.16 | 45.11 | 56.24 | 33.71 |
| 2. അരുണാചൽപ്രദേശ് | 25.54 | 35.11 | 14.01 | 41.22 | 51.10 | 29.37 |
| 3. ആസ്സാം | ലഭ്യമല്ല | ലഭ്യമല്ല | ലഭ്യമല്ല | 53.42 | 62.34 | 43.70 |
| 4. ബീഹാർ | 32.03 | 46.58 | 16.51 | 38.54 | 52.63 | 23.10 |
| 5. ഗോവ | 65.71 | 76.01 | 55.17 | 76.96 | 85.48 | 68.20 |
| 6. ഗുജറാത്ത് | 52.21 | 65.14 | 38.46 | 60.91 | 72.54 | 48.50 |
| 7. ഹരിയാന | 43.85 | 58.49 | 26.89 | 55.33 | 67.85 | 40.94 |
| 8. ഹിമാചൽപ്രദേശ് | 51.17 | 64.27 | 37.72 | 63.54 | 74.57 | 52.46 |
| 9. ജമ്മു കാശ്മീർ | 32.68 | 44.18 | 19.55 | ലഭ്യമല്ല | ലഭ്യമല്ല | ലഭ്യമല്ല |
| 10. കർണാടകം | 46.20 | 58.72 | 33.16 | 55.98 | 67.25 | 44.34 |
| 11. കേരളം | 81.56 | 87.74 | 75.65 | 90.59 | 94.45 | 86.93 |
| 12. മദ്ധ്യപ്രദേശ് | 34.22 | 48.41 | 18.99 | 43.45 | 57.43 | 28.39 |
| 13. മഹാരാഷ്ട്ര | 55.83 | 69.66 | 41.01 | 63.05 | 74.84 | 50.51 |
| 14. മണിപ്പൂർ | 49.61 | 64.12 | 34.61 | 60.96 | 72.98 | 48.64 |
| 15. മേഘാലയ | 42.02 | 46.62 | 37.15 | 48.26 | 51.57 | 44.78 |
| 16. മിസോറാം | 74.26 | 79.37 | 68.60 | 81.23 | 84.06 | 78.09 |
| 17. നാഗാലാൻറ് | 50.20 | 58.52 | 40.28 | 61.30 | 66.09 | 55.72 |
| 18. ഒറീസ്സാ | 40.96 | 56.45 | 25.14 | 48.55 | 62.37 | 34.40 |
| 19. പഞ്ചാബ് | 48.12 | 55.52 | 39.64 | 57.14 | 63.68 | 49.72 |
| 20. രാജസ്ഥാൻ | 30.09 | 44.76 | 13.99 | 38.81 | 55.07 | 20.84 |
| 21. സിക്കിം | 41.57 | 52.98 | 27.35 | 56.53 | 64.34 | 47.23 |
| 22. തമിഴ്നാട് | 54.38 | 68.05 | 40.43 | 63.72 | 74.88 | 52.29 |
| 23 ത്രിപുര | 50.10 | 61.49 | 38.01 | 60.39 | 70.08 | 50.01 |
| 24. ഉത്തർപ്രദേശ് | 33.33 | 47.43 | 17.18 | 41.71 | 55.35 | 26.02 |
| 25. പശ്ചിമ ബംഗാൾ | 48.64 | 59.93 | 36.07 | 57.72 | 67.24 | 47.15 |
| **കേന്ദ്രഭരണപ്രദേശങ്ങൾ** | | | | | | |
| 1. ആൻഡമൻ നിക്കോബാർ ദ്വീപുകൾ | 63.16 | 70.28 | 53.15 | 73.74 | 79.68 | 66.22 |
| 2. ചാണ്ഡിഗഡ് | 74.81 | 78.89 | 69.31 | 78.73 | 82.67 | 73.61 |
| 3. ദാദ്ര, നാഗർ ഹവേലി | 32.70 | 44.69 | 20.38 | 39.45 | 52.07 | 26.10 |
| 4. ദമാൻ, ദ്യൂ | 59.91 | 74.45 | 46.51 | 73.58 | 85.67 | 61.38 |
| 5. ദില്ലി | 71.93 | 79.28 | 62.57 | 76.09 | 82.63 | 68.01 |
| 6. ലക്ഷദ്വീപ് | 68.42 | 81.24 | 55.32 | 79.23 | 87.06 | 70.88 |
| 7. പോണ്ടിച്ചേരി | 65.14 | 77.09 | 53.03 | 74.91 | 83.91 | 65.79 |

*അവലംബം : പട്ടിക-2ൻേറത്*

സ്ത്രീകൾ കണ്ടുപിടിക്കും. അതിനുള്ള അവരുടെ സാമർത്ഥ്യം അതിശയകരമാണ്. വയലരികിൽക്കൂടെ പോകുന്ന ചാലുകളിൽനിന്ന് ചൂണ്ടയോ അരിവട്ടിയോ ഉപയോഗിച്ച് മീൻപിടിക്കുന്ന സ്ത്രീകളെ ഞാൻ ബംഗാളിൽ കണ്ടിട്ടുണ്ട്; ഭക്ഷിക്കാൻ കൊള്ളാവുന്ന ഇലയും പൂക്കളും ശേഖരിക്കുന്നതും. കൊച്ചുകുട്ടികൾ അമ്മമാരുടെ കൂടെനടന്നു ഇതെല്ലാം ചെയ്തുപഠിക്കുന്നു. താഴെവീണുപോകുന്ന ചാണകവും, ചുള്ളിയും, കൊയ്തവയലിൽ വീണുകിടക്കുന്ന ധാന്യവും ഇവർ കൊച്ചു കൈകൾകൊണ്ടു ശേഖരിക്കുന്നു. കേരളത്തിലെ ഗ്രാമപ്രദേശങ്ങളിൽ (കേരളത്തിൽ ഗ്രാമമില്ലെന്നും ഗ്രാമവും നഗരവും തമ്മിൽ വ്യത്യാസമില്ലെന്നുമൊക്കെ നാം അഭിമാനപൂർവം പറയാറുണ്ട് ) ഇമ്മാതിരി യാതൊരു ജോലിയും ഇന്നില്ലാതായിരിക്കുകയാണ്. പാവപ്പെട്ട വീട്ടിലെ ഒരു കുട്ടിക്ക് വീട്ടുവേലയ്ക്കു പോകുകയോ വെറുതേ അലഞ്ഞുനടക്കുകയോ മാത്രമേ വഴിയുള്ളൂ.[3] ഇങ്ങനെയുള്ള കാര്യങ്ങളെപ്പറ്റി വിശദമായി ആലോചിച്ച് തീരുമാനിച്ചില്ലെങ്കിൽപോലും ഇമ്മാതിരി വിവിധ ഘടകങ്ങൾ ഒന്നുചേർന്നാണ് ചെറിയകുടുംബംമതി എന്നു കേരളത്തിലെ സ്ത്രീകൾ ആഗ്രഹിക്കുന്നത്.

## 3. അജ്ഞതയുടെ ഇരുണ്ടവശം

ഏതായാലും സർക്കാരിന്റെ ജനസംഖ്യാനിയന്ത്രണനയവും പരിപാടികളും വിജയിപ്പിക്കുന്നതിൽ കേരളത്തിലെ സ്ത്രീകൾക്ക് വലിയൊരു പങ്കുണ്ടെന്നുള്ളതു തീർചതന്നെ. പക്ഷേ തീർചയില്ലാത്തകാര്യം കുടുംബാസൂത്രണപരിപാടികളുടെ നാനാവശങ്ങളെപ്പറ്റി ഈ സ്ത്രീകൾക്ക് എത്ര അറിവുണ്ട് എന്നതാണ്. മാലാ-ഡി മുതലായ വളരെ അധികം പരസ്യം ചെയ്യപ്പെടുന്ന ഗുളികകളായാലും കോപ്പർ ടി, ലൂപ്പ്, ഐ.യു.ഡി. തുടങ്ങിയ ഗർഭനിരോധനമാർഗങ്ങളും എവിടെയാണ് തയ്യാറാക്കിയത് (ഉൽപാദനമല്ല), ആരിലാണ് ആദ്യം പരിശോധിച്ചത്, ഇവ സുരക്ഷിതമാണെന്നു പറയുന്നത് ഏതടിസ്ഥാനത്തിലാണ്, തുടർചയായി അപകടസാദ്ധ്യതകളെപ്പറ്റിയുള്ള പരിശോധന[4]കൾ ഉണ്ടോ, അവ എന്താണ് കാണിക്കുന്നത് മുതലായ ചോദ്യങ്ങൾ കേരളത്തിലെ സാക്ഷരരായ സ്ത്രീകൾ, അല്ല, ഉയർന്ന വിദ്യാഭ്യാസംതന്നെ സിദ്ധിച്ച സ്ത്രീകളോ സ്ത്രീ സംഘടനകളോ, ഉയർത്തിയിട്ടില്ല. ഈ പ്രശ്നങ്ങൾ വേറെചില സംസ്ഥാനങ്ങളിൽ ചർചയ്ക്കു വിധേയമായിട്ടുണ്ട്, ചില ഗ്രൂപ്പുകളും വ്യക്തികളും പലഘട്ടങ്ങളിലും ഇടപെട്ടിട്ടുണ്ട്.

---

3 10-ാം ക്ളാസ്സുവരെ ഫീസുകൊടുക്കാതെ പഠിക്കാമെങ്കിലും പല കാരണങ്ങളാലും പാവപ്പെട്ട കുടുംബങ്ങളിലെ കുട്ടികൾക്ക് പഠനം നിർത്തേണ്ടിവരുന്നു. ഇന്ത്യയിലെ മറ്റു പല സംസ്ഥാനങ്ങളെപ്പോലെ (ഉദാഹരണത്തിന് ഗുജറാത്ത്, ബംഗാൾ, രാജസ്ഥാൻ) പരമ്പരാഗതമായ കരകൗശലവേലകൾ കേരളത്തിൽ കുറവാണ്. ഇവിടെ നിലവിലിരുന്ന ഈറപ്പണി, തഴയോലപ്പണി മുതലായവപോലും ഇന്നു നശിച്ചുകൊണ്ടിരിക്കുന്നു.
പള്ളിക്കൂടത്തിൽപോകുന്ന ഇളംതലമുറ ഇവയിൽ യാതൊരു കൈവിരുതും നേടുന്നില്ല.

4 ഗർഭനിരോധന ഗുളികകളും ആരോഗ്യവും എന്ന വിഷയത്തെപ്പറ്റി ബ്രിട്ടനിലെ റോയൽ കോളേജ് ഒഫ് ജനറൽ പ്രാക്ടീഷനേഴ്സ് 1974ൽ തയ്യാറാക്കിയ ഒരു റിപ്പോർടിൽ ഗുളിക കഴിക്കുന്നവരും കഴിച്ചിരുന്നവരും കഴിക്കാത്തവരിൽനിന്ന് 39 ശതമാനം ഉയർന്ന മരണനിരക്കിന് വിധേയരാണെന്നു പറഞ്ഞിരുന്നു. എന്നുമാത്രമല്ല ചിക്കൻപോക്സ്, മൂത്രാശയ അസുഖങ്ങൾ, ഉയർന്ന രക്തസമ്മർദം, ഞരമ്പുരോഗങ്ങൾ, മാനസിക മാന്ദ്യം ഇവയ്ക്കും ഗുളിക കഴിക്കുന്നവർ വിധേയരാണ്. ആധുനിക വൈദ്യസമ്പ്രദായത്തോടും, അതിന്റെ കീഴിൽവരുന്ന മരുന്ന്, പലതരം പരിശോധനകൾ, പുതിയതരം യന്ത്രങ്ങൾ ഇവയിൽ സാധാരണക്കാർക് പ്രത്യേകിച്ച് സ്ത്രീകൾക്ക് അമിതമായ വിശ്വാസം വരുത്തുന്നതിൽ സർക്കാരും ആധുനിക വൈദ്യശാസ്ത്രവും ജയിച്ചിട്ടുണ്ട്. അവയെ ചോദ്യംചെയ്യാൻ വളരെക്കാലം പിടിച്ചേക്കാം.

## ആയുർദൈർഘ്യം : ഇന്ത്യയിലും കേരളത്തിലും

ഇന്ത്യയിൽ എങ്ങുംതന്നെ പഴയ മാതിരി എണ്ണമറ്റ ആളുകൾ ചെറുപ്രായത്തിൽ മരിക്കുന്നില്ല. ശരാശരി ആയുർദൈർഘ്യം എല്ലായിടവും ഉയർന്നിട്ടുണ്ട്, കേരളത്തിൽ ഇതു ഇന്ത്യയുടേതിൽനിന്നു വളരെ ഉയർന്നതാണ്. ആധുനിക ശാസ്ത്ര സാങ്കേതിക വളർചയുടെ ഫലമായി വിഷപ്പനി, മലേറിയ, മസൂരി, ക്ഷയം മുതലായവ പഴയമാതിരി മനുഷ്യരെ കൊല്ലുന്നില്ല. പക്ഷേ കൊല്ലുന്ന സുഖക്കേടുകൾ തീർത്തും ഇല്ലാതായിരിക്കുന്നു എന്നു പറയാൻ സാദ്ധ്യമല്ല. മാത്രമല്ല നല്ലൊരു വിഭാഗം ആളുകൾക്ക് രോഗത്തിനടിമപ്പെടുത്തുന്ന ദാരിദ്ര്യം, രോഗപ്രതിരോധശേഷിനശിപ്പിക്കുന്ന പോഷകാഹാരക്കുറവ് എന്നിവയെ നേരിടേണ്ടിവരുന്നുണ്ട്. എന്നാലും കേരളത്തിലെ ജനക്ഷേമപരമായ സർകാർപദ്ധതികൾ ആരോഗ്യരക്ഷയുടെ കാര്യത്തിലും കുറേയൊക്കെ വിജയം കൈവരിച്ചിട്ടുണ്ട്. റേഷൻകടകൾ വഴിയും പൊതുവിതരണവകുപ്പ് നേരിട്ടുനടത്തുന്ന കടകൾവഴിയും താരതമ്യേന വിലകുറവായി അവശ്യസാധനങ്ങൾ ജനങ്ങൾക്ക് ലഭ്യമാകുന്നു. സ്കൂൾകുട്ടികൾക്കും ഗർഭിണികളും മുലയൂട്ടുന്നവരുമായ സ്ത്രീകൾക്കും സൗജന്യമായി ഉപ്പുമാവ് മുതലായവ കൊടുക്കുന്നത് ഒരു സഹായമാണ്. പ്രതിരോധകുത്തിവയ്പുകളെപ്പറ്റി ജനങ്ങളെ ബോധമുള്ളവരാക്കുന്നതിലും അതിൻെറ ഗുണം എടുപ്പിക്കുന്നതിലും ഇവിടുത്തെ വാർതാവിതരണ വ്യവസ്ഥ ഗണ്യമായൊരു പങ്കുവഹിക്കുന്നുണ്ട്.

## സ്ത്രീയുടെ വൈകാരിക സാഹചര്യം : വിവാഹം, വിവാഹമോചനം, വൈധവ്യം

ആയുർദൈർഘ്യത്തെ ഒരു പ്രധാനപ്പെട്ട സൂചികയായി കാണുമ്പോൾ ആ ഭാഗ്യമോ ദൗർഭാഗ്യമോ അനുഭവിക്കേണ്ടി വരുന്ന ആളുകളെ, പ്രത്യേകിച്ച് സ്ത്രീകളെ, നാം ഓർകേണ്ടതുണ്ട്. ദീർഘായുസ്സ് നല്ലകാര്യമാണെങ്കിൽപോലും ശാരീരികമായും മാനസികമായും ഉണ്ടാകുന്ന ക്ഷതങ്ങൾ നേരിടാൻ അവർക്കുവേണ്ട ഭൗതികസാഹചര്യങ്ങളും വൈകാരികമായ തുണയും ലഭിക്കുന്നുണ്ടോ എന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു. നാം ചർചയ്ക്കു വിഷയമാക്കുന്ന ജനങ്ങളെ അവരുടെ ഏറ്റവും അടുത്ത ചുറ്റുപാടിൽ - കുടുംബത്തിൽ - ഒന്നു കാണുന്നതു നന്നായിരിക്കും. അതിന് ഉതകുന്ന ചിലവിവരങ്ങൾ *പട്ടിക-4ൽ*(പു.230) കൊടുത്തിരിക്കുന്നു.

ഇതിൽനിന്നു പല പ്രായത്തിലുള്ള സ്ത്രീപുരുഷൻമാരുടെ വിവാഹം, വൈധവ്യം, നിയമപ്രകാരമോ അല്ലാതെയോ ഉള്ള വിവാഹമോചനം എന്നിവയുടെ നിലയെപ്പറ്റി മനസ്സിലാക്കാൻ സാധിക്കും. വടക്കേന്ത്യൻ ഗ്രാമത്തിലുള്ളതുപോലെ ബാല്യവിവാഹം ഇവിടെ അധികമായി ഇല്ലെങ്കിലും 10-14നിടക്കു വിവാഹം നടക്കുന്നു. അവരുടെ ഇടയിലും കുറച്ചു പെൺകുട്ടികൾ വിധവകളോ വിവാഹമോചിതരോ ആകുന്നു. 10-14 മുതൽ 30-34 വരെയുള്ള പ്രായക്കാരിൽ വിവാഹിതരായ സ്ത്രീകളുടെ ശതമാനമാണ് കൂടുതൽ എങ്കിൽ 35-39 മുതൽ എല്ലാ പ്രായക്കാരിലും സ്ത്രീകളുടെ ശതമാനം കുറഞ്ഞുവരുന്നു. വിധവകളുടെ ശതമാനം

പട്ടിക - 4

## കേരളത്തിലെ ജനങ്ങളുടെ പ്രായ-വൈവാഹികനില

പുരുഷൻമാരും സ്ത്രീകളും *(ശതമാനം)*

| പ്രായഗ്രൂപ്പ് | വിവാഹിതർ* | | വൈധവ്യം നേരിട്ടവർ | | വിവാഹമോചിതർ+ | |
|---|---|---|---|---|---|---|
| | പു. | സ്ത്രീ | പു. | സ്ത്രീ | പു. | സ്ത്രീ |
| എല്ലാ പ്രായക്കാരും | **36.89** | **38.61** | **1.16** | **9.13** | **0.30** | **1.41** |
| 10-14 | 0.10 | 0.30 | ഇല്ല | 0.01 | ഇല്ല | 0.11 |
| 15-19 | 0.40 | 13.98 | ഇല്ല | 0.08 | 0.01 | 0.34 |
| 20-24 | 12.62 | 57.74 | 0.02 | 0.47 | 0.13 | 1.45 |
| 25-29 | 53.93 | 83.48 | 0.09 | 2.44 | 0.42 | 2.51 |
| 30-34 | 85.12 | 87.54 | 0.27 | 3.39 | 0.46 | 3.36 |
| 35-39 | 94.27 | 86.84 | 0.37 | 6.30 | 0.51 | 3.31 |
| 40-44 | 95.31 | 81.94 | 0.69 | 11.21 | 0.68 | 3.62 |
| 45-49 | 95.15 | 76.51 | 1.21 | 17.30 | 0.66 | 3.25 |
| 50-54 | 94.40 | 68.43 | 2.05 | 25.48 | 0.83 | 3.06 |
| 55-59 | 93.18 | 60.18 | 3.74 | 34.57 | 0.86 | 2.60 |
| 60-64 | 90.54 | 42.28 | 6.37 | 52.59 | 1.03 | 2.14 |
| 65-69 | 87.59 | 32.83 | 9.04 | 63.07 | 1.14 | 1.66 |
| 70+ | 77.59 | 16.44 | 19.37 | 80.74 | 1.22 | 0.87 |

* വിവാഹിതരിൽ ഇപ്പോൾ വിവാഹബന്ധത്തിൽ കഴിയുന്നവർമാത്രം പെടും

+ വിവാഹമോചിതരിൽ നിയമപ്രകാരം വിവാഹമോചനം നടത്തിയവരും മാറിത്താമസിക്കുന്നവരും വെറുതേ ഉപേക്ഷിച്ചിട്ടു പോകുന്നവരും ഉൾപ്പെടും.

*അവലംബം : സെൻസസ് ഓഫ് ഇന്ത്യാ 1981, സീരീസ് 10, കേരളാ പാർട് II സ്പെഷ്യൽ റിപ്പോർട്ടും പട്ടികകളും (5% സാമ്പിളിനെ ആശ്രയിച്ച് ഉണ്ടാക്കിയവ)*

എല്ലാപ്രായക്കാരിലും കൂടുതലായി കാണാമെങ്കിലും 35-39 മുതൽ പുരുഷൻമാരുടെ ശതമാനത്തിൽനിന്നു വളരെ കൂടുതലാണ് സ്ത്രീകളുടേത്. പ്രായംകൂടുന്തോറും ഈ വിഭാഗത്തിൽപെടുന്ന സ്ത്രീകളുടെ ശതമാനം പെട്ടെന്നു പെട്ടെന്നു വർധിക്കുന്നു. വിവാഹം ഉപേക്ഷിച്ച ഗ്രൂപ്പിൽ എഴുപതുവയസ്സിനു മുകളിലുള്ളവരിൽ 1.22 ശതമാനം പുരുഷൻമാരും 0.87 ശതമാനം സ്ത്രീകളുമാണ്. പക്ഷേ ബാക്കി എല്ലാ പ്രായഗ്രൂപ്പുകളിലും സ്ത്രീകൾതന്നെ അധികം.

## ഭൗതികസാഹചര്യം :

### 1. ഗൃഹനായകത്വവും ഭൂവുടമസ്ഥതയും

സെൻസസ് വിവരംശേഖരിക്കുന്നത് നാം വീട്, കുടുംബം എന്നു മനസ്സിലാക്കുന്നവയെ ആശ്രയിച്ചല്ല. അവരുടെ അടിസ്ഥാനഘടകമായ 'ഹൗസ്ഹോൾഡ്' മിക്കവാറും മേൽപറഞ്ഞവതന്നെയാണെങ്കിലും ബന്ധുക്കളല്ലാത്തവർ ഒരുമി

പട്ടിക-5

## ഗൃഹനായകത്വവും ഭൂവുടമസ്ഥതയും കേരളത്തിൽ

പുരുഷൻമാരും സ്ത്രീകളും

| ഉടമസ്ഥതയിലുള്ള ഭൂമി | ഗൃഹനാഥൻ | ഗൃഹനാഥ |
|---|---|---|
| | (വീടുകളുടെ എണ്ണം) | |
| 1 ഏക്കറിൽ കുറവ് | 79,401 | 14,087 |
| 1.0-2.4 ഏക്കർ | 55,605 | 6,213 |
| 2.5-4.9 " | 22,177 | 1,836 |
| 5.0-7.4 " | 7,220 | 610 |
| 7.5-9.9 " | 2,120 | 174 |
| 10.0-12.4 " | 1,563 | 105 |
| 12.5-14.9 " | 495 | 32 |
| 15.0-29.9 " | 1,201 | 80 |
| 30.0-49.9 " | 230 | 13 |
| 50.0+ " | 87 | 12 |

*അവലംബം : സെൻസസ് ഓഫ് ഇന്ത്യാ 1961,* Vol VII, *കേരളാ പാർട്* II C, *കൾച്ചറൽ ആൻഡ് മൈഗ്രേഷൻ ടേബിൾസ്, ടേബിൾ* C-I

ച്ചുതാമസിക്കുന്ന സ്ഥലങ്ങളുമാകാം. ഇങ്ങനെ ആയാൽപോലും നാം ഉദ്ദേശിക്കുന്നതരം വീടുകളെപ്പറ്റി ഉപകാരപ്രദമായ പല വിവരങ്ങളും സെൻസസ് കണക്കുകളിൽനിന്നു ലഭിക്കും. അവയുടെ വലുപ്പം, ആന്തരികഘടന, ഗൃഹനായകത്വം, ഏകംഗത്വം മുതലായവ അവയിൽ ചിലതുമാത്രമാണ്. ഗൃഹഭരണം സ്ത്രീയുടെ ചുമതലയിലുള്ള വീടുകൾ ശ്രദ്ധിക്കപ്പെടാൻ തുടങ്ങിയിട്ടു കാലമായി. കാരണം അത്തരം വീടുകൾ മൊത്തത്തിൽ സാമ്പത്തികമായും മറ്റുവിധത്തിലും കൂടുതൽ പരാധീനത അനുഭവിക്കുന്നവയാണെന്നും തൻമൂലം പ്രത്യേക പരിഗണന ആവശ്യമുണ്ടെന്നും ഗവേഷകരും വനിതാഗ്രൂപ്പുകളും കണ്ടുതുടങ്ങി. സെൻസസ് അവയ്ക്കുകൊടുത്തിരിക്കുന്ന നിർവചനംതന്നെ ശരിയല്ലെന്ന് അവർ വാദിക്കുകയും 1991ലെ സെൻസസിൽ ചില മാറ്റങ്ങൾ വരുത്തിക്കുകയും ചെയ്ത് ചെറിയ വ്യത്യാസം ഉണ്ടാക്കാൻ ശ്രമിച്ചിട്ടുണ്ട്. 1961ലെ സെൻസസ്പ്രകാരം സ്ത്രീപുരുഷൻമാർ ഗൃഹനാഥരായിവരുന്ന വീടുകളുടെ ഭൂവുടമസ്ഥയെ കാണിക്കുന്നതാണ് *പട്ടിക-5.*

ഗൃഹനാഥമാരുടെ ചുമതലയിലുള്ള വീടുകളുടെ മറ്റൊരു പ്രത്യേകത അവയിൽ വളരെക്കുറച്ചു വീടുകളിൽമാത്രമേ ഭർതാവ് കൂടെയുള്ളു എന്നതാണ്. 'ഫീമേയിൽ ഹെഡഡ് ഹൗസ്ഹോൾഡ്സ് ' എന്ന് ഇംഗ്ളീഷിൽ അറിയപ്പെടുന്ന ഈ വീടുകൾ ഭർതാവില്ലാത്ത സ്ത്രീകളുടെ ചുമതലയിൽവരുന്ന വീടുകളല്ല. സെൻസസ് നിർവചനം കൊണ്ടായിരിക്കാം ഈവിധം കാണുന്നത്. ഭർതാക്കൻമാർക്ക് തൊഴിലില്ലായ്മ, അനാരോഗ്യം മുതലായവ കാരണം ചുമതലവഹിക്കാൻ കഴിയാതെപോകുന്ന വീടുകൾ ധാരാളമായുണ്ട്.

ഇതിനു പുറമേ ഒരംഗവീടുകളും ധാരാളമായുണ്ട്. അങ്ങനെ വയസ്സായി

ഒറ്റയ്ക്കു താമസിക്കുന്ന സ്ത്രീകളെപ്പറ്റി നമുക്ക് യാതൊന്നുംതന്നെ അറിയില്ല എന്നതാണ് സത്യം. സർകാരിൻെറ കൊട്ടി ഘോഷിക്കപ്പെടുന്ന ജനക്ഷേമപദ്ധതികൾ ഇതുവരെപ്പറഞ്ഞ സംഗതികൾ മന സ്സിലാക്കി ആവിഷ്കരിച്ചവയാണെന്നു പറ യാൻ പ്രയാസമാണ്. ഏറെക്കാലം കാത്തിരുന്ന്, വാർധക്യപെൻഷനോ, നഷ്ട പരിഹാരമോ, മറ്റു സഹായമോ കിട്ടാതെ വൃദ്ധകൾ മരിച്ചതായും പത്രങ്ങളിൽ വാർ തവരാറുണ്ട്.

## 2. വിദ്യാഭ്യാസവും തൊഴിലവസരവും

സ്വാതന്ത്ര്യവും സമത്വവും എല്ലാ വർകും വാഗ്ദാനം ചെയ്യുന്നതാണല്ലോ ഇന്ത്യൻ ഭരണഘടന. ജനങ്ങൾ, പ്രവിശ്യ കൾ, സ്ത്രീപുരുഷൻമാർ ഇവ തമ്മിൽ ഏതുതരത്തിലുള്ള അന്തരം വർധി ക്കുന്നതും സർകാരിൻെറ വാഗ്ദാന ങ്ങൾക്കും ജനങ്ങളുടെ പ്രതീക്ഷകൾക്കും എതിരാണെന്നു മാത്രമല്ല ജനാധിപത്യ ത്തിൻെറ നിഷേധവുമാണ്. ഈ അന്തരം നിർണയിക്കുന്നതിൽ വിദ്യാഭ്യാസത്തിനു പ്രധാനമായ ഒരു പങ്കുണ്ട്.

സ്വാതന്ത്ര്യം ലഭിക്കുമ്പോൾ ഉണ്ടാ യിരുന്നതിലും വളരെക്കൂടുതൽ പള്ളിക്കൂ ടങ്ങളും കോളേജുകളും ഇന്നു കേരളത്തി ലുണ്ട്. മിക്കവാറും എല്ലായിടത്തും കുട്ടി കൾക്ക് വീട്ടിൽനിന്നു നടന്നുതന്നെ സ്കൂളിൽപോകാം. പക്ഷേ ചിലവും സ്റ്റൈലും (സമരമില്ലാത്തതെന്നുകൂടി രക്ഷകർതാക്കൾ കരുതുന്നതും) കൂടി യതും കുറഞ്ഞതുമായ വളരെയധികം പള്ളിക്കൂടങ്ങൾ ഇന്നു കേരളത്തിൽ ഉട നീളം വന്നുകഴിഞ്ഞു. വിദ്യാഭ്യാസസമ്പ്രദാ യത്തിൻെറ വിവിധ വശങ്ങളിലേക്കു കട ക്കാതെ വിദ്യാഭ്യാസരംഗത്ത് സംസ്ഥാനം ഇതിനകം കൈവരിച്ച പുരോഗതി സ്ത്രീക ളിലും പുരുഷൻമാരിലും എങ്ങനെ പ്രതി ഫലിക്കുന്നു എന്നു നോക്കാം. *പട്ടിക 6ൽ* 1981ലെ സെൻസസ് ആസ്പദമാക്കി വിദ്യാഭ്യാസത്തിൻെറ വിവിധ തട്ടുകളിൽ എത്തിയ സ്ത്രീപുരുഷൻമാരുടെ എണ്ണം കൊടുത്തിട്ടുണ്ട്. നിരക്ഷരർ, സാങ്കേതി കേതര ഡിപ്ളോമ/സർടിഫിക്കറ്റ്, അദ്ധ്യാ പനം എന്നീ മൂന്നിനങ്ങളിൽ ആണ് സ്ത്രീകളുടെ സംഖ്യ കൂടുതലായിട്ടുള്ളത്. ഈ സ്ഥിതിയിൽ സ്വാഭാവികമായും ശാസ്ത്ര-സാങ്കേതിക രംഗങ്ങളിൽ തൊഴിൽകമ്പോളത്തിൽ മൽസരി ക്കാൻപോലും സ്ത്രീകൾ കുറവായിരിക്കു മല്ലോ.

## പെൺകുട്ടി ഒരു ചുമടോ?

വളരെ പ്രാധാന്യത്തോടെ ചൂണ്ടി ക്കാണിക്കപ്പെടുന്ന ഒന്നാണ് കേരളത്തിലെ പെൺകുട്ടികളുടെ താരതമ്യേന ഉയർന്ന വിവാഹപ്രായം. പക്ഷേ ഇവിടെയും സാമ്പത്തികശേഷിയുള്ള പലരും വിദ്യാ ഭ്യാസം പൂർതിയാകുന്നതിനുമുമ്പുതന്നെ പെൺകുട്ടികളുടെ വിവാഹം നടത്തിക്കാൻ ശ്രമിക്കുന്നുണ്ട് എന്നതാണു വസ്തുത. കുട്ടിക്ക് വയസ്സ് 25 ആകുന്നതിനകം നട ത്തിക്കിട്ടാനാണ് പലരും ആഗ്രഹിക്കുന്നത്. 'ചുമതലയോ' 'ഭാരമോ' എന്തായാലും അത് എത്രയും നേരത്തേ തീർതു വയ്ക്കുന്ന കാര്യം പല രക്ഷകർതാക്കളും പരസ്യമായിത്തന്നെ പറയുന്നു. അതായത് ഇന്നത്തെ കേരളത്തിൽ പെൺകുട്ടികൾക്ക് വീട്ടിൽനിന്നും സമൂഹത്തിൽനിന്നും ലഭി ക്കുന്ന സന്ദേശം വിവാഹമാണ് അവരുടെ ജീവിതത്തിലെ പ്രഥമവും പ്രധാനവുമായ ലക്ഷ്യമെന്നതാണ്. അവർക് തന്നത്താൻ മനസ്സിലാക്കുന്നതിനോ സ്വയമായി സ്വന്തംജീവിതമാർഗത്തെപ്പറ്റി ചിന്തിക്കു ന്നതിനോ സമയം കിട്ടുന്നില്ല. ഒരുവി ധത്തിൽ നോക്കിയാൽ കേരളീയ പെൺകുട്ടി ഇന്നു മനുവിൻെറ സൂക്ത ങ്ങൾക്ക് അടിമയാകുകയാണ് (വാർധക്യ കാലത്ത് പുത്രൻ രക്ഷിക്കുമെന്ന കാര്യ

പട്ടിക-6

**കേരളം : മൊത്തം ജനസംഖ്യ, സാക്ഷരത, വിദ്യാഭ്യാസനില 1981**

പുരുഷൻമാരും സ്ത്രീകളും

| | പുരുഷൻ | സ്ത്രീ |
|---|---|---|
| മൊത്തം ജനസംഖ്യ | 12,527,767 | 12,925,913 |
| നിരക്ഷരർ | 3,099,675 | 4,429,273 |
| വിദ്യാഭ്യാസമില്ലാത്ത സാക്ഷരർ | 2,618,226 | 2,421,700 |
| പ്രൈമറി | 3,061,852 | 2,852,608 |
| മിഡിൽ | 2,331,011 | 2,076,797 |
| മട്രിക്കുലേഷൻ | 877,330 | 754,864 |
| പ്രീഡിഗ്രി | 190,012 | 165,637 |
| സാങ്കേതികേതര ഡിപ്ളോമ/സർടിഫിക്കറ്റ് (ഡിഗ്രിക്കു തുല്യമല്ലാത്തത്) | 11,376 | 14,416 |
| സാങ്കേതിക ഡിപ്ളോമ/ സർടിഫിക്കറ്റ് (ഡിഗ്രിക്കു തുല്യമല്ലാത്തത്) | 121,779 | 75,484 |
| ബി. എ.യും അതിനു മുകളിലും | 216,505 | 135,132 |
| **നഗരങ്ങളിൽമാത്രം** | | |
| എഞ്ചിനീയറിംഗ്, ടെക്നിക്കൽ | 7,091 | 384 |
| വൈദ്യശാസ്ത്രം | 4,218 | 2,135 |
| കൃഷി, കന്നുകാലി വളർത്തൽ | 399 | 143 |
| വെറ്റിനററി | 326 | 10 |
| അദ്ധ്യാപനം | 5,316 | 10,314 |
| മറ്റുള്ളവ | 30 | 6 |

*അവലംബം : സെൻസസ് ഓഫ് ഇന്ത്യ 1981, സീരീസ് 10, കേരള, പാർട്* IV A, *സോഷ്യൽ ആൻഡ് കൾച്ചറൽ ടേബിൾസ്*

ത്തിൽ സംശയമുണ്ടെങ്കിലും). ഇതിനെ ഉറപ്പിക്കുന്ന ഒരു സന്ദേശമാണ് അവർക്ക് സിനിമാ, ടെലിവിഷൻ, പൈങ്കിളിമാസികകൾ എന്നിവയിൽനിന്നും കിട്ടുന്നത്. അത് ഒരു 'ചേട്ടന്റെ' 'തണലിലും' 'നിഴലി' ലും ആണ് അവരുടെ സ്വർഗരാജ്യം എന്നാണ്. പക്ഷേ ഇതും സ്വപ്നംകണ്ടു കൊണ്ടിരിക്കാൻ നിർവാഹമില്ലാത്തവരാണ് എണ്ണത്തിൽ ഭൂരിഭാഗവും. എന്തെങ്കിലും ജോലിചെയ്തു വരുമാനമുണ്ടാക്കാൻ നിർബന്ധിതരായ അവർ ടൈപ്പ്റൈറ്റിംഗ്, കമ്പ്യൂട്ടർകോഴ്സുകൾ

മുതലായവയിൽ ചെന്നുചേരുകയും എംപ്ളോയ്മെൻറ് എക്സേഞ്ചിൽ പേരു രജിസ്റ്റർ ചെയ്യുകയും ചെയ്യുന്നു. കാലാകാലങ്ങളിൽ അതു പുതുക്കാനും മറക്കാറില്ല. അതിനിടെ വിവാഹവും കുടുംബപ്രാരാബ്ധങ്ങളുംവന്ന് അവർ ജോലിയന്വേഷിക്കുന്നതിൽനിന്നു പിൻമാറിയാൽതന്നെ അതു സ്വമേധയായുള്ള മാറ്റമല്ല.

പെൺകുട്ടികൾ 'ഭാരമായി' വരുന്നതിൻെറ ഒരു കാരണം 'അവരുടെ' വിവാഹം സംബന്ധിച്ച് 'ധൂർത്ത്' എന്നുതന്നെ വിശേഷിപ്പിക്കേണ്ട അമിതമായ ചിലവാണ്. സദ്യയ്ക്കുമാത്രം 25-30 ആയിരം ചിലവാക്കിയ പലരേയും എനിക്കറിയാം. 'സ്ത്രീധനം' എന്നു പറയാൻ പലർകും മടിയാണെങ്കിലും പെൺകുട്ടിയെ 'അയയ്ക്കുന്നതിനും' 'കെട്ടിക്കുന്നതിനു'മായി വൻ തുകകളും ഭാരിച്ച വിലയുള്ള ജംഗമസ്വത്തുക്കളും കൈമാറ്റംനടക്കുന്നുണ്ട്. ഇതു തുടർന്നാൽ അവരുടെ വിദ്യാഭ്യാസത്തിനുവേണ്ടി ഇന്നു ചിലവാക്കുന്ന തുകപോലും കുറയ്ക്കാൻ പലരും ആലോചിക്കും. വലിയ തലവരി സംഖ്യകൾ കൊടുക്കേണ്ട സ്വകാര്യസ്ഥാപനങ്ങളിൽ പെൺകുട്ടികൾ നന്നേ കുറവായിരിക്കും. തീർചയായും ഇവരല്ല നമ്മുടെ നാട്ടിലെ സ്ത്രീകളിൽ ഭൂരിഭാഗവും. പക്ഷേ ഇവരാണ് കൂടുതൽ 'പ്രത്യക്ഷ'രായവരും സാമൂഹ്യാചാരങ്ങൾ സൃഷ്ടിക്കുന്നതിൽ നേതൃത്വം നൽകുന്നതും. അങ്ങനെ നശിച്ചുകൊണ്ടും തകർന്നുകൊണ്ടും ഇരിക്കുന്ന അസംഘടിതമേഖലയിലെ വിവിധ തൊഴിലുകളിൽ ഏർപെട്ടിരിക്കുന്ന സ്ത്രീകൾക്ക് ജീവിതംതന്നെ ഒരു നിരന്തരസമരമാണെങ്കിലും കുടുംബംപോറ്റുന്നതിന് അവരുടെ വേലയും കൂലിയും ഒരു അവശ്യഘടകം[5] മാണെങ്കിലും ഈ ഉച്ചശ്രേണിയും മാദ്ധ്യമവുംകൂടി സ്ത്രീയെ സംബന്ധിച്ചു പരത്തുന്ന ആശയങ്ങൾക്ക് അവർ തികച്ചും വെളിയിൽ ആണെന്നു പറയാൻ സാധിക്കുകയില്ല.

## സൂചികകൾ പറയാത്ത യാഥാർഥ്യം

സ്വാതന്ത്ര്യവും സമത്വവും വ്യക്തിവികാസവും അന്തസ്സും സ്ത്രീകൾക്കു ഉറപ്പുനൽകുന്നതല്ല ഇന്നു നമ്മുടെ ഭൗതിക സാഹചര്യവും അതിന് ആധാരമായ ആശയങ്ങളും. സ്വാഭാവികമായും ഇവ സ്ത്രീപുരുഷ അന്തരം എല്ലാ രംഗങ്ങളിലും വർധിപ്പിക്കുന്നു, പുരുഷമേധാവിത്വത്തിന് ഊന്നൽകൊടുക്കുകയും ചെയ്യുന്നു. ഇതു സ്ത്രീജീവിതത്തെ എങ്ങനെ ബാധിക്കുന്നുവെന്ന് നോക്കാം. വളരെ നാളുകൾക്കുശേഷംകണ്ട എൻെറ പഴയ ഒരു അദ്ധ്യാപിക ഈയിടെ എന്നോടു ചോദിച്ചു :

*ലൈബ്രറിയിൽ വരാറില്ലേ?*
*പഴയതുപോലെ കൃത്യമായി വരാൻ സാധിക്കുന്നില്ല,*
*ഈയിടെ ഒരു ദിവസം ഞാൻ ലൈബ്രറിയിൽനിന്ന് ഇറങ്ങുമ്പോൾ ഒരു സ്ത്രീ ഓടിവന്ന് അവരെ ഞാൻ 1952ൽ പഠിപ്പിച്ചിട്ടുണ്ട് എന്നു പറഞ്ഞു. `ഞാൻ റിട്ടയർ ചെയ്തിട്ടു കുറച്ചുവർഷമായി' എന്നവർ തുടർചയായി രണ്ടുമൂന്നു പ്രാവശ്യം പറഞ്ഞു. അവരെക്കാൾമുമ്പ് റിട്ടയർചെയ്ത ഞാൻ ലൈബ്രറിയിൽ എന്തുചെയ്യുന്നുവെന്നാണ് അവരുടെ സംശയം.*

എൻെറ അദ്ധ്യാപിക ഒരു കാര്യംകൂടി പറഞ്ഞു.

5 സാമ്പത്തിക പരാധീനതയിൽ കഴിയുന്ന എല്ലാവീടുകളിലും സ്ത്രീയുടെ സംഭാവനയുടെ പ്രാമുഖ്യം സ്ഥിതിവിവരക്കണക്കുകളിലൂടെ ലോകവ്യാപകമായിത്തന്നെ ഉറപ്പുവരുത്തിക്കഴിഞ്ഞിട്ടുണ്ട്. ഈ യാഥാർഥ്യം മനസ്സിലാക്കാതെയും സ്ത്രീകളെ ഒരു അനുപൂരകതൊഴിലാളിയായി കണക്കിലെടുത്തുമാണ് പലയിടത്തും അവരുടെ കൂലി നിശ്ചയിക്കുന്നത്.

*ആണുങ്ങളാണെങ്കിൽ ഇതുപോലെ ആരും പറയുകയില്ല.*

ഇതുകേട്ടപ്പോൾ ഞങ്ങളുടെ അടുത്തുനിന്നിരുന്ന ഒരു റിട്ടയർഡ് പ്രിൻസിപ്പലും ഇപ്പോൾ സാമൂഹ്യപ്രവർതകയുമായ വേറൊരു സ്ത്രീ പറഞ്ഞതിങ്ങനെയാണ്: *എന്നും രാവിലെ `ഈ വയസ്സുകാലത്ത് വീട്ടിൽ ഇരിക്കാൻ പാടില്ലേ? എവിടെയാണു യാത്ര? ' എന്നു കേട്ടിട്ടാണ് ഞാൻ ഇറങ്ങുക.*

പുരുഷമേധാവിത്വം നിറഞ്ഞുനിൽക്കുന്ന ഒരു സമൂഹത്തിൽ സ്ത്രീ രണ്ടാംതരം വസ്തുവായിരിക്കും എന്നുള്ളതിൻെറ മറ്റൊരു ഉദാഹരണം നൽകട്ടെ. ആധുനിക വൈദ്യശാസ്ത്ര-സാങ്കേതിക മേഖലയിൽ വളരെ ഉന്നതസ്ഥാനം കൈവരിച്ചിരിക്കുന്ന തിരുവനന്തപുരത്തെ ശ്രീചിത്രാ മെഡിക്കൽ സെൻററിൽ അടുത്തപ്രാവശ്യം രോഗനിർണയത്തിനായി ചെല്ലേണ്ടദിവസം കുറിച്ചുതരുന്ന കാർഡിൽ ഒരു *പുരുഷസഹായിയെക്കൂടി കൊണ്ടുവരിക* എന്ന് അച്ചടിച്ചിട്ടുണ്ട്. അവിടെ വരുന്നതിൽ ഒരു നല്ലശതമാനവും രോഗികളായപുരുഷൻമാരെയുംകൊണ്ട് വരുന്ന സ്ത്രീകളാണ്. മാത്രമല്ല കൂടെക്കൊണ്ടുവരാൻ പുരുഷൻമാർ ഇല്ലാത്ത വീടുകൾ ധാരാളമായുണ്ടെന്നു നാം കണ്ടുകഴിഞ്ഞല്ലോ.

സ്ത്രീകൾ 'ക്രൈസിസ് മാനേജ്മെൻറി'ന് നല്ല കഴിവുള്ളവരാണെന്നു കാണാൻ ആശുപത്രികളിൽ ധാരാളം അവസരം ഉണ്ടാകും. പക്ഷേ എത്ര അധുനാധുനികർകും സ്ത്രീകളെപ്പറ്റിയുള്ള 'അബലാ' സങ്കൽപം മാറ്റാൻ പ്രയാസമാണ്. 1991 ജൂലായ് 9-ാംന്ത്തെ *ജനയുഗ*ത്തിൽ ഇ. എൻ. ഗോവിന്ദൻ നമ്പൂതിരി *കേരളത്തിൻെറ സെൻസസ് ചിത്രം* എന്ന പേരിൽ എഴുതിയ ലേഖനം അവസാനിപ്പിച്ചത് ഇപ്രകാരമാണ്: *സംസ്ഥാനത്ത് കായികാദ്ധ്വാനമുള്ള തൊഴിൽരംഗത്ത് പുരുഷൻമാരെ അന്യസംസ്ഥാനങ്ങളിൽനിന്നും കൊണ്ടുവരേണ്ട സ്ഥിതിവിശേഷം അനതിവിദൂരഭാവിയിൽ ഇവിടെ സംഭവിക്കാമെന്നാണ് ഇതു വ്യക്തമാക്കുന്നത്.* 'ഇതു'എന്നുപറയുന്നത് ഓരോ ദശകംതോറും സ്ത്രീകളുടെ എണ്ണം കൂടുന്നതും പുരുഷൻമാരുടെ എണ്ണം കുറയുന്നതും. കായികാദ്ധ്വാനശേഷി സ്തീകൾക്കില്ല എന്നു പറഞ്ഞുതീർകാനുള്ള തെളിവ് എവിടെയും ഇല്ല. പിന്നെ 'ടെക്നോളജി'യുടെ ഈ കാലത്ത് `ഇത് ' ഒരു പ്രശ്നവും ആകരുതല്ലോ.

ചുരുക്കിപ്പറഞ്ഞാൽ സാക്ഷരത, ആൺ-പെൺ അനുപാതം, ആയുർദൈർഘ്യം തുടങ്ങി ഏതാനും സൂചികകൾ പൊക്കിപ്പിടിച്ച് സ്ത്രീകളെ കബളിപ്പിക്കുകയാണ് *കേരളമാതൃക* ചെയ്യുന്നത്. കേരളസ്ത്രീകളുടെ ജീവിതയാഥാർഥ്യങ്ങൾ ആവശ്യപ്പെടുന്നത് കണ്ണുനേരെതുറന്നു സത്യം കാണാനും ഊർജസ്വലമായി പ്രതികരിക്കാനുമാണ് . ■


**കേരളപഠനങ്ങൾ**

3-ൽ

അമ്മമാരുടെ സങ്കടങ്ങൾ

*ലളിതാംബിക അന്തർജനത്തിൻെറയും മാധവിക്കുട്ടിയുടെയും കഥകളിലൂടെ*

എൻ.കെ. രവീന്ദ്രൻ

## *പുസ്തകസൂചി*


1. മൃദുൽ ഈറപ്പൻ, ഐഡൻറിറ്റി ആൻഡ് ഫീമേൽ ലേബർ പാർടിസിപ്പേഷൻ ഇൻ കേരള, *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്കിലി,* ഒക്ടോ. 3, 1992

2. ലീലാ ഗുലാട്ടി, യൂണീക് സ്റ്റാറ്റസ് ഓഫ് കേരള വിമൻ, *കേരളാ കാളിങ്ങ്,* ജൂലൈ, 1989

3. ജയശ്രീ, *വനിതകളും ആരോഗ്യവും,* കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, 1989

4. റോബിൻ ജെഫ്രി, വിമൻ ആൻഡ് ദി ' കേരള മോഡൽ' : ഫോർ ലൈവ്സ്, 1870-1980s, *സൗത്ത് ഏഷ്യാ,* വാ.XII, ലക്കം 2, 1989

5. റോബിൻ ജെഫ്രി, *പൊളിറ്റിക്സ് വിമൻ ആൻഡ് വെൽബീയിങ്ങ് : ഹൗ കേരള ബിക്കെയിം എ മോഡൽ* (ലണ്ടൻ : മാക്മില്ലൻ, 1992)

6. ലീലാ മേനോൻ, ദി ഗ്രേയിങ്ങ് ഓഫ് കേരള, *ഇന്ത്യൻ എക്സ്പ്രസ്സ് സൺഡേ മാഗസിൻ.*

7. കെ. ശാരദാമണി, സ്റ്റാറ്റിസ്റ്റിക്സ് ഓൺ എംപ്ളോയ്മെൻറ് ഓഫ് വിമൻ, *സെൻട്രൽ സ്റ്റാറ്റിസ്റ്റിക്കൽ ഓർഗനൈസേഷൻ* നടത്തിയ *സാമൂഹിക സ്ഥിതിവിവരക്കണക്കുകളെക്കുറിച്ചുള്ള രണ്ടാം സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധം,* ന്യൂദൽഹി: ഫെബ്രു. 1988.

8. കെ. ശാരദാമണി, *ഫില്ലിങ്ങ് ദി റൈസ് ബൗൾ : വിമൻ ഇൻ പാഡി കൾട്ടിവേഷൻ* (ദൽഹി : സംഗം ബുക്സ്, 1989.)

9. കെ. ശാരദാമണി,'വിമൻ, റീപ്രൊഡക്ഷൻ ആൻഡ് വർക് ', കെ. ശാരദാമണി ( എഡി.) *ഫങ്ങിംഗ് ദി ഹൗസ്ഹോൾഡ്: കൊൺസെപ്ച്വൽ ആൻറ് മെത്തഡോളജിക്കൽ ഇഷ്യൂസ്,* (ന്യൂദൽഹി : സേജ് പബ്ളിക്കേഷൻസ് ലിമിറ്റഡ്, 1992)

10. ഷീലാ വർഗീസ്, *എക്കണോമിക് ആസ്പെക്ട് ഓഫ് ഫീമേൽ ഹെഡഡ് ഹൗസ്ഹോൾഡ്സ് ഇൻ കേരള,* കേരള സർവകലാശാലാ ധനശാസ്ത്ര വകുപ്പിൽ സമർപ്പിച്ച എം. ഫിൽ. പ്രബന്ധം, 1990

# *കേരളമാതൃകയുടെ തളർച്ച*

*കെ.കെ.ജോർജ്*

**കേ**രളം പിന്തുടർന്നുവന്ന പ്രത്യേക വികസനമാതൃക - *കേരളമാതൃക* - ദേശീയ അന്തർദേശീയ സാമൂഹ്യശാസ്ത്ര ജ്ഞരുടെയും ലോകബാങ്ക്, ഐക്യരാഷ്ട്ര വികസനപദ്ധതി, അന്താരാഷ്ട്ര തൊഴിൽ സംഘടന തുടങ്ങിയ അന്തർദേശീയ വിക സന സംഘടനകളുടെയും അഭിനന്ദനം നേടിയിട്ടുണ്ട്. എന്നാൽ കഠിനമായ സാമ്പ ത്തിക തളർച്ചയുടെയും അതേതുടർ ന്നുണ്ടായ നിരന്തരമായ ബജറ്റ് കമ്മിയു ടെയും പശ്ചാത്തലത്തിൽ ഈ മാതൃക ഇനിയും എത്രകാലം കേരളത്തിനു മുന്നോട്ടുകൊണ്ടുപോകാൻ സാധിക്കും എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഒരർ ഥത്തിൽ കേരളം ഇന്ന് തകർന്നുകൊണ്ടി രിക്കുന്ന പഴയ നായർതറവാടിനെ അനു സ്മരിപ്പിക്കുന്നു. എട്ടുകെട്ടിന്റെ ശിൽപ ചാരുതയും കൊത്തുപണികളും സഞ്ചാരി കൾക്ക് ആകർഷകമെങ്കിലും ദ്രവിച്ചുകൊ ണ്ടിരിക്കുന്ന മോന്തായവും കഴുക്കോ ലുകളും എങ്ങനെ സംരക്ഷിക്കാമെ ന്നതാണ് തറവാടിന്റെ ഇന്നത്തെ മുഖ്യ പ്രശ്നം. നിത്യനിദാനച്ചെലവുകൾനട ത്താൻ വിഷമിക്കുന്ന തറവാടിന് പഴയ സമ്പ്രദായങ്ങളും മാമൂലുകളും നില നിർത്തുക തികച്ചും പ്രയാസമായിക്കൊണ്ടി രിക്കുന്നു.

## എന്താണ് *കേരളമാതൃക?*

സാമ്പത്തികനിലവാരം വളരെ താഴെയാണെങ്കിൽക്കൂടി ഉന്നതമായ ജീവി തഗുണനിലവാരം കൈവരിച്ചു എന്നതാണ് *കേരളമാതൃക*യുടെ പ്രത്യേകത. മറ്റുരാജ്യ ങ്ങളിൽ ജീവിതഗുണനിലവാരം മെച്ച പ്പെട്ടത് സാമ്പത്തികവികസനത്തോ ടൊപ്പമോ അതിനു ശേഷമോ ആണ്. എന്നാൽ കേരളത്തിൽ നേരേ മറിച്ചാണ് സംഭവിച്ചത്. ഉന്നത ജീവിത ഗുണനിലവാ രസൂചികകളായി കണക്കാക്കപ്പെടുന്ന ഉയർന്ന സാക്ഷരത, കൂടിയ ആയുർ ദൈർഘ്യം കുറഞ്ഞ ശിശുമരണനിരക്ക്, താഴ്ന്ന ജനനനിരക്ക് എന്നിവയിൽ കേരളം വികസിതരാജ്യങ്ങൾക്ക് ഒപ്പമാണ്. ഇന്ത്യയിലെ മറ്റുപല സംസ്ഥാനങ്ങ ളെക്കാൾ കുറഞ്ഞ ആളോഹരി വരു മാനവും തൊഴിലവസരങ്ങളും നിലനിൽ ക്കെയാണ് ഈ നേട്ടങ്ങൾ കേരളം കൈവ രിച്ചത് എന്നതാണ് സംസ്ഥാനത്തിന്റെ വികസനപാതയെ വ്യത്യസ്തമാക്കുന്നത്.

ജീവിതഗുണനിലവാരത്തിലുള്ള സ്ത്രീ-പുരുഷസമത്വമാണ് കേരളത്തിന്റെ മറ്റൊരു പ്രത്യേകത. സ്ത്രീകളുടെ ആയുർ ദൈർഘ്യം, മറ്റു സംസ്ഥാനങ്ങളിൽനിന്നു വ്യത്യസ്തമായി, കേരളത്തിൽ പുരുഷൻ മാരുടേതിനെക്കാൾ കൂടുതലാണ്. മാത്ര മല്ല ഹൈസ്കൂളുകളിലും കോളേജു കളിലും പഠിക്കുന്നവരിൽ കൂടുതലും പെൺകുട്ടികളാണ്. താഴ്ന്ന ക്ളാസുകളിൽ ആൺകുട്ടികളുടെ എണ്ണമാണ് കൂടുതൽ എന്നതു പരിഗണിക്കുമ്പോൾ ഇതു പ്രത്യേ കിച്ചു ശ്രദ്ധേയമാണ്.

ജീവിതഗുണനിലവാരത്തിന്റെ കാര്യത്തിലും, റോഡുകൾ, പോസ്റ്റോഫീസുകൾ, ബാങ്കുകൾ, ആശുപത്രികൾ, വിദ്യാഭ്യാസസ്ഥാപനങ്ങൾ തുടങ്ങിയ അടിസ്ഥാനജീവിതസൗകര്യങ്ങളുടെ കാര്യത്തിലും നഗരങ്ങളും ഗ്രാമങ്ങളും തമ്മിലുള്ള അന്തരം കുറവാണ് എന്നത് *കേരള മാതൃക*യുടെ മറ്റൊരു സവിശേഷതയാണ്. മറ്റു സംസ്ഥാനങ്ങളുമായി തട്ടിച്ചുനോക്കുമ്പോൾ ദാരിദ്ര്യരേഖയ്ക്കു താഴെയുള്ളവരുടെ ശതമാനം കേരളത്തിൽ കുറവാണ്. കൊടുംദാരിദ്ര്യത്തിന്റെ പ്രത്യക്ഷ ലക്ഷണങ്ങൾ ഇവിടെ കുറവാണ് എന്നതാണ് സ്ഥിതിവിവരക്കണക്കുകൾക്ക് ഉപരിയായി പലപ്പോഴും ചൂണ്ടിക്കാണിക്കപ്പെടുന്ന മറ്റൊരു വസ്തുത.

## *കേരളമാതൃകയ്ക്കുപിന്നിൽ*

*കേരളമാതൃക*യുടെ വികാസ പരിണാമങ്ങൾക്കുപിന്നിൽ പല കാരണങ്ങളുണ്ട്. അതിൽ പ്രധാനപ്പെട്ടതാണ് സർകാരിന്റെ പങ്ക്. സ്വാതന്ത്ര്യലബ്ധിക്കുമുമ്പുതന്നെ തിരുവിതാംകൂർ, കൊച്ചി നാട്ടുരാജ്യങ്ങൾ സാമൂഹ്യക്ഷേമരംഗത്ത് ഊർജസ്വലമായി പ്രവർത്തിച്ചിരുന്നു. ആശുപത്രികളും വിദ്യാഭ്യാസസ്ഥാപനങ്ങളും സ്ഥാപിക്കുന്നതിനും ഗ്രാമങ്ങളിൽ ഗതാഗതസൗകര്യങ്ങൾ വർധിപ്പിക്കുന്നതിനും നാട്ടുരാജ്യസർകാരുകൾ മുന്നോട്ടുവന്നു. സ്വാതന്ത്ര്യാനന്തര സംസ്ഥാനസർകാരുകളും വിദ്യാഭ്യാസം, ആരോഗ്യപരിപാലനം, സാമൂഹ്യക്ഷേമം എന്നീയിനങ്ങൾക്കാണ് അവയുടെ വരുമാനത്തിലെ നല്ലൊരു പങ്ക് മാറ്റിവച്ചത്. ഭൂപരിഷ്കരണം നടപ്പാക്കാനും പൊതുവിതരണ സമ്പ്രദായം പുഷ്ടിപ്പെടുത്താനും കേരളത്തിലെ സർകാരുകൾ മറ്റു സംസ്ഥാന സർകാരുകളെക്കാൾ താൽപര്യമെടുത്തു. അഗതികൾ, വിധവകൾ, കർഷകത്തൊഴിലാളികൾ തുടങ്ങിയവർകുള്ള പെൻഷൻ, തൊഴിലില്ലായ്മാവേതനം തുടങ്ങിയ സാമൂഹ്യക്ഷേമപദ്ധതികൾക്ക് ആരംഭമിടുന്നതിൽ ഏറ്റവും മുന്നിൽനിന്നതും കേരള സർകാരായിരുന്നു.

വിദ്യാഭ്യാസസ്ഥാപനങ്ങളും ആരോഗ്യകേന്ദ്രങ്ങളും സ്ഥാപിക്കുന്നതിൽ സർകാരിതര ഏജൻസികൾ വഹിച്ചപങ്കും കുറച്ചുകാണാനാവില്ല. മിഷനറിപ്രവർതനം, സാമൂഹ്യപരിഷ്കരണപ്രസ്ഥാനങ്ങൾ, ഇടതുപക്ഷപ്രസ്ഥാനങ്ങൾ എന്നിവ അറിവിനും ആരോഗ്യത്തിനുംവേണ്ടിയുള്ള ജനങ്ങളുടെ അഭിനിവേശം വർധിപ്പിച്ചു. പരോക്ഷമായി, ജനങ്ങളുടെ വർധിച്ചുവന്ന അഭിവാഞ്ഛ, സർകാരും സ്വകാര്യസ്ഥാപനങ്ങളും ഈ രംഗങ്ങളിൽ കൂടുതൽ മുതൽമുടക്കാൻ പ്രേരകമായി. കൃഷിയുടെ വാണിജ്യവൽക്കരണം, നാണ്യവിളകൾക്കുള്ള പ്രാമുഖ്യം,ദേശീയ-അന്തർദേശീയവിപണിയുമായുള്ള ബന്ധങ്ങൾ, നാണ്യവ്യവസ്ഥയുടെ പ്രചാരം തുടങ്ങിയ പരസ്പരപൂരിതങ്ങളായ ഘടകങ്ങളും വിദ്യാഭ്യാസം, ആരോഗ്യം, ഗതാഗതം തുടങ്ങിയ സേവനങ്ങൾക്കുള്ള ആവശ്യം വർധിപ്പിച്ചു.

കേരളത്തിന്റെ ഭൂമിശാസ്ത്രപരവും ചരിത്രപരവുമായ പ്രത്യേകതകളും ഒരു വലിയ അളവിൽ *കേരളമാതൃക*യുടെ ഉൽപത്തി-വികാസങ്ങൾക്ക് കാരണമായിട്ടുണ്ട്. വെള്ളത്തിന്റെ യഥേഷ്ടലഭ്യത കേരളത്തിൽ പരക്കെ താമസത്തിന് സൗകര്യമൊരുക്കി. ആളുകൾ ചില പ്രത്യേകസ്ഥലങ്ങളിൽ മാത്രമായി കേന്ദ്രീകരിച്ചുതാമസിക്കാത്തത് പകർചവ്യാധികൾ പടർന്നുപിടിക്കാതിരിക്കാൻ സഹായിച്ചു. ഒരളവുവരെ മരണനിരക്ക് കുറയ്ക്കാൻ ഇതും കാരണമായി. കേരളത്തിലെ ഉയർന്ന ജനസാന്ദ്രത വിദ്യാഭ്യാസം, ചികിൽസ തുടങ്ങിയവ കുറഞ്ഞ ആളോഹരിച്ചെലവിൽ ജനങ്ങളിൽ എത്തിക്കാൻ സഹായകരമായി. കൃഷിയുടെ വാണിജ്യവൽക്കരണവും ജനങ്ങളുടെ ചിതറിയ അധിവാസരീതിയും ഗതാഗത

സൗകര്യങ്ങൾക്കു ചോദനാശക്തിയായി. ആയുർദൈർഘ്യത്തിന്റെയും വിദ്യാഭ്യാസത്തിന്റെയും കാര്യത്തിലുള്ള സ്ത്രീ-പുരുഷസമത്വത്തിന്റെ കാരണങ്ങളിലൊന്ന് സ്ത്രീകൾക്കു പ്രാമുഖ്യംനൽകിയിരുന്ന മരുമക്കത്തായസമ്പ്രദായമാണെന്നും ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്.

കേരളത്തിലെ കുറയുന്ന ജനനനിരക്കിന്റെ പ്രധാനകാരണമായി ഇതുവരെ ചൂണ്ടിക്കാണിക്കപ്പെട്ടിരുന്നത് സ്ത്രീവിദ്യാഭ്യാസത്തിലുള്ള പുരോഗതിയായിരുന്നു. എന്നാൽ കേരളത്തിലെ സാമ്പത്തികവളർച്ചാമാന്ദ്യവും അതിനൊരു കാരണമായിരുന്നുവെന്ന് അടുത്തയിടെ പ്രസിദ്ധീകരിച്ച ഒരു പഠനത്തിൽ പ്രവീൺ വിസാരിയ പറയുന്നു. കൃഷിഭൂമിയുടെമേലുള്ള ജനസമ്മർദം, തൽഫലമായി ഗ്രാമപ്രദേശങ്ങളിൽ കൃഷിയിൽ ഏർപെട്ടിട്ടുള്ള തൊഴിലാളികളുടെ എണ്ണത്തിൽവന്ന കുറവ്, തുറന്ന തൊഴിലില്ലായ്മ, പുറംനാടുകളിലേക്ക് വൻതോതിലുള്ള കുടിയേറ്റം തുടങ്ങിയവ കേരളത്തിലെ കുറഞ്ഞ ജനനനിരക്കിന്റെ കാരണങ്ങളായി വിസാരിയ ചൂണ്ടിക്കാണിക്കുന്നു.

## സമ്പദ്വ്യവസ്ഥയുടെ സ്ഥിതി

മിക്കവാറും രാജ്യങ്ങളിൽ വിദ്യാഭ്യാസം, ആരോഗ്യപരിപാലനം എന്നീ രംഗങ്ങളിലെ പുരോഗതി ഉൽപാദനക്ഷമത വർധിപ്പിക്കുകയും സാമ്പത്തികപുരോഗതിക്ക് വഴിയൊരുക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ കേരളത്തിൽ നേരേ മറിച്ചാണ് സംഭവിച്ചത്. സാക്ഷരതാനിലവാരം വർധിക്കുംതോറും സമ്പദ്വ്യവസ്ഥയുടെ വളർച്ച മന്ദഗതിയിലായി. 1975-76 മുതൽ 1985-86 വരെയുള്ള കാലയളവിൽ സംസ്ഥാനത്തിന്റെ ആഭ്യന്തര ഉൽപാദനം പ്രതിവർഷം 1.9 ശതമാനം മാത്രമാണ് വർധിച്ചത്. 1962-63 മുതൽ 1974-75 വരെയുള്ള വളർചാനിരക്കിനെ (3.2 ശതമാനം) അപേക്ഷിച്ച് ഇതു വളരെ താഴെയാണ്. ജനസംഖ്യവളർചാനിരക്ക് കുത്തനെ കുറഞ്ഞില്ലായിരുന്നെങ്കിൽ കേരളത്തിലെ ആളോഹരി വരുമാനത്തിൽ കേവലമായ കുറവ് ഉണ്ടായേനെ. മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ചുള്ള കുറഞ്ഞ വളർചാനിരക്കിന്റെ ഫലമായി, 1987-88ൽ കേരളത്തിലെ ആളോഹരിവരുമാനം എല്ലാ സംസ്ഥാനങ്ങളുടെയും ശരാശരിയുടെ 73 ശതമാനമായി കുറഞ്ഞു. ആ കൊല്ലത്തെ കേരളത്തിന്റെ ആളോഹരിവരുമാനം പഞ്ചാബിന്റെ വരുമാനത്തിന്റെ അഞ്ചിൽ രണ്ടുഭാഗം മാത്രമായിരുന്നു.

സേവനരംഗങ്ങൾ അടങ്ങുന്ന മൂന്നാംമേഖലയിൽ മാത്രമാണ് 1970കളുടെ മദ്ധ്യത്തിൽ തുടങ്ങുന്ന കാലയളവിൽ കേരളത്തിൽ കാര്യമായ വളർച ഉണ്ടായത്. സാമ്പത്തികവളർച, ഗതാഗതം, വാർതാവിനിമയം, കച്ചവടം, ഹോട്ടലുകൾ, ബാങ്കിങ്, ഇൻഷ്വറൻസ്, പൊതുഭരണം എന്നീ രംഗങ്ങളിൽ ഒതുങ്ങിനിന്നുവെന്നർഥം. കൃഷി, വനം, മൽസ്യബന്ധനം, ഖനനം തുടങ്ങിയവ ഉൾപ്പെടുന്ന ഒന്നാംമേഖലയിൽനിന്നുള്ള വരുമാനം മേൽപറഞ്ഞ കാലഘട്ടത്തിൽ കുറയുകയാണുണ്ടായത്. രണ്ടാംമേഖലയിൽ (വ്യവസായം, വൈദ്യുതി ഉൽപാദനം, ജലവിതരണം, കെട്ടിടനിർമാണം തുടങ്ങിയവ അടങ്ങുന്നു) 1975-76 മുതൽ 1985-86 വരെയുള്ള കാലത്തെ വളർചാനിരക്ക് ആദ്യകാലഘട്ടത്തിലെ നിരക്കിന്റെ പകുതിയായി കുറഞ്ഞു. റെജിസ്റ്റർ ചെയ്ത വ്യവസായസ്ഥാപനങ്ങളിൽ നിന്നുള്ള വരുമാനവും രണ്ടാം കാലഘട്ടത്തിൽ കുറയുകയാണുണ്ടായത്. 1980-കളിൽ കേരളത്തിലെ തൊഴിലന്വേഷകരുടെ എണ്ണം 131 ശതമാനം വർധിച്ചപ്പോൾ സംഘടിതമേഖലയിലെ തൊഴിൽവർധനവ് 12 ശതമാനം മാത്രമായിരുന്നു.

## *കേരളമാതൃകയുടെ ഇന്നത്തെ അവസ്ഥ*

ഉൽപാദനമേഖലയിലെ തളർച, കേന്ദ്ര-സംസ്ഥാന സാമ്പത്തികബന്ധങ്ങളുടെ പ്രതികൂലസ്വഭാവം, കേന്ദ്രത്തിൽ നിന്നുള്ള സാമ്പത്തികസഹായങ്ങളുടെ കുറവ് എന്നിവ കേരളസർകാരിൻെറ ഖജനാവിനെ ഇന്നു തകരാറിലാക്കിയിട്ടുണ്ട്. സാമ്പത്തികരംഗത്തും സാമൂഹ്യക്ഷേമമേഖലയിലും വളരെയേറെ ഉത്തരവാദിത്വങ്ങൾ നേരിട്ട് ഏറ്റെടുത്തിട്ടുള്ള സംസ്ഥാനസർകാരിന് തുടരെയുള്ള ബജറ്റുകമ്മികൾ കാരണം അവ നിർവഹിക്കാൻ ബുദ്ധിമുട്ട് നേരിടുന്നു. മുൻകാലപദ്ധതികളുടെകാലത്ത് പൂർതിയാക്കിയ സംരംഭങ്ങൾക്കും സ്ഥാപനങ്ങൾക്കും ആവശ്യമായ ആവർതനച്ചിലവുകൾക്കുപോലും പണംകണ്ടെത്താൻ സർകാരിന് ആവുന്നില്ല. കാര്യമായ സാമ്പത്തികാടിത്തറ ഇല്ലാഞ്ഞിട്ടും സാമൂഹ്യക്ഷേമപദ്ധതികൾക്കാവശ്യമായ മുതൽമുടക്ക് നടത്താൻ ഇതുവരെ സർകാരിന് കഴിഞ്ഞത് വൻതോതിൽ കടമെടുത്തതിൻെറ ഫലമായിട്ടായിരുന്നു. എന്നാൽ അതുകൊണ്ടുതന്നെ സർകാർ ഇന്നൊരു കടക്കെണിയിൽപെട്ടിരിക്കുന്നു. പഴയ കടങ്ങളുടെ മൂതലും പലിശയും തിരിച്ചടയ്ക്കുകയെന്നത് ഇന്നു വലിയൊരു പ്രശ്നമായിട്ടുണ്ട്. ഈ ചുറ്റുപാടിൽ പുതിയ പദ്ധതികൾ ആവിഷ്കരിക്കാനും നടപ്പാക്കാനും സംസ്ഥാനസർകാരിന് കാര്യമായ വിഭവങ്ങളൊന്നുമില്ല. *കേരളമാതൃകയുടെ* തളർചയുടെ മൂലകാരണം സർകാരിൻെറ ഈ സാമ്പത്തികബുദ്ധിമുട്ടാണ്.

### 1. ആരോഗ്യരംഗം

സംസ്ഥാനസർകാരിൻെറ നിരന്തരമായ ബജറ്റുകമ്മി ആരോഗ്യപാലനരംഗത്തെ ചെലവിൻെറകാര്യത്തിൽ കേരളത്തിനുണ്ടായിരുന്ന ഒന്നാംസ്ഥാനം ഇല്ലാതാക്കിയിരിക്കുന്നു. ഈ രംഗത്തുള്ള സംസ്ഥാനസർകാരുകളുടെ ആളോഹരി ച്ചെലവിൻെറ കാര്യത്തിൽ പഞ്ചാബും രാജസ്ഥാനും കേരളത്തെ പിൻതള്ളിക്കഴിഞ്ഞു. മുൻകാലങ്ങളിൽ കേരളത്തിൽ സർകാർചിലവിൽ നിരവധി ആശുപത്രികളും പ്രാഥമികാരോഗ്യകേന്ദ്രങ്ങളും സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. സ്ഥാപനങ്ങളുടെയും ഡോക്ടർമാരുടെയും ആശുപത്രിക്കിടക്കകളുടെയും എണ്ണത്തിൻെറ കാര്യത്തിൽ ജനസംഖ്യാപരമായി നോക്കിയാൽ കേരളം ഇന്നും മുൻപന്തിയിൽ തന്നെ. പക്ഷേ ഈ സ്ഥാപനങ്ങളിൽ മരുന്ന്, ഭക്ഷണം, പരിശോധനാസാമഗ്രികൾ എന്നിവയ്ക്ക് ആവശ്യമായ ആവർതനച്ചെലവുകൾ വഹിക്കാൻ സംസ്ഥാനസർകാരിനുള്ള സാമ്പത്തിക കഴിവ് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ രംഗത്തെ സർകാരിൻെറ മൊത്തം ഉപഭോഗച്ചെലവിൽ മേൽപറഞ്ഞ ചെലവുകളുടെ പങ്ക് 1980-81ൽ 38 ശതമാനമായിരുന്നത് 1986-87 ആയപ്പോഴേക്കും 28 ശതമാനമായി കുറഞ്ഞു. ബാക്കിയുള്ള 72 ശതമാനം ശമ്പളത്തിനും പെൻഷനുമായി പോകുന്നു. മരുന്നിനും ഭക്ഷണത്തിനും പഞ്ഞിക്കും പരിശോധനാസാമഗ്രികൾക്കുമുള്ള ദൗർലഭ്യം നമ്മുടെ 'ധർമാശുപത്രി'കളെ ഫലത്തിൽ സൗജന്യമായി പരിശോധനയും താമസസൗകര്യവും മാത്രം കിട്ടുന്നസ്ഥലങ്ങൾ മാത്രമാക്കി മാറ്റിയിരിക്കുന്നു. അതുകൊണ്ടുതന്നെ പാവപ്പെട്ടരോഗികൾപോലും ഇന്ന് സർകാരിതര ആരോഗ്യസ്ഥാപനങ്ങളെ ആശ്രയിക്കാൻ നിർബന്ധിതരായിട്ടുണ്ട്. ഇതിൻെറ ഫലമായി സംസ്ഥാനസർകാരിൻെറ ആരോഗ്യരംഗത്തെ ആളോഹരി ച്ചെലവ് ഉയർന്നിരിക്കുമ്പോൾതന്നെ ആരോഗ്യപാലനത്തിനുവേണ്ടിയുള്ള വ്യക്തികളുടെ സ്വകാര്യചെലവ് കൂടിവരുന്നു. ഇന്ന് ഈയിനത്തിലുള്ള ചെലവ് കേരളീയരുടെ ആളോഹരിവരുമാന

ത്തിൻെറ ഏഴുശതമാനത്തോളം വരുന്നു. പാവപ്പെട്ടവരുടെ കാര്യത്തിൽ 14 ശതമാനത്തോളവും ( *ശാസ്ത്രസാഹിത്യപരിഷത്തിൻെറ പഠനം*, 1991). കാര്യമായി വരുമാനംവർധിക്കാത്ത സാഹചര്യത്തിൽ വർധിച്ചുവരുന്ന ചികിൽസാചെലവ് വ്യക്തികൾക്കു താങ്ങാനാവുന്നതിലും അധികമായിരിക്കുന്നു. ഇക്കാര്യത്തിൽ സർകാരിൻെറ അവസ്ഥതന്നെയാണ് വ്യക്തികളുടേതും.

കേരളത്തിലെ ജനങ്ങളുടെ ആയുർ ദൈർഘ്യം, പ്രത്യേകിച്ച് സ്ത്രീകളുടെ ആയുർദൈർഘ്യം, വളരെ കൂടിയിട്ടുണ്ടെന്നു സൂചിപ്പിച്ചുവല്ലൊ. പക്ഷേ അതു സൃഷ്ടിക്കുന്ന പാർശ്വഫലങ്ങൾ നേരിടാൻ സാമ്പത്തികത്തളർചകാരണം സർകാരിനും കുടുംബങ്ങൾക്കും കഴിയാതെവരുന്നു. ജനസംഖ്യയിൽ പ്രായമായവരുടെ അനുപാതം വർധിച്ചുവരുന്നത് വികസിതരാജ്യങ്ങളുടെ ഒരു പ്രധാന പ്രശ്നമാണ്. പക്ഷേ ഈ പ്രശ്നം നേരിടുന്നതിനുള്ള സാമ്പത്തികവിഭവശേഷി ആ രാജ്യങ്ങൾക്ക് ഉണ്ട്. എന്നാൽ കേരളത്തിനോ? പ്രായമുള്ളവരുടെ വർധിച്ചുവരുന്ന അനുപാതം കേരളത്തിലെ രോഗങ്ങളുടെ രൂപരേഖ മാറ്റിക്കൊണ്ടിരിക്കുന്നു. പ്രായമായവരുടെ രോഗങ്ങളുടെ നിർണയത്തിനും ചികിൽസയ്ക്കും വേണ്ടിവരുന്ന ചെലവ് കൂടുതലാണ്. പലപ്പോഴും അവ മാറാരോഗങ്ങളാണ്. അത്തരം രോഗങ്ങളുടെ ചികിൽസയ്ക്കായി കൂടുതൽ ദിവസങ്ങൾ ആശുപത്രിയിൽ കിടക്കേണ്ടിവരുന്നു. അങ്ങനെ ചികിൽസാചെലവ് വർധിക്കുന്ന സാഹചര്യത്തിലാണ് അതു വഹിക്കുന്നതിനുള്ള വ്യക്തികളുടെയും സർകാരിൻെറയും സാമ്പത്തികശേഷി കുറയുന്നത് എന്നത് പ്രശ്നം ഒന്നുകൂടെ രൂക്ഷമാക്കുന്നു.

മരണനിരക്കു കുറഞ്ഞുവരുന്നതാണല്ലൊ *കേരളമാതൃകയുടെ* തിളക്കമാർന്ന മറ്റൊരു സൂചിക. പക്ഷേ ഇത് കേരളത്തിലെ ജനങ്ങളുടെ ആരോഗ്യസ്ഥിതിയുടെ പ്രതിഫലനമല്ലെന്ന് 1970 കളിൽതന്നെ *ദേശീയ സാമ്പിൾ സർവേ* ചൂണ്ടിക്കാണിച്ചിരുന്നു. അവരുടെ കണക്കനുസരിച്ച് മൊത്തംജനങ്ങളിൽ രോഗികളുടെ ശതമാനം മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഏറ്റവും കൂടുതലായിരുന്നത് കേരളത്തിലായിരുന്നു. 1987 ആയപ്പോഴേക്കും ഇത് വീണ്ടും വർധിച്ചതായി നേരത്തേ സൂചിപ്പിച്ച *ശാസ്ത്രസാഹിത്യ പരിഷത്തിൻെറ പഠനം* വെളിപ്പെടുത്തുന്നു. ജനങ്ങളുടെ സാമ്പത്തിക പിന്നോക്കാവസ്ഥയും ദാരിദ്ര്യവുമാണ് രോഗികളുടെ എണ്ണക്കൂടുതലിന് കാരണം എന്നാണ് പരിഷത്തിൻെറ പഠനത്തിലെ നിഗമനം. വൈദ്യരക്ഷാരംഗത്തെ സൗകര്യങ്ങളും ചികിൽസതേടാനുള്ള ജനങ്ങളുടെ അഭിവാഞ്ഛയും മരണനിരക്കു കുറയ്ക്കുവാൻ സഹായകമാണെങ്കിലും ജനങ്ങളുടെ ആരോഗ്യസ്ഥിതി മെച്ചപ്പെടുത്താൻ ഉതകുന്നില്ല. വികസിതരാജ്യങ്ങളിലെപ്പോലെ പ്രായമായവരുടെ രോഗങ്ങളും മറ്റു മൂന്നാംലോകരാജ്യങ്ങളിലെപ്പോലെ ദാരിദ്ര്യപ്രേരിതമായ രോഗങ്ങളും കേരളത്തിൽ കണ്ടുവരുന്നു. ഇവ ചികിൽസിച്ചുമാറ്റാനോ തടയാനോ കുറഞ്ഞവരുമാനക്കാരായ ജനങ്ങൾക്കോ ഖജനാവ് കാലിയായ സർകാരിനോ കഴിയാതെപോകുന്നു.

## 2. സാമൂഹ്യസുരക്ഷാപദ്ധതികൾ

സാമൂഹ്യസുരക്ഷാപദ്ധതികൾ ഏർപ്പെടുത്തുന്നതിൽ കേരളം എന്നും മുൻപന്തിയിലായിരുന്നു. കേരളത്തിൽ നടപ്പുള്ള 19 സാമൂഹ്യസുരക്ഷാപദ്ധതികളിൽ മിക്കവയും വയസ്സായവരെ ലക്ഷ്യമാക്കിയുള്ളവയാണ്. ഒരെണ്ണം തൊഴിൽരഹിതരെ ലക്ഷ്യംവച്ചുള്ളതും. പ്രായമായ ആശ്രിതരുടെ എണ്ണം വർധിക്കുന്നത് വരുമാനത്തിൽ കാര്യമായ വർധനവ്

ഉണ്ടാകാത്ത കുടുംബങ്ങൾക്ക് വലിയ ഭാരമായിത്തീരുന്നു. സാമൂഹ്യസുരക്ഷാപദ്ധതികളിലൂടെ ഈ വർധിക്കുന്നഭാരത്തിൻെറ ചെറിയൊരു അംശമെങ്കിലും സർകാർ വഹിച്ചിരുന്നു. അതുപോലെ തൊഴിലില്ലായ്മാനിരക്ക് ഏറ്റവും ഉയർന്നിരിക്കുന്ന ഈ സംസ്ഥാനത്തിലെ തൊഴിൽരഹിതരായ ആശ്രിതരെ സംരക്ഷിക്കേണ്ട കുടുംബങ്ങളുടെ ഉത്തരവാദിത്വം പങ്കുവയ്ക്കാൻ സർകാർ തയ്യാറാകേണ്ടിവന്നു. കുടുംബങ്ങളുടെ വരുമാനം വർധിക്കാത്തതുപോലെ സർകാരിൻെറയും വരുമാനം വർധിക്കാത്തതുകൊണ്ട് ഈ സാമൂഹ്യസുരക്ഷാപദ്ധതികളിൽ പലതും ഇന്ന് അവതാളത്തിലായിരിക്കുന്നു. സംസ്ഥാനത്ത് തൊഴിൽരഹിതരുടെ എണ്ണം പെരുകുന്നെങ്കിലും തൊഴിലില്ലായ്മാവേതനമായി നൽകുന്ന സംഖ്യ കുറഞ്ഞുവരുന്നു. ജീവിതച്ചെലവുസൂചിക ഉയരുന്നതിനനുസരിച്ച് ഈ പദ്ധതികൾപ്രകാരം കൊടുക്കുന്ന തുകയുടെ നിരക്ക് വർധിക്കുന്നില്ല. അഗതികൾക്കും കർഷകത്തൊഴിലാളികൾക്കും തൊഴിൽരഹിതർകും കൊടുക്കേണ്ട കുറഞ്ഞ തുകപോലും സമയത്തിനുകൊടുക്കാൻ സർകാരിന് കഴിയുന്നില്ല.

സംസ്ഥാനത്തിലെ ജനങ്ങളുടെ അടിസ്ഥാനഭക്ഷ്യാവശ്യങ്ങൾ നിറവേറ്റാനായി തുടങ്ങിയ പൊതുവിതരണസമ്പ്രദായം 97 ശതമാനം കുടുംബങ്ങളെ ഉൾക്കൊള്ളുന്നതും ഇന്ത്യയിലെ ഏറ്റവും മികച്ചതുമാണ്. എന്നാൽ ഖജനാവിലെ പ്രതിസന്ധികാരണം അതിന്ന് തളർന്നുകൊണ്ടിരിക്കുന്നു. പുത്തൻ സാമ്പത്തികനയങ്ങളുടെ ഭാഗമായി കേന്ദ്രസർകാർ ഭക്ഷ്യധാന്യങ്ങൾക്കുള്ള സബ്സിഡി കുറച്ചത് കേരളത്തിന് കൂനിൻമേൽ കുരുവെന്നപോലെയായി. നാണ്യവിളകളുടെ പ്രാമുഖ്യം കാരണം ഭക്ഷ്യധാന്യങ്ങൾക്കായി പുറംനാടുകളെ ആശ്രയിക്കുന്ന കേരളംപോലുള്ള ഒരു സംസ്ഥാനത്തിന് പൊതുവിതരണസമ്പ്രദായത്തിൻെറ കാര്യക്ഷമത കൂടുതൽ പ്രധാനമാണല്ലോ. ഈ സാഹചര്യത്തിൽ പൊതുവിതരണസമ്പ്രദായത്തിൻെറ തളർച്ച ജനങ്ങളുടെ ആരോഗ്യത്തിന് മറ്റുസംസ്ഥാനങ്ങളിലേതിനെക്കാൾ വെല്ലുവിളി ഉയർതുന്നു.

## 3. വിദ്യാഭ്യാസരംഗം

ഖജനാവിലെ കമ്മി കേരളത്തിലെ വിദ്യാഭ്യാസരംഗത്തെ പുരോഗതിക്ക് കടിഞ്ഞാണിടുന്നു. ഈ രംഗത്തുള്ള സർകാരിൻെറ ആളോഹരിച്ചെലവ് ഒരുകാലത്ത് ഏറ്റവും അധികം കേരളത്തിലായിരുന്നു. ഇന്ന് ഇക്കാര്യത്തിൽ പഞ്ചാബ് കേരളത്തെ പിൻതള്ളിയിരിക്കുന്നു. കടനിവാരണബാദ്ധ്യതകൾ, പെൻഷൻബാദ്ധ്യതകൾ, സാമ്പത്തികസേവനങ്ങൾക്ക് അടുത്തകാലത്ത് കൊടുത്തുവരുന്ന ഊന്നൽ, എന്നിവയുടെ ഫലമായി സംസ്ഥാനസർകാരിൻെറ ചെലവിൽ വിദ്യാഭ്യാസത്തിൻെറ പങ്ക് ക്രമമായി കുറഞ്ഞുവരുന്നു. സർകാരിൻെറ മൊത്തം പദ്ധതിച്ചെലവിൽ വിദ്യാഭ്യാസത്തിൻെറ പങ്ക് അഞ്ചാംപദ്ധതിയിൽ 10.6 ശതമാനമായിരുന്നു. ഏഴാംപദ്ധതി ആയപ്പോഴേക്കും അത് 6.9 ശതമാനമായി കുറഞ്ഞു. ആരോഗ്യസേവനങ്ങളുടെ കാര്യത്തിലെന്നപോലെ വിദ്യാഭ്യാസസ്ഥാപനങ്ങളുടെയും ആവർതനച്ചെലവിനുള്ള പണം കണ്ടെത്താൻ സർകാർ ബുദ്ധിമുട്ടുന്നു. മൊത്തം ആവർതനച്ചെലവിൻെറ 90 ശതമാനവും അദ്ധ്യാപക-അനദ്ധ്യാപക ജീവനക്കാരുടെ ശമ്പളത്തിനും പെൻഷനുമായി മാറ്റിവയ്ക്കേണ്ടിവരുന്നു. അദ്ധ്യാപകരുടെയും വിദ്യാർഥികളുടെയും പഠനസഹായികൾക്കുള്ള ചെലവിനായി തുച്ഛമായ തുകയേ ഇന്ന് ലഭ്യമാവുന്നുള്ളൂ. ഇത് വിദ്യാഭ്യാസത്തിൻെറ ഗുണനിലവാരം കുറയ്ക്കുന്നതിനു കാരണമാവുന്നു. സർകാർ ഉടമയിലുള്ളതും സർകാർ സഹായം ലഭിക്കുന്നതുമായ സ്ഥാപനങ്ങളുടെ ഗുണ

നിലവാരത്തിലുള്ള തകർച്ച വിദ്യാർ ഥികളെ സംസ്ഥാനത്തിന് അകത്തും പുറ ത്തുമുള്ള സ്വകാര്യസ്ഥാപനങ്ങളെ ആശ്ര യിക്കാൻ പ്രേരിപ്പിക്കുന്നു. ആരോഗ്യമേഖ ലയിൽ നാം കണ്ടതുപോലെ ഇത് വിദ്യാഭ്യാസത്തിനുവേണ്ടിയുള്ള സ്വകാര്യ ചെലവ് വർധിപ്പിക്കുന്നു. ഇതാകട്ടെ പാവ പ്പെട്ടവരെയാണ് കൂടുതൽ വിഷമി പ്പിക്കുക. സർകാർസ്ഥാപനങ്ങളിലെ ഗുണനിലവാരത്തകർച്ചയുടെ ദൂഷ്യഫ ലങ്ങൾ ഏറ്റവുമധികം അനുഭവിക്കുന്നതും അവർതന്നെ.

ഉയർന്ന സാക്ഷരതയെ ചുറ്റിപ്പ റ്റിയുള്ള സ്വയംസംതൃപ്തിക്കിടയിൽ കേര ളത്തിൻെറ വിദ്യാഭ്യാസമേഖലയുടെ അത്ര യേറെ തിളക്കമില്ലാത്ത പലവശങ്ങളും നാം കാണാതെ പോകുന്നു. ഓരോ വിദ്യാർഥിക്കുംവേണ്ടി സർകാർ ചെല വാക്കുന്ന തുകയുടെ കാര്യത്തിൽ കേരളം, ബീഹാർ ഒഴിച്ച് മറ്റെല്ലാ സംസ്ഥാനങ്ങളു ടെയും, പിറകിലാണ്. വിദ്യാർഥികളുടെ സംഖ്യയിലുള്ള ആധിക്യമാണ് ഇതിൻെറ പ്രധാനകാരണം. വിദ്യാർഥികളുടെ എണ്ണ ത്തിന് അനുസൃതമായി ചെലവ് വർധി ക്കാതിരിക്കുമ്പോൾ വിദ്യാഭ്യാസത്തിൻെറ ഗുണനിലവാരം കുറഞ്ഞുപോകുന്നത് സ്വാഭാവികമാണല്ലോ. ഉന്നത വിദ്യാഭ്യാ സത്തിലും ഗവേഷണത്തിലും ഏർപ്പെ ട്ടിട്ടുള്ള വിദ്യാർഥികളുടെ ശതമാനം കേര ളത്തിൽ 10ൽ താഴെയാണ്. ഈ കാര്യത്തിലും കേരളം മറ്റു പല സംസ്ഥാ നങ്ങളുടെയും പുറകിലാണ്.

അഭ്യസ്തവിദ്യരുടെ വർധിച്ചുവരുന്ന തൊഴിലില്ലായ്മയുടെ പശ്ചാത്തലത്തിൽ കേരളത്തിലെ ഉന്നതവിദ്യാഭ്യാസസൗകര്യ ങ്ങൾക്കായുള്ള മുതൽമുടക്ക് കുറയ്ക്കണ മെന്നൊരു വാദഗതി ഇന്ന് ഉയർന്നുവന്നിട്ടു ണ്ടല്ലോ. എന്നാൽ കേരളത്തിലെ ഹൈസ്കൂളുകളിൽനിന്നു പുറത്തുവരുന്ന വിദ്യാർഥികളുടെ എണ്ണത്തിന് അനുസൃ തമായി ഉപരിവിദ്യാഭ്യാസ സൗകര്യങ്ങൾ ഇന്ന് ഉണ്ടാവുന്നില്ല എന്നതാണ് യാഥാർഥ്യം. സാങ്കേതിക, മെഡിക്കൽ വിദ്യാഭ്യാസസൗകര്യങ്ങൾ പ്രത്യേകിച്ചും കുറവാണ്. സാമ്പത്തികസൗകര്യമുള്ള വിദ്യാർഥികൾ സംസ്ഥാനത്തിനു പുറ ത്തുപോയി പഠിക്കുമ്പോൾ പാവപ്പെട്ട വിദ്യാർഥികൾക്ക് ഉന്നതവിദ്യാഭ്യാസ ത്തിനുള്ള അവസരം നിഷേധിക്കപ്പെടുന്നു. ഖജനാവുകാലിയായ സർകാർ കൈയും കെട്ടിയിരിക്കുന്നു.

## അടിത്തറ ഇല്ലാത്ത മേൽക്കൂര

ബജറ്റുകമ്മികാരണം പണ്ടു തുട ങ്ങിവച്ച പദ്ധതികളുടെയും സംരംഭങ്ങ ളുടെയും ദൈനംദിനച്ചെലവുകൾ നിർവ ഹിക്കുവാൻ സർകാർ വിഷമിക്കുന്ന തുകൊണ്ട് *കേരളമാതൃക* നേരിടുന്ന തളർ ച്ചയെക്കുറിച്ചാണ് മുൻഖണ്ഡികകളിൽ പ്രതിപാദിച്ചത്. സാമ്പത്തികഞെരുക്കം മൂലം ഉൽപാദനമേഖലയിലും സാമൂഹ്യ സേവനമേഖലയിലും പുതിയ സംരം ഭങ്ങൾ തുടങ്ങാനോ പഴയവ നവീക രിക്കാനോ വയ്യാത്ത സ്ഥിതിയിലേക്ക് കേരളസർകാർ നീങ്ങിക്കൊണ്ടിരിക്കുന്നു. സംസ്ഥാനസർകാരിൻെറ പദ്ധതിച്ചെ ലവിലെ വളർചാനിരക്കിൻെറ കുറവ് ഈ ദുരവസ്ഥയിലേക്കാണ് വിരൽചൂണ്ടുന്നത്. കേരളസർകാരിൻെറ മൂലധനയിന ത്തിലുള്ള പദ്ധതിച്ചെലവ് 1987-88ൽ 14.5 ശതമാനവും 1988-89ൽ 6.4 ശതമാ നവുംകണ്ട് കുറയുകയുണ്ടായി. കേരള ത്തിൻെറ ആളോഹരി പദ്ധതിഅടങ്കൽ തുക അഞ്ചും ആറും ഏഴും പദ്ധതികളിൽ ഇന്ത്യൻ സംസ്ഥാനങ്ങളുടെ മൊത്തം ശരാശരിക്കു വളരെ താഴെ ആയിരുന്നു. അഞ്ചും ആറും പദ്ധതികളിൽ അത് ഹരി യാനയുടെ പകുതിയിൽ താഴെയായിരുന്നു. ഖജനാവിലെ പ്രതിസന്ധി പദ്ധതിച്ചെ ലവിനെ പ്രതികൂലമായി ബാധിക്കുന്നു. പദ്ധതിച്ചെലവിലുള്ള കുറവ് സാമ്പത്തിക

സ്ഥിതിയെ തളർതുന്നു. ഇത് സംസ്ഥാനത്തിൻെറ വിഭവസമാഹരണശേഷി കുറയ്ക്കുന്നു. ഇതുവീണ്ടും ഖജനാവിൽ പ്രതിസന്ധിക്ക് കാരണമാകുന്നു. ഇങ്ങനെ ഒരു ദൂഷിതവലയം രൂപം കൊള്ളുന്നു.

എന്തുകൊണ്ടാണ് ദീർഘകാലാടിസ്ഥാനത്തിൽ *കേരളമാതൃക* നിലനിർതാൻ പറ്റാതാകുന്നത് ? സാമ്പത്തികവളർചയിലുണ്ടാകുന്ന മാന്ദ്യം വ്യക്തികളുടെയും സർകാരിൻെറയും വരുമാനത്തെ ബാധിക്കുന്നു. സാമ്പത്തികാടിത്തറ വികസിക്കാത്തിടത്തോളംകാലം സർകാരിൻെറ വിഭവസമാഹരണശേഷി വർധിക്കുന്നില്ല. വിഭവസമാഹരണശേഷി വർധിക്കാത്തിടത്തോളം സാമൂഹ്യക്ഷേമരംഗം ഉൾപ്പെടെയുള്ള വിവിധമേഖലകളിൽ നടത്തിയ മുൻനിക്ഷേപങ്ങളുടെ സംരക്ഷണച്ചെലവ് പോലും നടത്താൻ സാധിക്കാതെവരുന്നു. പുതുതായിട്ടൊന്നും തുടങ്ങാൻ കഴിയാതാവുന്നു. സാമ്പത്തികമാന്ദ്യം വിദ്യാഭ്യാസം, ആരോഗ്യരക്ഷ, സാമൂഹ്യസുരക്ഷ എന്നീ രംഗങ്ങളിൽ ചെലവുചെയ്യാനുള്ള വ്യക്തികളുടെയും സർകാരിൻെറയും കഴിവുകുറയ്ക്കുന്നു. അഞ്ച്, ആറ്, ഏഴ്, പദ്ധതിക്കാലങ്ങളിൽ സർകാർ കടംവാങ്ങിയാണ് ഈ മേഖലകളിലെ റവന്യൂചെലവ് നിർവഹിച്ചത്. കടക്കെണിയിൽപെട്ടിരിക്കുന്ന ഒരു സർകാരിന് ഇനിയും അതു മുന്നോട്ടുകൊണ്ടുപോകാൻ പറ്റില്ല. ശക്തമായ സാമ്പത്തികവികസനത്തിൻെറ അടിത്തറയില്ലാതെ സാമൂഹ്യരംഗങ്ങളിൽ പണിതുണ്ടാക്കുന്ന മേൽക്കൂരയ്ക്ക് ഉറപ്പില്ലെന്നാണ് *കേരളമാതൃക*യുടെ തളർച തെളിയിക്കുന്നത്. ഐക്യരാഷ്ട്രവികസനപദ്ധതിയുടെ 1992-ലെ മാനവികവികസനരേഖയിൽ ചൂണ്ടിക്കാണിച്ചതുപോലെ സാമ്പത്തിക വളർചയുടെ തുടർചയായുള്ള കുത്തിവയ്പുകൂടാതെ ഒരു സമൂഹത്തിനും ജനങ്ങളുടെ ക്ഷേമം നിലനിർതാൻ സാധിക്കുകയില്ല.

## *കേരളമാതൃകയും* കേന്ദ്ര-സംസ്ഥാന ബന്ധങ്ങളും

സംസ്ഥാനത്തിലെ സാമ്പത്തികവളർചാമാന്ദ്യത്തോടൊപ്പം ഇന്ത്യയുടെ ഫെഡറൽ സംവിധാനത്തിൽ കേന്ദ്രവും സംസ്ഥാനങ്ങളും തമ്മിലുള്ള സാമ്പത്തികവും ധനപരവുമായ അധികാരത്തിൻെറ വിഭജനരീതിയും കേരളസർകാരിൻെറ വിഭവസമാഹരണശേഷിയെ കുറയ്ക്കുന്നതിനു കാരണമായിട്ടുണ്ട്. ഈ വിഭജനരീതി അനുസരിച്ച് സംസ്ഥാനങ്ങളുടെ പ്രധാന നികുതിമാർഗം വിൽപനനികുതി മാത്രമാണ്. കാർഷികാദായം ഒഴികെയുള്ള വരുമാനങ്ങളുടെ മേൽ നികുതിചുമത്താൻ സംസ്ഥാന സർകാരുകൾക്ക് അധികാരമില്ല. *കേരളമാതൃക*യുടെ ഫലമായുണ്ടായ വിദ്യാഭ്യാസരംഗത്തെ പുരോഗതി കേരളത്തിൽനിന്നു വിദ്യാസമ്പന്നരെ വൻതോതിൽ 'കയറ്റി അയയ്ക്കു'ന്നതിന് ഇടയാക്കി. ഇവർ അയയ്ക്കുന്ന വിദേശനാണ്യത്തിന് അർഹമായ മൂല്യം ഇന്ത്യൻ രൂപയിൽ നൽകാൻ കേന്ദ്രസർകാർ അടുത്തകാലംവരെ (ഇന്ത്യൻ രൂപയുടെ മൂല്യം കുറയ്ക്കുന്നതുവരെ) തയ്യാറായിരുന്നില്ല. ഇതു സംസ്ഥാനത്തിൻെറ വിഭവശേഷിയെ സാരമായി ബാധിച്ചു. വിദേശമലയാളികളുടെ ഇന്ത്യയിലെ വരുമാനത്തിനു നികുതി ചുമത്താൻ കേരളസർകാരിന് അധികാരമില്ല. സംസ്ഥാനത്തിൻെറ ആഭ്യന്തരവരുമാനം അടുത്തകാലത്ത് ഗണ്യമായി വളർന്നത് സേവനരംഗങ്ങളടങ്ങുന്ന മൂന്നാംമേഖലയിലായിരുന്നു എന്നു നാം കണ്ടു. ഇവിടെ ഉണ്ടാകുന്ന വരുമാനത്തിന് നേരിട്ട് ഉദ്ഭവസ്ഥാനത്തുവച്ചുതന്നെ നികുതിചുമത്താൻ ഭരണഘടനാപരിമിതികൾമൂലം സംസ്ഥാനസർകാരിന് സാധിക്കുകയില്ല. ഗൾഫിൽ നിന്നുവരുന്ന പണവും മൂന്നാംമേഖലയിൽ ഉദ്ഭവിക്കുന്ന വരുമാനവും സാധനങ്ങൾവാങ്ങാനായി ചെലവഴിക്കുമ്പോൾ

മാത്രമേ സംസ്ഥാനസർകാരിൻെറ നികുതിവലയിൽ വരുന്നുള്ളൂ. എന്നാൽ വിൽപനനികുതി ചുമത്താനുള്ള സംസ്ഥാനങ്ങളുടെ അധികാരത്തിൽ കേന്ദ്രം ഏർപെടുത്തിയിട്ടുള്ള നിയന്ത്രണങ്ങൾ സംസ്ഥാനങ്ങളുടെ വിഭവസമാഹരണശേഷിയെ വീണ്ടും പരിമിതപ്പെടുത്തുന്നു. ഉപഭോഗവസ്തുക്കളായ പഞ്ചസാര, പുകയില, തുണിത്തരങ്ങൾ എന്നിവയിൽ നികുതി ചുമത്താൻ സംസ്ഥാനങ്ങൾക്ക് ഉണ്ടായിരുന്ന അധികാരം 1956ൽതന്നെ കേന്ദ്രം ഏറ്റെടുത്തുകഴിഞ്ഞിരുന്നു.

കയറ്റുമതിയിൽ അധിഷ്ഠിതമായ ഒരു സമ്പദ്ഘടനയാണല്ലോ കേരളത്തിൻേറത്. ഇവിടുത്തെ കാർഷിക-വ്യവസായമേഖലകളിൽ ഉൽപാദിപ്പിക്കുന്ന സാധനങ്ങളിൽ ഒരു വലിയ പങ്ക് ദേശീയ-അന്തർദേശീയ വിപണികളിലേക്ക് കയറ്റുമതിചെയ്യപ്പെടുന്നു. ഇങ്ങനെ കയറ്റുമതിചെയ്യുന്ന സാധനങ്ങളിൻമേൽ നികുതിചുമത്താനുള്ള



സംസ്ഥാനങ്ങളുടെ അധികാരം നാമമാത്രമാണ്. കയറ്റുമതിവിൽപനയിലും കയറ്റുമതിക്കുതൊട്ടുമുമ്പുള്ള വിൽപനയിലും നികുതിചുമത്താൻ സംസ്ഥാനസർകാരിന് അധികാരമില്ല. കയറ്റുമതിത്തീരുവ കേന്ദ്രസർകാരിൻെറ അധികാരപരിധിയിലാണ്.

സാമൂഹ്യക്ഷേമമേഖലയിലും കയറ്റുമതിഉൽപാദനത്തിലും ഊന്നുന്ന കേരളത്തിൻെറ വികസനമാതൃക സംസ്ഥാനസർകാരിൻെറ വരവിലും ചെലവിലും ഉണ്ടാക്കുന്ന പ്രത്യാഘാതങ്ങളെ കേന്ദ്രത്തിൽനിന്നു സംസ്ഥാനങ്ങൾക്കുള്ള ധനവിഭവങ്ങളുടെ പങ്കുവയ്പുനിർണയിക്കുന്ന കേന്ദ്രസംഘടനകൾ പരിഗണിക്കാറില്ല എന്നത് സംസ്ഥാനത്തിൻെറ സാമ്പത്തികസ്ഥിതിയേയും *കേരളമാതൃക*യേയും ഒന്നുകൂടെ പരുങ്ങലിലാക്കിയിരിക്കുന്നു. ആറ്, ഏഴ് പദ്ധതിക്കാലങ്ങളിൽ കേരളസർകാരിൻെറ ഖജനാവുകമ്മി വർധിക്കാനുള്ള ഒരു പ്രധാനകാരണം കേന്ദ്രത്തിൽനിന്നുള്ള ധനവിഹിതം കുറഞ്ഞതാണ്. പദ്ധതിയിതര ആവർതനച്ചെലവുകൾക്ക് ധനസഹായംനൽകുന്ന ഫൈനാൻസ്കമ്മീഷനുകൾ കേരളത്തിൻെറ സാമൂഹ്യക്ഷേമമേഖലയിലെ മുൻകാലച്ചെലവുകളുടെ ആവർതനസ്വഭാവം കണക്കിലെടുക്കാറില്ല. സാമൂഹ്യമേഖലയിലെ ചെലവുകളിൽ ശമ്പളച്ചെലവിൻെറ അധികമായ പങ്കും, സാധനങ്ങളുടെ വിലക്കയറ്റം ശമ്പളച്ചെലവിൽ വരുത്തുന്ന മാറ്റങ്ങളും വേണ്ടത്ര പരിഗണിക്കപ്പെടാതെപോകുന്നു.

*കേരളമാതൃക*യുടെ നേട്ടങ്ങളെ കേരളത്തിനുള്ള കേന്ദ്രവിഹിതം കുറയ്ക്കാനുള്ള കാരണങ്ങളായി ഫൈനാൻസ് കമ്മീഷനുകളും പ്ളാനിങ്കമ്മീഷനും ഉപയോഗിക്കുന്നു. സാമൂഹ്യക്ഷേമസേവനങ്ങളുടെ നിലവാരം ഉയർതാനായി കഴിഞ്ഞ നാലു ഫൈനാൻസ്കമ്മീഷനുകൾ നീക്കിവച്ച തുകയുടെ 0.3 ശതമാ

നംമാത്രമാണ് കേരളത്തിന് ലഭിച്ചത്. കേന്ദ്രത്തിൻെറ നികുതിവരുമാനം സംസ്ഥാനങ്ങൾക്കിടയിൽ പങ്കുവ യ്ക്കാനായി ഉപയോഗിക്കുന്ന മാനദണ്ഡ ങ്ങളിൽ പലതും സാമൂഹ്യപിന്നോക്കാ വസ്ഥയെ അവലംബിച്ചുള്ളതാണ്. കേരള ത്തിൻെറ സാമൂഹ്യമുന്നോക്കാവസ്ഥയെ ഉയർതിക്കാട്ടി ധനവിഹിതം വെട്ടി ക്കുറയ്ക്കുന്ന കേന്ദ്രസംഘടനകൾ കേരള ത്തിൻെറ സാമ്പത്തിക പിന്നോക്കാവ സ്ഥയ്ക്ക്, പ്രത്യേകിച്ച് തൊഴിലില്ലാ യ്മയ്ക്ക്, അർഹമായ പരിഗണന നൽ കാറില്ല.

*കേരളമാതൃകയുടെ* തനതായ പ്രശ്നങ്ങൾ പരിഹരിക്കാൻ കേന്ദ്രപദ്ധ തികൾ അപര്യാപ്തമാണ്. കേരളത്തിലെ തൊഴിലില്ലായ്മയുടെ മുഖ്യഘടകം അഭ്യ സ്തവിദ്യരുടെ തൊഴിലില്ലായ്മയാണല്ലോ. എന്നാൽ പ്ളാനിങ്കമ്മീഷനും കേന്ദ്ര ത്തിലെ വിവിധ മന്ത്രാലയങ്ങളും നട പ്പാക്കുന്ന തൊഴിൽദാനപദ്ധതികൾ അഭ്യ സ്തവിദ്യരുടെ തൊഴിലില്ലായ്മ പരിഹ രിക്കാൻ പര്യാപ്തമല്ല. സംസ്ഥാ നത്തിലെ ആരോഗ്യമേഖലയുടെ വളർ ചയുടെ ഫലമായി കൈവരിച്ച നേട്ടങ്ങൾ സൃഷ്ടിക്കുന്ന പ്രശ്നങ്ങൾ നേരിടു ന്നതിലും ഈ പൊരുത്തക്കേട് കാണാം. കേരളത്തിലെ വർധിച്ച ആയുർദൈർഘ്യം ജനസംഖ്യയിലെ പ്രായമായവരുടെ അനു പാതം വർധിപ്പിക്കുന്നുവെന്നും അത് വൈദ്യസഹായരംഗത്ത് സവിശേഷമായ ചില പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുവെന്നും നാം കണ്ടു. എന്നാൽ ഇവ കേരളത്തിൻെറ തനതായ പ്രശ്നങ്ങളാകയാൽ കേന്ദ്രസം ഘടനകളുടെ പരിഗണനയ്ക്ക് വിഷയീഭവി ക്കുന്നില്ല. ചുരുക്കിപ്പറഞ്ഞാൽ മുൻഗണന കളെക്കുറിച്ച് കേന്ദ്രത്തിൻെറയും കേരള ത്തിൻെറയും കാഴ്ചപ്പാടുകളിലുള്ള വ്യത്യാസമാണ് കേരളത്തിന് അർഹമായ കേന്ദ്രവിഹിതം കിട്ടാതെപോകുന്നതിനുള്ള അടിസ്ഥാനപരമായ കാരണം.

ലോകത്തിലെ മിക്കവാറും ഫെഡറൽസംവിധാനങ്ങളിൽ തൊഴിലില്ലാ യ്മാവേതനം നൽകുന്നതും പ്രായമായ വരുടെ സുരക്ഷ ഉറപ്പുവരുത്തുന്നതും കേന്ദ്രസർകാരുകളുടെ ചുമതലയാണ്. എന്നാൽ ഇന്ത്യയിൽ ഇത് പൂർണമായും സംസ്ഥാനസർകാരുകളുടെ ഉത്തരവാദിത്വ മാണ്.

കേരളം, വിദ്യാഭ്യാസം തുടങ്ങിയ സാമൂഹ്യക്ഷേമമേഖലകളിൽ നടത്തിയ മുതൽമുടക്കിൻെറ നേട്ടങ്ങളുടെ വലി യൊരു പങ്കുപറ്റുന്നത് കേന്ദ്രസർകാരാണ്. വിദ്യാസമ്പന്നരുടെ കയറ്റുമതിയിലൂടെ കിട്ടുന്ന വിദേശനാണ്യം കുറഞ്ഞവിനിമയ നിരക്കിൽ എത്തിച്ചേരുന്നത് കേന്ദ്രഖജനാ വിലാണല്ലോ. പക്ഷേ കയറ്റുമതിയെ എല്ലാത്തരത്തിലും പ്രോൽസാഹിപ്പിക്കുന്ന കേന്ദ്രസർകാർ വിദ്യാസമ്പന്നരുടെ കയറ്റു മതിക്കു പ്രേരകമായ കേരളത്തിലെ വിപു ലമായ വിദ്യാഭ്യാസമേഖലയുടെ ആവർതന-വികസന-നവീകരണ ചെലവു കളുടെ ഒരു ചെറുപങ്കെങ്കിലും വഹി ക്കാൻ തയ്യാറാകുന്നില്ല.

## *കേരളമാതൃകയെ* കൈയൊഴിയേണ്ടതുണ്ടോ?

സംസ്ഥാനത്തിലെ സാമ്പത്തിക മാന്ദ്യം, അതുമൂലമുണ്ടാവുന്ന വിഭവസമാ ഹരണശേഷിക്കുറവ്, വിഭവസമാഹര ണത്തിൽ സംസ്ഥാനസർകാരിൻെറ ഭരണ ഘടനാപരമായ പരിമിതികൾ, കേന്ദ്ര വിഹിതം നിർണയിക്കുന്നതിന് അടിസ്ഥാ നമാക്കുന്ന അനുചിതങ്ങളായ മാനദ ണ്ഡങ്ങൾ എന്നിവ *കേരളമാതൃകയെ* നിലനിർതാനും വികസിപ്പിക്കാനുമുള്ള സംസ്ഥാനസർകാരിൻെറ കഴിവിനെ തളർതുന്നു എന്നാണല്ലോ മേൽവിശ കലനം വെളിവാക്കുന്നത്. ഈ സാഹച ര്യത്തിൽ ചില ചോദ്യങ്ങൾ പ്രസക്തമാ

കുന്നു. വിദ്യാഭ്യാസത്തിനും മനഷ്യശക്തി വികസനത്തിനും ഊന്നൽ നൽകിക്കൊണ്ടുള്ള കേരളത്തിൻെറ കഴിഞ്ഞകാല മുൻഗണനാക്രമം തെറ്റായിരുന്നുവോ? ഇന്ന് സംസ്ഥാന പ്ളാനിങ്ബോർഡ് ഉദ്ദേശിക്കുന്നതുപോലെ, ഭാവിയിൽ സാമൂഹ്യസേവനങ്ങൾക്കുള്ള പ്രാധാന്യം കുറയ്ക്കേണ്ടതുണ്ടോ? മറ്റുപ്രദേശങ്ങളിൽനിന്നു വ്യത്യസ്തമായി വിദ്യാഭ്യാസ-സാമൂഹ്യക്ഷേമമേഖലകളിലെ വികാസം എന്തുകൊണ്ടാണ് ഇവിടെ സാമ്പത്തികവികസനത്തിലേക്ക് നയിക്കാതിരുന്നത് ? *കേരളമാതൃക*യുടെ ഫലമായി വിദ്യാഭ്യാസരംഗത്ത് മുന്നേറ്റം സൃഷ്ടിക്കാൻ പര്യാപ്തമല്ലാത്ത ഉപരിപ്ളവമായ മാറ്റങ്ങൾ മാത്രമായിരുന്നതുകൊണ്ടാണോ ഇങ്ങനെ സംഭവിച്ചത് ? (ഉദാഹരണത്തിന് മരണനിരക്ക് കുറച്ചുകൊണ്ടുവരാൻ *കേരളമാതൃകയ്ക്ക്* കഴിഞ്ഞുവെങ്കിലും രോഗാവസ്ഥ കുറയ്ക്കാൻ സാധിച്ചില്ല. രോഗങ്ങൾമൂലം ആണ്ടുതോറും ഒമ്പതുശതമാനത്തോളം തൊഴിൽദിനങ്ങൾ കേരളത്തിൽ നഷ്ടപ്പെടുന്നുണ്ട്. പാവപ്പെട്ടവരുടെ ഇടയിൽ തൊഴിൽദിനനഷ്ടം ഇതിലും കൂടുതലാണ്. ദീർഘമായ ഔപചാരിക വിദ്യാഭ്യാസത്തിനുകൊടുത്ത മുൻതൂക്കം കൃഷിയിലും മറ്റു തൊഴിൽരംഗങ്ങളിലുമുള്ള പരമ്പരാഗത കഴിവുകൾ നശിപ്പിക്കാൻ ഇടയാക്കി. പക്ഷേ പുതിയ കഴിവുകൾ നൽകാൻ വിദ്യാഭ്യാസത്തിന് കഴിഞ്ഞില്ല) അതോ ഒരു കേന്ദ്രീകൃത ഫെഡറൽ സംവിധാനത്തിൻെറ മുൻഗണനകൾക്ക് അനുസൃതമല്ലാത്ത, തികച്ചും വ്യത്യസ്തമായ ഒരു വികസനപാത കേരളം സ്വീകരിച്ചതുകൊണ്ടാണോ ഇങ്ങനെ സംഭവിച്ചത് ? ഈ ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരം ലഭിക്കുന്നതിനുമുമ്പ് സംസ്ഥാനത്തിൻെറ വികസനപാത മാറ്റാൻ ശ്രമിക്കുന്നത് ഇരിക്കുന്ന കൊമ്പു മുറിക്കുന്നതുപോലെ ആയേക്കാം. മാത്രമല്ല, കേരളത്തിൻെറ വികസനത്തിൻെറ മുൻഗണനാക്രമം മാറ്റുന്നതിനുമുമ്പ് മനുഷ്യശക്തിയുടെ വികാസത്തിൽ ഊന്നിക്കൊണ്ടുള്ള സാമ്പത്തികവികസനപാതയുടെ സാദ്ധ്യതകളെക്കുറിച്ചും നാം അന്വേഷിക്കേണ്ടിയിരിക്കുന്നു. ■

# കുട്ടനാടൻ തൊഴിൽവിപണിയിലെ മാറ്റങ്ങൾ

*ഷാജി കെ. ഫ്രാൻസിസ്*

*പാടം കൊയ്യുന്നതിനുമുമ്പ് ഭൂവുടമ റവന്യൂആപ്പീസിൽനിന്ന് അനുമതി വാങ്ങണം. പിന്നെ കൊയ്യുന്ന തീയതി പ്രഖ്യാപിക്കും, മുൻകൂറായി പോലീസ് സംരക്ഷണം തേടും. കൊയ്ത്തുദിവസം ഉണരുന്നത് പാടത്ത് പോലീസും 1000-ത്തോളം തൊഴിലാളികളുമായാണ് – കേവലം 200-ഓളം തൊഴിലാളികൾ ആവശ്യമുള്ളിടത്ത്. പരിസരപ്രദേശങ്ങളിലെ തൊഴിലാളികളെ - ഏകദേശം 225 പേരെ - ആദ്യം പാടത്തിറക്കുന്നു. പിന്നെ ഭൂവുടമയും പോലീസുദ്യോഗസ്ഥനും യൂണിയൻ നേതാവും കൂടിയാലോചനയാണ്. ഇനിയുമൊരു 400 പേരെക്കൂടി പാടത്തിറക്കണമെന്ന് നേതാവ് നിർദേശിക്കുന്നു. ഒത്തുതീർപായി 200 പേരേക്കൂടി ഇറക്കിക്കൂടേയെന്ന് പോലീസുദ്യോഗസ്ഥൻ ഭൂവുടമയോട് ആരായുന്നു. സാധാരണഗതിയിൽ ഭൂവുടമ ഇതിനോട് യോജിക്കുന്നു. ഇതേത്തുടർന്ന് ശേഷംതൊഴിലാളികളോട് പിരിഞ്ഞുപോയിക്കൊള്ളാൻ പോലീസുദ്യോഗസ്ഥൻ നിർദേശിക്കുന്നു. ഇതിനകം തന്നെ മിക്കവാറും തൊഴിലാളികൾ പണിതേടി മറ്റിടങ്ങളിലേക്ക് പുറപ്പെട്ടിട്ടുണ്ടാവും.*[1]

ഇത് 1970-കളിലെ കഥ. തീർത്തും വ്യത്യസ്തയൊരു ചിത്രമാണ് കുട്ടനാട്ടിലെ തൊഴിൽമേഖല ഇന്ന് കാഴ്ചവയ്ക്കുന്നത്. മുൻകാലങ്ങളിൽ തൊഴിലാളികൾ 'ആവശ്യത്തിലധിക'മായിരുന്നെങ്കിൽ ഇന്ന് ഭൂവുടമകൾക്ക് തൊഴിലാളികളെ കിട്ടാൻ ബുദ്ധിമുട്ടനുഭവപ്പെടുന്നു.

തൊഴിൽക്കമ്പോളത്തിലെ ബലതന്ത്രത്തെ കീഴ്മേൽ മറിക്കത്തക്കവിധം എന്തെന്തു മാറ്റങ്ങളാണ് കുട്ടനാട്ടിൽ രണ്ടു പതിറ്റാണ്ടുകൊണ്ടുണ്ടായത് ? കേരളത്തിൽ പൊതുവെയും കാർഷികമേഖലയിൽ പ്രത്യേകിച്ചും തൊഴിലില്ലായ്മയുടെ രൂക്ഷതയേറുകയാണ് എന്നിരിക്കെ പണിക്ക് ആളെ കിട്ടാത്ത സാഹചര്യം എങ്ങനെയാണ് കുട്ടനാട്ടിൽ സംജാതമായത് ?

## പരികൽപന

1970-നുശേഷം കുട്ടനാട്ടിലെ നെല്ലുൽപാദനത്തിൽ ഗണ്യമായ വർധനവ് ഉണ്ടായിട്ടുണ്ടെന്നിരിക്കട്ടെ. എങ്കിൽ കൊയ്ത്തിനു കൂടുതൽ തൊഴിലാളികളെ ആവശ്യമായി വരും. ഭൂവുടമകൾക്ക് തൊഴിലാളികളെ കിട്ടാൻ ബുദ്ധിമുട്ട്

1 ജോസഫ് തറമംഗലം, *അഗ്രേറിയൻ ക്ലാസ് കോൺഫ്ളിക്ട് : ദ പൊളിറ്റിക്കൽ മൊബിലൈസേഷൻ ഓഫ് അഗ്രിക്കൾച്ചറൽ ലേബറേഴ്സ് ഇൻ കുട്ടനാട്, സൗത്തിന്ത്യാ* (വാൻകൂവർ : യൂണിവേഴ്സിറ്റി ഓഫ് ബ്രിട്ടീഷ് കൊളമ്പിയ പ്രസ്സ് 1981) , പു. 86

*കുട്ടനാട്*

*ആലപ്പുഴ, പത്തനംതിട്ട, കോട്ടയം എന്നീ മൂന്നു ജില്ലകളിലായി ആകെ 874 ചതുരശ്രകിലോമീറ്റർ വിസ്തൃതിയുള്ളതാണ് കുട്ടനാടുപ്രദേശം. അതിൽ 10 റവന്യൂ താലൂക്കുകൾ അടങ്ങുന്നു - തിരുവല്ല, കാർത്തികപ്പള്ളി, മാവേലിക്കര, ചെങ്ങന്നൂർ, കുട്ടനാട്, അമ്പലപ്പുഴ, ചേർതല, ചങ്ങനാശ്ശേരി, കോട്ടയം, വൈക്കം. മൊത്തം 79 ഗ്രാമങ്ങൾ ചേർന്നതാണ് കുട്ടനാട്. കടൽനിരപ്പിൽനിന്ന് അരമീറ്റർമുതൽ രണ്ടുമീറ്റർവരെ താഴെയാണ് കുട്ടനാട്ടിലെ പാടങ്ങൾ. അതുകൊണ്ടു മിക്കവാറും ഓരുവെള്ളത്തിനടിയിലാണ്. മുന്നൂറോളം പാടശേഖരങ്ങളുണ്ട് കുട്ടനാട്ടിൽ. ഇവയുടെ ആകെ വിസ്തൃതി 5000 ഹെക്ടറോളം വരും. കുട്ടനാട്ടിൽ പൊതുവേ ഇരുപ്പൂകൃഷിയാണെങ്കിലും കായൽനിലങ്ങളിൽ ഒരു വിളയേ ഇറക്കാറുള്ളൂ. നവമ്പർ-ജനുവരിയിൽ വിതച്ച് ഫെബ്രവരി-ഏപ്രിലോടെ വിളവെടുക്കുന്ന വേനൽകൃഷി (പുഞ്ചകൃഷി).*

**— ഷാജി കെ. ഫ്രാൻസിസ്**

നേരിടും. എന്നാൽ ഈ കാലയളവിൽ കുട്ടനാട്ടിൽ നെല്ലുൽപാദനം വർധിച്ചിട്ടില്ലെന്നുമാത്രമല്ല ചിലവർഷങ്ങളിൽ കുറഞ്ഞതായും കാണുന്നു. ഉൽപാദനം വർധിച്ചതുമൂലമുള്ള ഉയർന്ന ചോദനമല്ല കുട്ടനാട്ടിലെ 'തൊഴിലാളിക്ഷാമ'ത്തിനു കാരണമെന്ന് ഇത് വെളിവാക്കുന്നു. നാം ശ്രദ്ധ ചെലുത്തേണ്ടത് തൊഴിലാളികളുടെ പ്രദാനത്തെ ചുരുക്കുന്ന ഘടകങ്ങളിലാണ്.

## പഠനരീതി

1990-ലെ പുഞ്ചവിളവെടുപ്പുകാലത്ത് മൂന്നുമാസത്തോളം കുട്ടനാട്ടിൽ ചിലവഴിച്ച് തൊഴിലാളികളോടും കുടുംബാംഗങ്ങളോടും നേരിട്ടു സംസാരിച്ചാണ് ഈ പഠനത്തിനാവശ്യമായ വിവരങ്ങൾ ശേഖരിച്ചത്.

സാമ്പ്ളിങ് രീതിയാണ് വിവരങ്ങൾ ശേഖരിക്കുന്നതിന് അവലംബിച്ചത്. മൊത്തം 408 കുടുംബങ്ങളടങ്ങുന്ന സാമ്പിൾ തിരഞ്ഞെടുത്തത് ബഹുഘട്ട - ലക്ഷ്യപൂർവ രീതി അനുസരിച്ചായിരുന്നു.

ഇതു വിശദമാക്കാം. ആദ്യം കുട്ടനാട്ടിലെ മൊത്തം താലൂക്കുകളെ ഉൽപാദനക്ഷമതയെ (ഒരു ഹെക്ടറിലെ വിളവ് ) അടിസ്ഥാനമാക്കി രണ്ടായിത്തിരിച്ചു.[2] വിവിധ താലൂക്കുകളിലെ നെല്ലുൽപാദനത്തിൻെറ കണക്ക് (1977-78 മുതൽ 1986-87 വരെയുള്ള) ആണ് ഇതിന് അവലംബമാക്കിയത്. കുട്ടനാട്ടിലെ ശരാശരി ഉൽപാദനക്ഷമതയേക്കാൾ കൂടുതൽ ഉൽപാദനക്ഷമതയുള്ള ആറു താലൂക്കുകളും, ശരാശരിക്കുതാഴെവരുന്ന നാലു താലൂക്കുകളും ഉണ്ടെന്ന് വെളിവായി. അതായത് ഉയർന്ന ഉൽപാദനക്ഷമതയുള്ള

2 കൊയ്ത്തു-മെതിക്കൂലിനിരക്കുകളെക്കുറിച്ചുള്ള വിവരംശേഖരിക്കുക സർവേയുടെ ഉദ്ദേശ്യങ്ങളിലൊന്നായിരുന്നു. കൂലിയെ നിർണയിക്കുന്നത് കൊയ്ത്തിൻെറ അളവാണ് (പതം). അതുകൊണ്ടാണ് താലൂക്കുകളുടെ തരംതിരിവിന് ഉൽപാദനക്ഷമത മാനദണ്ഡമായി ഉപയോഗിച്ചത്. എന്നാൽ ഈ പഠനത്തിൽ കൂലിയെക്കുറിച്ച് ചർചചെയ്യുന്നില്ല.

താലൂക്കുകൾ, കുറഞ്ഞ ഉൽപാദനക്ഷമതയുള്ള താലൂക്കുകൾ എന്നു രണ്ടു വിഭാഗങ്ങൾ.

രണ്ടു വിഭാഗങ്ങളിൽനിന്നും ഈരണ്ടു താലൂക്കുകൾ തിരഞ്ഞെടുക്കുക എന്നതായിരുന്നു അടുത്ത നടപടി. ആദ്യ വിഭാഗത്തിൽനിന്ന് കോട്ടയം, വൈക്കം താലൂക്കുകളും രണ്ടാമത്തേതിൽനിന്ന് കുട്ടനാട്, ചങ്ങനാശേരി താലൂക്കുകളുമാണ് തിരഞ്ഞെടുത്തത്.

അടുത്ത പടിയായി ഓരോ താലൂക്കിൽനിന്നും മൂന്നു/നാലു പഞ്ചായത്തുകൾവീതം തിരഞ്ഞെടുത്തു. കോട്ടയം താലൂക്കിലെ കുമരകം, അയ്മനം, തിരുവാർപ്പ്, വൈക്കം താലൂക്കിലെ തലയോലപ്പറമ്പ്, ഉദയനാപുരം, വെച്ചൂർ, കുട്ടനാട് താലൂക്കിലെ രാമങ്കരി, മുട്ടാർ, വെളിയനാട്, പുളിങ്കുന്ന്, ചങ്ങനാശേരി താലൂക്കിലെ പടിഞ്ഞാറേ വാഴപ്പള്ളി, കിഴക്കേ വാഴപ്പള്ളി, തൃക്കൊടിത്താനം എന്നീ പഞ്ചായത്തുകളാണ് പരിഗണിച്ചത്.

തുടർന്ന് മേൽപഞ്ചായത്തുകളിലെ തൊഴിലാളികളോടും ഉദ്യോഗസ്ഥൻമാരോടും സംസാരിച്ചതിൻെറ അടിസ്ഥാനത്തിൽ രണ്ടു-മൂന്നു വാർഡുകൾ സർവേക്കായി തിരഞ്ഞെടുത്തു.

ഒരു കുടുംബത്തിലെ അംഗങ്ങളിൽ പകുതിയോ അതിലേറെയോപേർ കർഷകത്തൊഴിലാളികളാണെങ്കിൽ, അല്ലെങ്കിൽ കുടുംബവരുമാനത്തിൻെറ പകുതിയോ അതിലേറെയോ കൃഷിപ്പണിയിൽനിന്നാണെങ്കിൽ, ആ കുടുംബത്തെ കർഷകത്തൊഴിലാളികുടുംബമെന്നു നിർവചിക്കുകയാണ് പതിവ്. എന്നാൽ ഇതിൽനിന്നു വ്യത്യസ്തമായ രീതിയാണ് നമ്മുടെ സർവേ അവലംബിച്ചത്. ഗൃഹനാഥനായ കർഷകത്തൊഴിലാളിയെ അടിസ്ഥാനഘടകമായെടുത്ത് കുടുംബത്തിലേക്ക് എത്തുന്ന രീതിയാണിത്. കുടുംബങ്ങളിലെ തൊഴിൽഘടന വ്യത്യസ്തമാവാം. ചില കുടുംബങ്ങളിൽ ഒരാളേ കർഷകത്തൊഴിലാളിയായിട്ടുള്ളൂ എന്നു വരാം. മറ്റു ചില കുടുംബങ്ങളിൽ മുഴുവൻ ആളുകളും കർഷകത്തൊഴിലാളികളാവാം. എന്നാൽ മൊത്തം സാമ്പിൾ കുട്ടനാട്ടിലെ തൊഴിൽഘടനയുടേയും കർഷകത്തൊഴിലാളികുടുംബങ്ങളുടേയും ഏറെക്കുറെ കൃത്യമായ രേഖാചിത്രം തരുന്നു. ഇന്നത്തെ കുട്ടനാട്ടിലെ തൊഴിൽഘടനയുടെ സങ്കീർണതകൾ പരിഗണിക്കുമ്പോൾ ഈയൊരു സാമ്പ്ളിങ്രീതി കൂടുതൽ അഭികാമ്യമായി അനുഭവപ്പെട്ടു.

മുൻകൂട്ടി തയ്യാറാക്കിയ ചോദ്യാവലിയെ ആധാരമാക്കിയാണ് തൊഴിലാളികളിൽനിന്നും വിവരങ്ങൾ ശേഖരിച്ചത്. എങ്കിൽത്തന്നെയും കഴിയുന്നത്ര അനൗപചാരികമായ സംഭാഷണരീതിയാണ് അവലംബിച്ചത്. ആദ്യം പഠനത്തിൻെറ ലക്ഷ്യങ്ങൾ സാമാന്യമായി ഓരോ തൊഴിലാളിയോടും വിവരിച്ചു. അപ്പോൾ പഠനകർത്താവിൻെറ ജൻമദേശം, സാമൂഹികപശ്ചാത്തലം എന്നിവയെക്കുറിച്ചുള്ള മറുചോദ്യങ്ങൾ ഉണ്ടായി. വിവരങ്ങൾ ലഭ്യമാക്കുന്നതുകൊണ്ട് തങ്ങൾക്കെന്തെങ്കിലും പ്രയോജനമുണ്ടാവുമോയെന്ന് പലരും ആരാഞ്ഞു. ചിലരെങ്കിലും പഠനവുമായി സഹകരിക്കാൻ വിസമ്മതം പ്രകടിപ്പിച്ചു.[3] സർകാർതലത്തിലുള്ള അന്വേഷണമാണോയെന്ന ആശങ്കയും തങ്ങൾക്കു ലഭിക്കുന്ന പെൻഷൻ റദ്ദാവാൻ കാരണമായേക്കുമോ എന്ന ഭീതിയുമായിരുന്നു പലപ്പോഴും വിസമ്മതത്തിനു പിന്നിൽ. കൂടിക്കാഴ്ചകൾ നടന്നത് തൊഴിലാളികളുടെ താമസസ്ഥലങ്ങളിലും മെതിക്കളങ്ങളിലു

3 മൊത്തം 408 കുടുംബങ്ങൾ അടങ്ങുന്ന സാമ്പിളിൽ പൂർണമായും വിവരങ്ങൾ ശേഖരിക്കാനും വിശകലനം ചെയ്യാനും കഴിഞ്ഞത് 380 കടുംബങ്ങളുടേതാണ്.

മായിരുന്നു. മറ്റുചിലപ്പോൾ കൊയ്ത്തു സമയത്തും. ചിലപ്പോഴെങ്കിലും സംഭാഷണം ബസ് സ്റ്റോപ്പുകളിലേക്കും ചായക്കടകളിലേക്കും നീണ്ടു. പഠനത്തിനാവശ്യമായ വിവരങ്ങൾ ശേഖരിക്കാൻ 20 മുതൽ 40 മിനിട്ടുവരെ എടുത്തിരുന്നു. ചോദ്യാവലിക്കു പുറത്തുള്ള കാര്യങ്ങളെക്കുറിച്ചുള്ള, സമയം വേലികെട്ടാത്ത, ഉള്ളുതുറന്ന, സംസാരമായും പലപ്പോഴും അഭിമുഖങ്ങൾ വികസിക്കയുണ്ടായി.

## സർവേഫലങ്ങൾ

ഉത്തരങ്ങൾ പൂരിപ്പിച്ച ഓരോ ചോദ്യാവലിയും ഓരോ കുടുംബത്തെയും കുറിച്ചുള്ള വിവിധയിനം വിവരങ്ങളാണല്ലോ തരുന്നത്. ചോദ്യാവലികൾ മുഴുവൻ ചേർതുവച്ച് ഈ പഠനം അവലംബിക്കുന്ന വിശകലനഗണങ്ങളുടെയും സംജ്ഞകളുടെയും ആശയങ്ങളുടെയും കീഴിൽ വിവരങ്ങൾ തരംതിരിച്ചു വിശകലനം ചെയ്തു. വിശകലനത്തിൻെറ ഫലം താഴെപ്പറയുംവിധം സംഗ്രഹിക്കാം.

## കുടുംബവലിപ്പവും വരുമാനമുള്ളവരുടെ എണ്ണവും

1983-84ൽ സംസ്ഥാനസർകാർ നടത്തിയ സർവേ അനുസരിച്ച് ശരാശരി കുടുംബവലിപ്പം ആലപ്പുഴ ജില്ലയിൽ 5.61ഉം (അംഗങ്ങൾ) കോട്ടയത്ത് 5.37ഉം ആയിരുന്നു. ഈ ലേഖകൻെറ സർവേ കാണിക്കുന്നത് കുടുംബവലിപ്പം മേൽവർഷത്തിനുശേഷം കുറഞ്ഞിട്ടുണ്ട് എന്നാണ്. കുടുംബാംഗസംഖ്യ ഇന്ന് ഏറ്റവും കുടുതലുള്ള കോട്ടയത്തുപോലും 5.05 മാത്രമേ ഉള്ളു.

ഓരോ കർഷകത്തൊഴിലാളി കുടുംബത്തിലെയും വരുമാനമുള്ള അംഗങ്ങളുടെ എണ്ണം നേരത്തേ നടന്ന സർവെ ആലപ്പുഴ ജില്ലയിൽ 2.44, കോട്ടയത്ത് 1.92 എന്ന് തിട്ടപ്പെടുത്തി. ഈ ലേഖകൻെറ സർവേ അനുസരിച്ച്, വരുമാനമുള്ളവരുടെ അനുപാതം ഏറ്റവും കുറവുള്ള ചങ്ങനാശേരി താലൂക്കിൽപോലും ഓരോ കുടുംബത്തിലും ശരാശരി 2.51 പേർക്ക് വരുമാനമുണ്ട്. അതായത് 1980-കളിൽ തൊഴിലാളികുടുംബങ്ങളിൽ വരുമാനമുള്ളവരുടെ സംഖ്യ വർധിച്ചുവെന്നർഥം.

മേൽസൂചിപ്പിച്ച രണ്ടു പ്രവണതകളും – കുടുംബവലിപ്പം കുറയുന്നതും, ഓരോ കുടുംബത്തിലും വരുമാനമുള്ളവരുടെ സംഖ്യ കൂടുന്നതും – കാർഷിക തൊഴിൽവിപണിയിൽ തൊഴിലാളി പ്രദാനത്തെ കുറച്ചേക്കാം.

## തൊഴിൽപങ്കാളിത്തം

സാമ്പിൾ ജനസംഖ്യയുടെ (1934 ആളുകൾ) 61 ശതമാനംപേർ തൊഴിലെടുക്കുന്നവരാണ്. സംസ്ഥാനമാകെയുള്ള തൊഴിൽപങ്കാളിത്തനിരക്കിനേക്കാളും വളരെ ഉയർന്ന നിരക്കാണിത്. ഇവരിൽ 63 ശതമാനംപേരുടെയും മുഖ്യതൊഴിൽ കൃഷിപ്പണിയാണ്. ശേഷംആളുകൾ താൽക്കാലികപണികൾ (10.1 ശതമാനം), കൈവേല (3.4), മാസശമ്പളമുള്ളപണി (2.7), സാങ്കേതികപണി (1.6), പലവകപ്പണികൾ എന്നിങ്ങനെ വ്യത്യസ്ത തൊഴിലുകളിൽ ഏർപെടുന്നു. മുഖ്യവൃത്തി കാർഷികമേഖലയിലായിട്ടുള്ളവരിലും 'തികച്ചും' കർഷകത്തൊഴിലാളികളായുള്ളവർ (മറ്റൊരു തൊഴിലിലും ഏർപെടാത്തവർ) പകുതിയോളമേ വരൂ.

ഒരു തൊഴിലിലും ഏർപെടാത്തവരിൽ ബഹുഭൂരിപക്ഷവും (സാമ്പിൾ ജനസംഖ്യയുടെ 31 ശതമാനം) വിദ്യാർഥികളാണ്. ശേഷം ഇന്ത്യയിലെ ഗ്രാമീണ സമ്പദ്‌വ്യവസ്ഥകളിൽനിന്നു വ്യത്യ

സ്തമായ ചിത്രമാണിത്. മറ്റിടങ്ങളിൽ സ്കൂൾ-കോളേജ് പ്രായത്തിലുള്ളവരുടെ നല്ലൊരുവിഭാഗംപേർ വിദ്യാലയങ്ങളിൽ പോകാറില്ല, അവർ സ്വന്തം ഗ്രാമത്തിൽ കൃഷിപ്പണി എടുക്കുന്നവരാണ്.

തൊഴിലാളികളോ, വിദ്യാർഥികളോ അല്ലാത്തവരാണ് ശേഷം ആളുകൾ (സാമ്പിൾ ജനസംഖ്യയുടെ എട്ടു ശതമാനം). തങ്ങൾ തീർത്തും തൊഴിൽരഹിതരാണ് എന്ന് ഇവർ പറയുന്നു. ഇവരിൽ 80 ശതമാനംപേർ അപ്രകാരംതന്നെ. എന്നാൽ ബാക്കി 20 ശതമാനംപേർ എന്തെങ്കിലും തരത്തിലുള്ള കൂലിപ്പണികളിൽ ഏർപ്പെടാറുണ്ടെന്ന് സർവേ വെളിവാക്കി.

തൊഴിൽരഹിതരുടെ പ്രായവിതരണം ശ്രദ്ധേയമായ ചില കാര്യങ്ങൾ സൂചിപ്പിക്കുന്നുണ്ട്. പ്രായംചെന്നവരും രോഗികളുമായിരിക്കും തൊഴിൽരഹിതരിൽ ഭൂരിഭാഗവും എന്നാണല്ലോ നാം കരുതുക. എന്നാൽ തൊഴിലില്ലാത്തവരുടെ 88 ശതമാനവും 16നും 30നും ഇടയ്ക്ക് പ്രായമുള്ളവരാണ് എന്ന് സർവേ വെളിപ്പെടുത്തി. 30 വയസ്സിന് മീതെയും 45 വയസ്സിനു താഴെയുമുള്ളവർ തൊഴിൽരഹിതരുടെ 4.5 ശതമാനമേ വരൂ.

മിക്കവാറുമെല്ലാ തൊഴിലുകളിലും ചെറുപ്പക്കാരുടെ (16നും 30നുമിടക്ക് പ്രായമുള്ളവർ) സംഖ്യ മറ്റു പ്രായവിഭാഗങ്ങളെ അപേക്ഷിച്ച് ഉയർന്നതാണെങ്കിലും കൃഷിപ്പണി, താൽക്കാലിക പണി, ചില പ്രത്യേകതരം കൃഷിപ്പണികൾ, പലയിനം പണികൾ എന്നിവയിൽ ഏർപ്പെടുന്നവരിൽ ചെറിയൊരു ശതമാനം ചെറുപ്പക്കാരേയുള്ളൂ.

മാത്രമല്ല 31-45 പ്രായവിഭാഗക്കാരിൽ 98 ശതമാനംപേരും എന്തെങ്കിലും തൊഴിലിൽ ഏർപ്പെടുന്നവരായിരിക്കേ 16-30 വിഭാഗത്തിൽപെടുന്നവരിൽ 76 ശതമാനംപേരേ തൊഴിലിൽ ഏർപ്പെടുന്നുള്ളൂ. അതായത് ആദ്യവിഭാഗത്തിൽ വെറും രണ്ടുശതമാനം പേരാണ് ഒരു തൊഴിലിലും ഏർപ്പെടാത്തവർ. ചെറുപ്പക്കാരിൽ 24 ശതമാനവും.

തൊഴിൽരഹിതരിൽ 70 ശതമാനംപേർ എസ്.എസ്.എൽ.സി.യോ അതിലുപരിയോ വിദ്യാഭ്യാസയോഗ്യതയുള്ളവരാണ്. ചെറുപ്പക്കാരായ തൊഴിൽരഹിതരിൽ 94 ശതമാനവും ഈ വിഭാഗത്തിൽപെടും. കോളേജ്/സാങ്കേതിക വിദ്യാഭ്യാസം ലഭിച്ചിട്ടുള്ളവർ തൊഴിൽരഹിതരിൽ 40 ശതമാനം വരും. ഇവർ ബഹുഭൂരിഭാഗവും ചെറുപ്പക്കാരാണ്. സാമ്പിൾ ജനസംഖ്യയിൽ എസ്.എസ്.എൽ.സി. പാസായ 47 പേരുള്ളതിൽ 44 പേരും, പ്രീഡിഗ്രിവരെ പഠിച്ച 29 പേരിൽ 28 പേരും, ബിരുദയോഗ്യതയുള്ള അഞ്ചു പേരും, സാങ്കേതിക വിദ്യാഭ്യാസംസിദ്ധിച്ച 23 പേരിൽ 22 പേരും 16നും 30നും വയസ്സിനിടയ്ക്ക് പ്രായമുള്ളവരാണ്.

കൂടുതൽ വിദ്യാഭ്യാസം നേടുന്നതോടെ ചെറുപ്പക്കാർ കാർഷിക തൊഴിൽവിപണിയിൽനിന്നും വിട്ടുനിൽക്കുന്നുവെന്നാണ് മേൽവിവരണം സൂചിപ്പിക്കുന്നത്. കായികാദ്ധ്വാനത്തോട് പൊതുവിലും, കൃഷിപ്പണിയോട് പ്രത്യേകിച്ചും അവർക്ക് വിപ്രതിപത്തിയാണ്. അവരിൽ പലരും, ഇത്തരം പണികളിൽ ഏർപ്പെടുന്നതിനേക്കാൾ അഭികാമ്യമായി കരുതുന്നത് വിദ്യാഭ്യാസം തുടരുകയോ, ആട്ടോമൊബൈൽ റിപ്പയർ, ലേത്ത് പണി, പ്രസ്സ് വേലകൾ തുടങ്ങിയ സർവീസ്മേഖലാത്തൊഴിലുകൾ സ്വീകരിക്കുകയോ കുറഞ്ഞവരുമാനമുള്ള കാർഷികേതരപ്പണികൾ ചെയ്യുന്നതോ ആണ്. ഇവയൊന്നുമല്ലെങ്കിൽ അവർ പണി ചെയ്യാതിരിക്കുന്നു. പെൺകുട്ടികൾ ടൈപ്പ്റൈറ്റിംഗ്, തുന്നൽവേല എന്നിവയിൽ പരിശീലനം നേടുന്നു. എന്നാൽ ഇവരിൽ ചിലർക്കെങ്കിലും ഇത്തരം പണി

കൾ തുടർന്നുചെയ്യാൻ അവസരം കിട്ടാതെ കൂലിപ്പണിയിലേക്ക് മടങ്ങേണ്ടി വരാറുണ്ട്.

വിദ്യാഭ്യാസംലഭിച്ചവർ അതിനു തക്ക ജോലി (പ്രധാനമായും കാർഷികേ തരപ്പണികൾ) തേടുമെന്നത് സ്വാഭാവിക മാണ്. ഒപ്പം സാംസ്കാരികഘടകങ്ങളും ഇതിൽ സ്വാധീനം ചെലുത്തുന്നുണ്ട്. ജാതികൾ തിരിച്ച് തൊഴിൽവിഭജനം നില നിന്നിരുന്ന സാമുഹികവ്യവസ്ഥയിൽ കാർഷികകൂലിപ്പണി കീഴ്ജാതിക്കാർകും ഏറ്റവും ദരിദ്രർകുമായി മാറ്റിവയ്ക്കപ്പെട്ട തായിരുന്നു. ഇന്നും സാമുഹികമായും സാമ്പത്തികമായും പിന്നോക്കവിഭാഗങ്ങ ളാണല്ലോ കൃഷിയിടത്ത് കൂലിപ്പണിയിൽ ഏർപെടുന്നത്. സാമുഹികപിന്നോക്കാ വസ്ഥയും കാർഷികകൂലിപ്പണിയും തമ്മി ലുള്ള ചരിത്രപരമായ ഈയൊരു ചേർ ചയാണ് ഇത്തരം പണികളിൽ ഏർ പെടാൻ ചെറുപ്പക്കാരെ വിമുഖരാക്കു ന്നത്. വിദ്യാഭ്യാസം ഈ വിമുഖതയെ ഊട്ടിയുറപ്പിച്ചിട്ടുണ്ടാവാം. ചെറുപ്പക്കാർക് കൃഷിപ്പണിയിലേർപെടുന്നതിലുള്ള വിമു ഖത മൊത്തം കേരളത്തെ സംബന്ധിച്ചും യാഥാർഥ്യമാണ് എന്നത് സാംസ്കാരിക ഘടകങ്ങളുടെ പങ്ക് കൂടുതൽ വ്യക്തമാ ക്കുന്നു.

ഇതിനു മറ്റൊരു മാനം കൂടിയുണ്ട്. നൂറ്റാണ്ടുകളിലൂടെ തുടർന്ന ജൻമിസമ്പ്രദാ യത്തിൻെറ പലവിധം അടിച്ചമർത്തലുക ളിൽനിന്നും വിമോചിതരാകുന്ന ജനതതി തങ്ങളുടെ സ്വാതന്ത്ര്യം സാക്ഷാൽക്കരി ക്കുന്നത് വ്യത്യസ്ഥരീതികളിലാവാം. തൊഴിലെടുക്കണോ വേണ്ടയോ എന്നു തീരുമാനിക്കുന്നത്, ഏതു തൊഴിലെടുക്കുന്നു എന്നത്, നന്നായി വസ്ത്രധാരണം ചെയ്യുന്നത്, സിനിമ തുട ങ്ങിയ വിനോദങ്ങളിൽ ഏർപെടുന്നത്, സമൂഹത്തിലെ ശേഷംആളുകളോട് തുല്യതയുടെ അടിസ്ഥാനത്തിൽ സംസാ രിക്കുന്നത് ഇവയെല്ലാം സ്വാതന്ത്ര്യ ത്തിൻെറ പ്രഖ്യാപനങ്ങളാവാം. വിദ്യാ ഭ്യാസം ഈയൊരു സാമുഹ്യമാറ്റത്തി ലേക്കുള്ള സുപ്രധാനവഴിയാണെന്ന തുകൊണ്ട് അതു നേടുകയെന്നത് കർഷക ത്തൊഴിലാളിജാതികളെ സംബന്ധിച്ചി ടത്തോളം ഏറ്റവും പ്രധാനമായിരുന്നു. 'വെള്ളക്കോളർ', 'നീലക്കോളർ' തൊഴി ലുകൾ താരതമ്യേന ഉയർന്ന സാമ്പത്തിക നിലവാരത്തിൻെറ മാത്രമല്ല, സാമൂഹിക അന്തസ്സിൻെറകൂടി സൂചികകളായി.

## ജീവിതനിലവാരം

വിദ്യാഭ്യാസത്തിൻെറ വ്യാപനം, സാംസ്കാരികഘടകങ്ങൾ എന്നിവ ചെറു പ്പക്കാരെ കാർഷിക തൊഴിൽ വിപണി യിൽനിന്നു പിന്തിരിപ്പിക്കാൻ പ്രേരകമാ യിട്ടുണ്ട് എന്നതു ശരിയായിരിക്കുമ്പോൾ ത്തന്നെ, മെച്ചപ്പെട്ട സാമ്പത്തികസാഹച ര്യത്തിൻെറ അഭാവത്തിൽ അവർക് തൊഴിൽവിപണിയിൽനിന്ന് ഇപ്രകാരം പൂർണമായും വിട്ടുനിൽക്കാനാവില്ല എന്ന് നാം ഓർകേണ്ടതുണ്ട്. കൂലിപ്പണിയിലേർ പെടാതെ അവരെങ്ങനെയാണ് ജീവിതം മുന്നോട്ട് കൊണ്ടുപോകുന്നത് ? കുട്ടനാ ട്ടിലെ കൃഷിപ്പണിക്കാരുടെ യഥാർഥ വേതനം ഉയർന്നിട്ടുള്ളതായി നേരത്തേ നടന്ന ചില പഠനങ്ങൾ വ്യക്തമാക്കിയി ട്ടുണ്ട്. ഒരുപക്ഷേ കഴിഞ്ഞ പതിറ്റാണ്ടിലും യഥാർഥ വേതനവർധനവ് തുടർന്നിട്ടു ണ്ടാവാം.

കർഷകത്തൊഴിലാളികളുടെ ജീവി തസാഹചര്യങ്ങളെക്കുറിച്ചുള്ള അന്വേ ഷണം പ്രസക്തമാവുന്നത് ഈ പശ്ചാത്ത ലത്തിലാണ്. പ്രത്യേകിച്ചും സർകാർ നട പ്പാക്കിയ സാമൂഹ്യക്ഷേമപദ്ധതിയുടെ സ്വാധീനം നിർണയിക്കേണ്ടതുണ്ട്. സർവേ നടത്തിയ പ്രദേശങ്ങളിൽ പലതര ത്തിലുള്ള ക്ഷേമ-വായ്പാ പദ്ധതികളും ഇളവുകളും നടപ്പിലുണ്ട്. വീടുവയ്ക്കാനും

നവീകരിക്കാനുമുള്ള വായ്പ/സഹായ ധനം, സൗജന്യനിരക്കിൽ വൈദ്യുതി, ഉപ ഭോഗഇളവ്, കർഷകത്തൊഴിലാളിപ്പെൻ ഷൻ, വിധവാപെൻഷൻ, രോഗബാധി തർകും പണിയെടുക്കാൻ ശേഷിയില്ലാത്ത വർകും പെൻഷൻ എന്നിങ്ങനെ വ്യത്യസ്ത സർകാർക്ഷേമപദ്ധതികളുടെ ആനുകൂല്യങ്ങൾ കിട്ടുന്ന പലരേയും സർ വേവേളയിൽ കാണാൻകഴിഞ്ഞു.

മൊത്തം 380 കുടുംബങ്ങളിൽ 63 കുടുംബങ്ങൾക്ക് സർകാർസ്ഥാപനങ്ങൾ വഴി വീട്ടുവായ്പയോ, വീടുവയ്ക്കാൻ സഹായധനമോ കിട്ടിയിട്ടുണ്ട്. പെൻഷൻ തുടങ്ങിയ സാമ്പത്തികാശ്വാസപദ്ധതി കളുടെ പ്രയോജനം കിട്ടുന്ന 62 കുടുംബ ങ്ങളുണ്ട് – 45 പേർക് കർഷകത്തൊഴിലാ ളിപ്പെൻഷൻ, 14 പേർക് തൊഴിലില്ലാ യ്മാവേതനം, 3 പേർക് വിധവാ പെൻ ഷൻ എന്നിങ്ങനെ.

മൊത്തം 1934 പേരിൽ146 പേർ 60 വയസ്സ് കഴിഞ്ഞവരാണ്. അവരിൽ 45 പേർക് പ്രതിമാസം 45 രൂപാ കർഷക ത്തൊഴിലാളിപ്പെൻഷൻ കിട്ടുന്നു. നേരത്തേ നടന്ന ഒരു പഠനം[4] കാണിച്ചത് 1986-87 വർഷത്തിൽ 3.7 കുടുംബ ങ്ങളിൽ ഒരു കുടുംബത്തിന് എന്ന തോതിൽ കർഷകത്തൊഴിലാളിപ്പെൻഷൻ വ്യാപകമായിരുന്നുവെന്നാണ്. എന്നാൽ നമ്മുടെ സർവേ കാണിക്കുന്നത് 17 കുടുംബങ്ങളിൽ ഒന്നിന് എന്ന തോതിലേ പെൻഷൻ കിട്ടുന്നുള്ളുവെന്നാണ്. ഒരു പക്ഷേ പലതരത്തിലുള്ള സംശയങ്ങളും ഭീതികളുംമൂലം പെൻഷൻകിട്ടുന്നകാര്യം പലരും ഈ പഠനകർതാവിനോട് മറച്ചുവ ച്ചതാവാം.

ഹരിജനക്ഷേമവകുപ്പിൻെറയും മറ്റു സർകാർവകുപ്പുകളുടെയും സ്ഥാപനങ്ങ ളുടെയും പ്രത്യേക ധനസഹായപദ്ധതി കൾ, പൊതുഭക്ഷ്യവിതരണസമ്പ്രദായം, സ്കൂളുകളിലെ ഉച്ചയൂണു പദ്ധതി, സൗജ ന്യനിരക്കിലുള്ള വൈദ്യസഹായം തുട ങ്ങിയ ഒട്ടനവധി ക്ഷേമപദ്ധതികളും ജീവി തനിലവാരം പൊതുവിൽ മെച്ചപ്പെ ടുത്താൻ കർഷകത്തൊഴിലാളികുടും ബങ്ങളെ സഹായിക്കുന്നുണ്ടാവും – എല്ലാവർകും ഇവയുടെ പ്രയോജനം ലഭി ക്കുന്നില്ലെങ്കിൽക്കൂടി.

## ആസ്തിഘടന

ആകെ 380 വീടുകളിൽ ഏതാണ്ട് പകുതിയോളം 'ഭേദപ്പെട്ട' വീടുകളാണ്. കരിങ്കല്ല് അല്ലെങ്കിൽ ചെങ്കല്ല്, സിമൻറ് എന്നിവ ഉപയോഗിച്ച് നിർമിച്ച അടി ത്തറയുള്ള വീടുകളെയാണ് 'ഭേദപ്പെട്ട'വീടു കളെന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത്. 28 ശതമാനം വീടുകൾ വൈദ്യുതീകരിച്ച വയാണ്. 25 ശതമാനത്തോളം വീടു കൾക്ക് സ്ലാബിട്ടടച്ച പുതിയ രീതിയിലുള്ള കക്കൂസുണ്ട്.

ഭൂവുടമസ്ഥതയെക്കുറിച്ച് വഴിയേ വിശദമാക്കാം. ഭൂമി മാറ്റിനിർത്തിയാൽ ഭൂരി പക്ഷം കുടുംബങ്ങൾക്കും കന്നുകാ ലികളോ ചുരുക്കം വീട്ടുപകരണങ്ങളോ അല്ലാതെയുള്ള ആസ്തികളൊന്നുമില്ല. 30 ശതമാനം കുടുംബങ്ങൾക്ക് ഒന്നോ-രണ്ടോ പശുക്കളോ ആടുകളോ സ്വന്തമായുണ്ട്. 45 ശതമാനത്തോളം കുടുംബങ്ങൾക്ക് 10-ൽ താഴെ കോഴികളോ താറാക്കളോ ഉണ്ട്. കയറുപിരിക്കുന്നതിനുള്ള റാട്ട് സ്വന്തമായുള്ള നാലു ശതമാനം കുടുംബ ങ്ങളും, സ്വന്തമായി വള്ളമുള്ള ഒമ്പതു ശതമാനവും, മൽസ്യവലയുള്ള ഒമ്പതു ശതമാനവും, കൈകൊണ്ടു പ്രവർതിപ്പി

---

4 കെ.പി.കണ്ണൻ, *സ്റ്റേറ്റ് ആൻഡ് യൂണിയൻ ഇൻടർവെൻഷൻ ഇൻ റൂറൽ ലേബർ* (ന്യൂ ദൽഹി : ഐ.എൽ.ഒ. ആർടെപ്പ്, 1990)

ക്കാവുന്ന മരുന്നടിപ്പമ്പ് സ്വന്തമായുള്ള മൂന്നു ശതമാനവുമാണുള്ളത്.

## പുരയിടം

സ്വന്തമായി ഒട്ടുംതന്നെ ഭൂമിയില്ലാത്തവർ മൊത്തം കുടുംബങ്ങളുടെ ഒമ്പതു ശതമാനമേ വരൂ. അവർ പുറമ്പോക്കുഭൂമിയിൽ താമസിക്കുന്നു. എന്നാൽ 80 ശതമാനം കുടുംബങ്ങൾക്കും 10 സെൻറിനു താഴെ ഭൂമിയേയുള്ളൂ. ശേഷം 11 ശതമാനം കുടുംബങ്ങൾക്ക് 10 സെൻറിനു മേൽ എന്നാൽ 20 സെൻറിനുതാഴെ ഭൂമിയുണ്ട്.

നാലിലൊന്നു കുടുംബങ്ങൾ പുരയിടം വിലയ്ക്കുമേടിച്ചവരാണ്. ഇവ മിക്കവാറും 10 സെൻറിനുതാഴെയുള്ള തുണ്ടുഭൂമിയാണ്. അഞ്ചിലൊന്നു കുടുംബങ്ങൾക്ക് ഭൂപരിഷ്കരണത്തിലൂടെ ഭൂമി ലഭിച്ചു. പുനരധിവാസപദ്ധതികളിലൂടെ പത്തിലൊന്നു കുടുംബങ്ങൾ ഭൂവുടമസ്ഥത നേടി. അതായത് ഭൂപരിഷ്കരണ-പുനരധിവാസ നടപടികളിലൂടെ ഭൂമികിട്ടിയവരാണ് പണം കൊടുത്തു ഭൂമിവാങ്ങിയവരേക്കാൾ കൂടുതൽ.

ഭൂവുടമസ്ഥതയുടെ സാമ്പത്തിക ഫലങ്ങളെക്കുറിച്ച് വിശദമായ അന്വേഷണം നടത്താൻ സർവേവേളയിൽ കഴിഞ്ഞില്ല. എങ്കിലും ഒരു കാര്യം തീർച്ച. കുടിയൊഴിക്കലിൻെറ ഭീഷണിയകറ്റി ഭൂവുടമസ്ഥത കർഷകത്തൊഴിലാളികുടുംബങ്ങൾക്ക് സുരക്ഷിതത്വബോധം നൽകുന്നുണ്ട്. മാത്രമല്ല, മുൻകാലങ്ങളിൽ ഭൂവുടമസ്ഥത മേൽജാതിക്കാരുടെ കുത്തകയായിരുന്നുവെന്നതുകൊണ്ടുതന്നെ, സ്വന്തമായ ഭൂമി കർഷകത്തൊഴിലാളി കുടുംബങ്ങൾക്ക് ഇന്ന് അഭിമാനിക്കാൻ വക നൽകുന്നു.

## പാടം

മൂന്നിലൊന്നോളം കുടുംബങ്ങൾ സ്വന്തമായി കൃഷി ചെയ്യുന്നവരാണ്. പക്ഷേ അവരിൽ 30 ശതമാനത്തിൽ താഴെപ്പേർകേ പാടഭൂമിയുടെ ഉടമസ്ഥതയുള്ളൂ. ശേഷമുള്ളവർ ഭൂമി പാട്ടത്തിനെടുത്തിരിക്കുകയാണ്. ഒരു കുടുംബത്തിന് ശരാശരി 95 സെൻറ് എന്ന തോതിലാണ് കൃഷിഭൂമി. എന്നാൽ ഭൂരിഭാഗം കുടുംബങ്ങൾക്കും 50 സെൻറിനു താഴെയേ ഉള്ളൂ (1992-ൽ കേരള ശാസ്ത്രസാഹിത്യ പരിഷത്ത് നടത്തിയ പഠനം ആളോഹരി ലഭ്യത 1.49 ഏക്കർ എന്നായിരുന്നു തിട്ടപ്പെടുത്തിയത്).

കുട്ടനാട്ടിലെ മിക്കവാറും കർഷക ത്തൊഴിലാളികുടുംബങ്ങളും സ്വന്തമായി പാടഭൂമിയില്ലാത്തവരാണ്. എന്നാൽ ഭൂപരി ഷ്കരണത്തിലൂടെ പുരയിടത്തിൻെറ ഉട മാവകാശവും പാട്ടസമ്പ്രദായത്തിലൂടെ കൃഷിചെയ്യുവാനുള്ള അവസരവും കുറെ പ്പേർക് കൈവന്നിട്ടുണ്ട് - മേൽനിരീക്ഷണങ്ങൾ ഇതാണല്ലോ വ്യക്ത മാക്കുന്നത്. കാർഷികതൊഴിൽവിപണി യോടുള്ള ആശ്രയം കുറയ്ക്കാൻ പുതിയ സാഹചര്യം തൊഴിലാളികുടുംബങ്ങളെ സഹായിക്കുന്നുണ്ടാവണം.

## ഉപസംഹാരം

1970-കളിലെയും 80-കളിലെയും കുട്ടനാട്, തൊഴിൽവിപണിയുടെ വ്യത്യസ്ത (വിപരീത) ചിത്രങ്ങളാണ് നൽകുന്നത്. ആദ്യംപറഞ്ഞ കാലഘ ട്ടത്തിൽ കൊയ്ത്തുകാലത്ത് ആവശ്യത്തി ലധികം തൊഴിലാളികളെ ലഭ്യമായിരുന്നു. പലപ്പോഴും അവരെ നിയന്ത്രിക്കാൻ ഭൂവു ടമയ്ക്ക് പോലീസ്സഹായം തേടേണ്ടി വന്നു. എന്നാൽ '80-കളുടെ പകുതി പിന്നിട്ടപ്പോഴേക്ക് ഭൂവുടമകൾക്ക് തൊഴിലാളികളെ കിട്ടാനായി ബുദ്ധിമുട്ട്. തൊഴിൽക്കമ്പോളത്തിൽ സംഭവിച്ച ഈ മാറ്റത്തിൻെറ കാരണം അന്വേഷിച്ചറിയുക യായിരുന്നു പഠനത്തിൻെറ ഉദ്ദേശ്യം.

മേൽകാലയളവിൽ നെല്ലുൽപാദ നത്തിൽ ഗണ്യമായ വർധനവ് ഉണ്ടായിട്ടി ല്ലെന്നതിനാൽ, തൊഴിലാളികളെ കൂടുതൽ ആവശ്യമായിത്തീർന്നതുമൂലമുണ്ടായ 'തൊഴിലാളിക്ഷാമ'മല്ല ഇത് എന്ന് വ്യക്തമായി. അതുകൊണ്ട് തൊഴിലാളി കളുടെ പ്രദാനത്തെ ചുരുക്കുന്ന ഘടകങ്ങ ളിലേക്ക് നാം ശ്രദ്ധതിരിച്ചു.

ജനസംഖ്യാപരവും, സാംസ്കാരി കവും, സാമ്പത്തികവുമായ ഘടകങ്ങൾ കുട്ടനാട്ടിലെ കാർഷിക തൊഴിൽവിപ ണിയുടെ ബലതന്ത്രത്തെ സ്വാധീനി ച്ചിട്ടുണ്ട് എന്ന് പഠനം വ്യക്തമാക്കി. കുടും ബവലിപ്പത്തിലുണ്ടായ കുറവ് തൊഴിൽ സൈന്യത്തിൻെറ അംഗസംഖ്യയിൽ പ്രതി ഫലിക്കുന്നു. സാംസ്കാരികമാറ്റവും വിദ്യാഭ്യാസത്തിൻെറ പ്രചാരവും തൊഴിൽസങ്കൽപത്തെ മാറ്റിക്കഴിഞ്ഞു. ഇന്ന് പാടത്തുപണിയല്ല, 'ഭേദപ്പെട്ട' ഉദ്യോ ഗമാണ് ചെറുപ്പക്കാർ കാംക്ഷിക്കുന്നത്. അതിനുള്ള വിദ്യാഭ്യാസയോഗ്യത അവ രിൽ നല്ലൊരുപങ്ക് നേടിയിട്ടുമുണ്ട്. ചെറു തെങ്കിലും, സ്വന്തമായി ഭൂമിയുള്ളത് - അല്ലെങ്കിൽ പാട്ടത്തിനു കിട്ടുന്നത് - അദ്ധ്വാനശക്തി വിറ്റുജീവിക്കുന്ന അവസ്ഥ ഒഴിവാക്കാൻ ഒരു പരിധിവരെ കർഷക ത്തൊഴിലാളികുടുംബങ്ങളെ സഹായിക്കു ന്നുണ്ട്. മാത്രമല്ല എൺപതുകളിൽ യഥാർഥ വേതനത്തിൽ വർധനവ് ഉണ്ടായിട്ടുണ്ട്. ഓരോ കുടുംബത്തിലെയും വരുമാനമുള്ളവരുടെ എണ്ണം വർധിച്ചി ട്ടുണ്ട്. സാമൂഹ്യക്ഷേമപദ്ധതികളുടെ പ്രചാരം തൊഴിലാളികളുടെ ജീവിതനി ലവാരം മെച്ചപ്പെടുത്തിയിട്ടുണ്ട്. തൊഴിൽ പങ്കാളിത്തം കുറയ്ക്കുന്നതിന് ഇവ പ്രേര കമായി. ■

*(പരിഭാഷ : കെ.ടി. റാംമോഹൻ)*

## പുസ്തകസൂചി

1. പി.എൻ. മാരിഭട്ട്, എസ്. ഇറുദയരാജൻ, 'ഡെമോഗ്രഫിക് ട്രാൻസിഷൻ ഇൻ കേരള റിവിസിറ്റഡ്', *ഇക്കണോമിക് ആൻറ് പൊളിറ്റിക്കൽ വീക്ക്‌ലി*, പുസ്തകം 25, സെപ്തം. 1, 1990

2. ജോസ് ജോർജ്, *പൊളിറ്റിസൈസേഷൻ ഒഫ് അഗ്രിക്കൾച്ചറൽ വർക്കേഴ്സ് ഇൻ കേരള* (കോട്ടയം : ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഒഫ് റീജിയണൽ ഡെവലപ്മെൻറ് സ്റ്റഡീസ്, 1984)

3. കെ.പി. കണ്ണൻ, *ഒഫ് റൂറൽ പ്രോലിറ്റേറിയൻ സ്ട്രഗിൾസ് : മൊബിലൈസേഷൻ ആൻറ് ഓർഗനൈസേഷൻ ഒഫ് റൂറൽ വർക്കേഴ്സ് ഇൻ സൗത്ത്‌വെസ്റ്റ് ഇന്ത്യാ* (ന്യൂദൽഹി : ഓക്സ്ഫോഡ് യൂണിവേഴ്സിറ്റി പ്രസ്സ്, 1988)

4. കെ.പി.കണ്ണൻ, *സ്റ്റേറ്റ് ആൻഡ് യൂണിയൻ ഇൻടർവെൻഷൻ ഇൻ റൂറൽ ലേബർ : എ സ്റ്റഡി ഒഫ് കേരള* (ന്യൂദൽഹി : ഐ.എൽ. ഓ., 1990)

5. കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, *കുട്ടനാട് മിഥ്യയും യാഥാർഥ്യവും* (കോഴിക്കോട് : 1992)

6. ജോൻ പി. മെഞ്ചർ, 'അഗ്രിക്കൾച്ചറൽ ലേബറേഴ്സ് ആൻഡ് പോവർടി : ലസൺസ് ആൻഡ് നോൺ-ലസൺസ് ഒഫ് കേരള', *ഇക്കണോമിക് ആൻഡ് പൊളിറ്റിക്കൽ വീക്ക്‌ലി*, പുസ്തകം 15, ലക്കം 41, ഒക്ടോബർ, 1980)

7. *അതേ രചയിതാവ്*, 'അഗ്രിക്കൾച്ചറൽ ലേബറേഴ്സ് ആൻഡ് പോവർടി : എ കമൻറ്', *അതേ മാസിക*, പുസ്തകം 17, ലക്കം 1, ജനുവരി 2, 1982.

8. കെ.എൻ.നൈനാൻ, 'അഗ്രിക്കൾച്ചറൽ ലേബറേഴ്സ് ആൻഡ് പോവർട്ടി : എ കമൻറ്', *അതേ മാസിക*, പുസ്തകം 16, ലക്കം 38, സെപ്തംബർ 19, 1981

9. ടി.കെ.ഉമ്മൻ, *ഫ്രം മൊബിലൈസേഷൻ ടു ഇൻസ്റ്റിട്യൂഷണലൈസേഷൻ : ദ ഡയനാമിക്സ് ഒഫ് അഗ്രേറിയൻ മൂവ്മെൻറ് ഇൻ ട്വൻടിയത്ത് സെൻചuറി കേരള* (ബോംബെ : പോപ്പുലർ പ്രകാശൻ, 1985)

10. ലൊയിസ് ഷെൻക് സാൻസ്ബെർഗൻ, 'സർവൈവൽ വിത്തൗട്ട് മേട്രൺസ് ആൻഡ് പേട്രൺസ് : ഫീമെയിൽ ഡൊമസ്റ്റിക് സർവൻസ് ആൻഡ് കൂലീസ് ഇൻ കേരള', ജി. കെ.ലീയ്റ്റൻ (എഡി.) *വിമൻ, മൈഗ്രൻറ്സ് ആൻഡ് ട്രൈബൽസ് : സർവൈവൽ സ്ട്രാറ്റജീസ് ഇൻ ഏഷ്യ* (ന്യൂദൽഹി : മനോഹർ പബ്ലിക്കേഷൻസ്, 1989)

11. ജോസഫ് തറമംഗലം, *അഗ്രേറിയൻ ക്ലാസ് കോൺഫ്ലിക്ട് : ദ പൊളിറ്റിക്കൽ മൊബിലൈസേഷൻ ഒഫ് അഗ്രിക്കൾച്ചറൽ ലേബറേഴ്സ് ഇൻ കുട്ടനാട്, സൗത്തിന്ത്യാ* (വാൻകൂവർ : ബ്രിട്ടീഷ് കൊളമ്പിയാ പ്രസ്സ്, 1981)

12. യുണൈറ്റഡ് നേഷൻസ്, *പോവർടി, അൺഎംപ്ലോയ്മെൻറ് ആൻഡ് ഡവലപ്മെൻറ് പോളിസീസ് : എ സ്റ്റഡി ഒഫ് സെലക്ടഡ് ഇഷ്യൂസ് വിത്ത് റഫറൻസ് ടു കേരള* (ന്യൂയോർക് : യു. എൻ. ഡിപ്പാർടുമെൻറ് ഒഫ് ഇക്കണോമിക് ആൻഡ് സോഷ്യൽ അഫയേഴ്സ്, 1975)

പരോക്ഷം

# ഒരു നാൾവഴിക്കുറിപ്പിൽനിന്ന്

ദേവിക ജെ.

1856 ജൂലൈ 26. തലവടിയിലെ റവ. കെ. കോശി ഇംഗ്ലീഷിലെഴുതിയ നാൾവഴി ക്കുറിപ്പ്. ക്രിസ്തുമതത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ട ഒരു പുലയൻെറ സ്ഥിതിയെക്കുറിച്ചുള്ള വിവരണം. ഞാ യറാഴ്ച ജോലിചെയ്യാൻ വിസമ്മതിച്ച പുലയനേയും പുലയിയേയും ജൻമി പ്രാർഥനാസമയത്തുചെന്നു ബലാൽക്കാ രമായി പാടത്തേക്കു കൊണ്ടുവന്നു. തീവ്ര മായ ദുഃഖത്തോടെ ഇക്കഥ റവ. കോശി യോട് വിവരിച്ചശേഷം പുലയൻ കൂട്ടി ച്ചേർത്തു :

*ഞാൻ ക്രിസ്തുമതവിശ്വാസിയായിത്തീർന്ന തുമൂലം എൻെറ തമ്പ്രാന് എന്തുമാത്രം ഗുണമുണ്ടെന്നു നോക്കുക. തമ്പ്രാൻെറ സ്വത്തിന് ഞാൻ കാരണം ഇപ്പോൾ യാതൊരു ഭീഷണിയുമില്ല. നേരത്തെ ആയിരം ആൾക്കാർ രണ്ടായിരം കണ്ണു കൾകൊണ്ട് എന്നെ നോക്കിക്കൊണ്ടിരി ക്കുന്നേരം അവരെയൊക്കെ കണ്ണുകെ ട്ടിക്കാൻ എനിക്ക് കഴിയുമായിരുന്നു. ഇപ്പോഴോ, എൻെറ മുണ്ടിൻമേൽ ഒരുമ ണിനെല്ല് പറ്റിപ്പിടിച്ചുകണ്ടാൽ നിശ്ച യമായും ഞാനത് തമ്പ്രാൻെറ അറ യിലേക്ക് കുടഞ്ഞിടും.*

*മദ്രാസ് ചർച്ച് മിഷനറി റിക്കാർഡ്,* പുസ്തകം XXIV, ലക്കം 5, മെയ് 1857, പു. 141 ■

*വിശകലനം*

# ജലനയം 1992

*ടി.എൻ.എൻ. ഭട്ടതിരിപ്പാട്*

ചുരുങ്ങിയകാലം ജലസമൃദ്ധിയും നീണ്ട കാലം ജലക്ഷാമവും എന്ന അവസ്ഥയാണ് ഇപ്പോൾ കേരളത്തിൻേറത്. പ്രതിവർഷം 5,830 ദശലക്ഷം ഘനമീറ്റർ വെള്ളത്തിൻെറ അപര്യാപ്തത നാം അനുഭവിക്കുന്നു. എന്നാൽ മറുവശത്ത് 70,323 ദശലക്ഷം ഘനമീറ്റർ വെള്ളം ഒഴുകിപ്പോവുന്നുണ്ടെന്നും കണക്കുകൾ വ്യക്തമാക്കുന്നു. സംസ്ഥാനത്ത് ലഭ്യമായ ജലം പരമാവധി പ്രയോജനപ്പെടുത്തേണ്ടതിൻെറ ആവശ്യം ഇതിൽനിന്നു വ്യക്തമാണല്ലോ. *വെള്ളത്തിൻെറ കാര്യത്തിൽ ആസൂത്രിത മാനേജ്മെൻറ് അത്യന്താപേക്ഷിതമാ*ണെന്ന് സംസ്ഥാനസർകാർ തിരിച്ചറിഞ്ഞതിൻെറ പ്രതിഫലനമാണ് ഇക്കഴിഞ്ഞവർഷം പ്രഖ്യാപിച്ച സംസ്ഥാന *ജലനയം*. ഒരു സമഗ്ര ജലനയമായാണ് ഇത് വിഭാവനം ചെയ്തിരിക്കുന്നത്. ജലസംരക്ഷണത്തിനായി ദീർഘകാലാടിസ്ഥാനത്തിലും ഹ്രസ്വകാലാടിസ്ഥാനത്തിലുമുള്ള നടപടികൾ നയരേഖ മുന്നോട്ടുവയ്ക്കുന്നു. സംസ്ഥാനത്തെ ജലവികസനസംരംഭങ്ങളിൽ ഏറ്റവും പ്രാധാന്യംനൽകേണ്ടത് കുടിവെള്ളത്തിനാണ് എന്നതാണ് രേഖയുടെ കാഴ്ചപ്പാട്. ഇത് തികച്ചും ശരിയാണുതാനും. ഈ പശ്ചാത്തലത്തിൽ സംസ്ഥാനത്തെ കുടിവെള്ളപ്രശ്നത്തിനുള്ള പരിഹാരമാർഗങ്ങൾ തേടാനാണ് ഈ ലേഖനത്തിലൂടെ ഉദ്യമിക്കുന്നത്.

ആദ്യമായി സംസ്ഥാനത്തെ ജലവിതരണസംഘാടനത്തിൻെറ ഒരു വലിയ പോരായ്മ ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. ആയിരത്തിനടുത്ത പഞ്ചായത്തുകളും അറുപത്തഞ്ചോളം നഗരസഭകളും കേരളത്തിലുണ്ട്. എന്നാൽ ജലവിതരണത്തിൻെറ ചുമതല കേരള ജല അഥോറിട്ടിയിൽ മാത്രമായി നിക്ഷിപ്തമാണ്. ഇത്രയും ഭാരിച്ച ചുമതല സർകാരിൻെറ ഒരു വകുപ്പിന് തനിയെ നിറവേറ്റാൻ കഴിയുമോ? (അടുത്ത കാലംവരെ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾക്കും കുടിവെള്ളവിതരണവുമായി ബന്ധപ്പെട്ട ചില ഉത്തരവാദിത്വങ്ങളുണ്ടായിരുന്നു)

സംസ്ഥാനത്തെ ജലവിതരണ സംവിധാനങ്ങളിൽ പലതും നവീകരണത്തിനുവേണ്ടി കാത്തുകിടപ്പാണ്. പലതിലും വേനലിൽ ജലലഭ്യത കാര്യമായ പ്രശ്നമാണ്. സമീപകാലത്തായി നദികളെ ആശ്രയിച്ചുള്ള ഉറവിടങ്ങളിൽ വേനലിൽ ആവശ്യത്തിനു വെള്ളം സമാഹരിക്കാൻ പറ്റുന്നില്ല. പമ്പുസെറ്റിനും പമ്പിങ് കുഴലിനും വേണ്ടത്ര ശേഷിയുണ്ടെങ്കിലും ആവശ്യത്തിനു വെള്ളം ലഭിച്ചില്ലെങ്കിൽ പ്രവർതനം കൊണ്ടുനടത്താൻ സാദ്ധ്യമല്ലല്ലോ. ഇതാണ് ഇപ്പോൾ വേനൽക്കാലത്ത് അനുഭവപ്പെടുന്ന കുടിവെള്ളക്ഷാമത്തിന് പ്രധാന കാരണം.

നിലവിലുള്ള പദ്ധതികൾ വിജയപ്രദമാകണമെങ്കിൽ ഉറവിടത്തിലെ ജലലബ്ധി ഉറപ്പുവരുത്തുകതന്നെ വേണം. ഇതിനുള്ള ചിലവുകുറഞ്ഞ മാർഗം തടയണകളുടെ നിർമാണമാണ്. ഇത് ഇപ്പോൾ സർകാർ അംഗീകരിച്ച ഒരു പരിപാടിയുമാണ്. ഭാരതപ്പുഴ, മീനച്ചിൽ നദീതടങ്ങളിൽ സന്നദ്ധസംഘടനകളും ഈ രംഗത്ത് പ്രവർതിക്കുന്നുണ്ട്. പക്ഷേ ഒരു ജനകീയ പരിപാടിയായി ഇത് ഇനിയും രൂപംപ്രാപിക്കാനിരിക്കുന്നതേയുള്ളൂ.

കുടിവെള്ളക്ഷാമത്തിന് ഏക പ്രതിവിധി തടയണകളുടെ നിർമാണമാണെന്ന് അർഥമാക്കേണ്ടതില്ല. പ്രധാനപ്പെട്ട ജലവിതരണസംവിധാനങ്ങളേറെയും നദീജലസമ്പത്തിനെ ആശ്രയിച്ചുള്ളവയാകയാൽ അവയുടെ തൃപ്തികരമായ നടത്തിപ്പുവഴി പ്രശ്നപരിഹാരം സുഗമമാക്കാം. പല പദ്ധതികളും വേനൽക്കാലത്ത് വളരെ കുറഞ്ഞ സമയത്തേക്കേ പ്രവർതനക്ഷമത കൈവരിക്കുന്നുള്ളൂ. തൻനിമിത്തം ഉപഭോക്താക്കൾക്ക് വെള്ളം ശേഖരിച്ചുവയ്ക്കേണ്ടിവരുന്നു. നഗരങ്ങളിൽ രണ്ടുമൂന്നു ദിവസങ്ങളിലൊരിക്കൽ ചുരുങ്ങിയ മണിക്കൂറുകളേ ജലവിതരണം പലേടത്തും നടക്കുന്നുള്ളൂ. ഗ്രാമപ്രദേശങ്ങളിലെ സ്ഥിതി പറയാതിരിക്കുകയാവും ഭേദം. നിലവിലുള്ള ജലവിതരണ സംവിധാനത്തിനു പുറമേ മറ്റ് മാർഗങ്ങളും ഉണ്ടെങ്കിലേ കുടിവെള്ളക്കാര്യത്തിൽ ആവശ്യ നിർവഹണം സാധിക്കൂ എന്നതാണ് മിക്ക സ്ഥലങ്ങളിലേയും സ്ഥിതി.

കുടിവെള്ളവിതരണരംഗം പ്രശ്നസങ്കീർണമാണെന്ന് പറയേണ്ടിയിരിക്കുന്നു. ജല അഥോറിട്ടിയുടെ ആസൂത്രണ വിഭാഗം സംസ്ഥാനത്തെ ഓരോ ജില്ലയ്ക്കും പ്രത്യേകമായി *കുടിവെള്ള മാസ്റ്റർപ്ളാൻ* തയ്യാറാക്കിയിട്ടുണ്ട്. ഏറെയും നദീജലസങ്കേതങ്ങളെ ആസ്പദമാക്കിയാണ് മാസ്റ്റർപ്ളാൻ. ചിലതിൽ ഭൂഗർഭജലസമ്പത്തിനെ ആശ്രയിച്ചുകൊണ്ടുള്ള പദ്ധതികളുണ്ട്. കൊല്ലം, കോട്ടയം, എറണാകുളം ജില്ലകളിലെ മാസ്റ്റർപ്ളാനിനെ സംബന്ധിച്ച് ശില്പശാലകൾ കഴിഞ്ഞ മന്ത്രിസഭാകാലത്ത് നടക്കുകയുണ്ടായിട്ടുണ്ട്. മറ്റു ജില്ലകളിലേയും മാസ്റ്റർപ്ളാനുകൾ തയ്യാറായിട്ടുണ്ടെങ്കിലും ശിൽപശാലകൾ നടന്നിട്ടില്ല. കാരണം അവ്യക്തം. വാസ്തവത്തിൽ എല്ലാ ജില്ലകളിലും കുടിവെള്ള മാസ്റ്റർപ്ളാൻ ശിൽപശാലകൾ സംഘടിപ്പിച്ചതിനുശേഷം *കേരളത്തിലെ കുടി*

*വെള്ള മാസ്റ്റർപ്ളാൻ* എന്ന ഒരു പഠനംതന്നെ പ്രസിദ്ധീകരിക്കുന്നത് നന്നായിരിക്കും. അത് വ്യാപകമായ ചർച്ചയ്ക്കു വിധേയമാക്കുകയും വേണം. മാസ്റ്റർപ്ളാൻ പ്രകാരമുള്ള പദ്ധതികൾ സമയബന്ധിതാടിസ്ഥാനത്തിൽ നടപ്പാക്കുന്നതിനുമുമ്പായി അതിനെ സംബന്ധിച്ച് വ്യാപകമായ ജനബോധവൽക്കരണം അത്യന്താപേക്ഷിതമാണ്.

സാമാന്യസാക്ഷരതയിൽ മുമ്പിലെന്നവകാശപ്പെടുന്ന കേരളത്തിലെ ജലസാക്ഷരതാ നിലവാരം വളരെ താഴെയാണ്. കാലവർഷം തുടങ്ങിയാൽ കുടിവെള്ളത്തിലുള്ള ശ്രദ്ധ തീരെ താഴുന്നു. അല്പമെങ്കിലും ശ്രദ്ധയുണ്ടാകുന്നത് കുടിവെള്ളം മുടങ്ങിത്തുടങ്ങുമ്പോളാണ്. കുടിവെള്ളത്തിനു കുറുക്കുവഴികളില്ല. മനുഷ്യജീവിതത്തിൻെറ നിലനിൽപിന് അത്യന്താപേക്ഷിതമായ കുടിവെള്ളത്തിൻെറ കാര്യത്തിൽ ഇന്ന് ബഹുഭൂരിഭാഗവും താൽപര്യം കാണിക്കുന്നില്ല. ജനബോധവൽക്കരണ പ്രവർത്തനങ്ങൾ കുടിവെള്ളക്കാര്യത്തിൽ വിരളമാണ്. കുടിവെള്ളപ്രശ്നം ഇത്ര രൂക്ഷമായിട്ടും ഒരു പ്രസ്ഥാനവും ഇതേക്കുറിച്ച് ചിന്തിക്കാത്തത് അൽഭുതകരമെന്നേ വിശേഷിപ്പിക്കാനാവൂ. യഥാർഥത്തിൽ ഇതുതന്നെയാണ് ഈ രംഗത്തെ പുരോഗതി സ്തംഭിച്ചു നിൽക്കാൻ പ്രധാനകാരണം.

കേന്ദ്രഗവൺമെൻറിൻെറ ഒരു മുൻഗണനാമേഖലയാണ് ഗ്രാമീണ ജലവിതരണം. കേന്ദ്ര ഗ്രാമവികസനവകുപ്പു സഹമന്ത്രി പ്രസ്താവിച്ചത് 5,000 കോടി ഉറുപ്പിക ഇതിനായി സംസ്ഥാനങ്ങൾക്ക് കേന്ദ്രം കൈമാറുമെന്നാണ്. ഇതിൽ ഒരു വിഹിതം കേരളത്തിനും ലഭിക്കും. പക്ഷേ ഇതിനെ സംബന്ധിച്ചൊന്നും വേണ്ടതായ അവബോധം പലർകും ഇല്ല. കുടിവെള്ളക്കാര്യത്തിൽ മുതൽമുടക്കിനനുസൃതമായ പ്രയോജനം ജനങ്ങൾക്ക് ലഭിക്കുന്നുണ്ടോ? ഇതാണ് കാര്യമായ പഠനം വേണ്ട ഒരു രംഗം. നിർവഹണരംഗത്തെ

ചോർച്ചകൾ തടയാൻ സാധിച്ചാൽതന്നെ അത് ഒരു വലിയ പരിധിവരെ പദ്ധതികളുടെ ഗുണനിലവാരത്തെ മെച്ചപ്പെടുത്തും. കുടിവെള്ളരംഗത്തെ വികസനം സമയബന്ധിതാടിസ്ഥാനത്തിൽ ജനപങ്കാളിത്തത്തോടെ നടപ്പാക്കേണ്ടതാണ്. ഇതിന് സഹായകമായ ചില മാർഗനിർദേശങ്ങൾ ഈ അവസരത്തിൽ സമർപിക്കുന്നു.

1. എല്ലാ പഞ്ചായത്ത്/നഗരസഭാ വാർഡുകളിലും ഗാന്ധിയൻ ജനായത്ത വാർഡ് ജലസമിതികളുടെ രൂപീകരണം.

2. കുടിവെള്ള മാസ്റ്റർപ്ളാൻ വിവിധ വേദികളിൽ ചർചയ്ക്കു വിധേയമാക്കൽ.

3. ഓരോ ജില്ലാ ആസ്ഥാനത്തും ജലപരിശോധനാ പരീക്ഷണശാലകൾ സ്ഥാപിക്കൽ.

4. ജനപങ്കാളിത്തത്തോടുകൂടിയ ഒരു ആസൂത്രണ/നിർവഹണ സംസ്കാരം രൂപപ്പെടുത്തൽ.

5. വിവിധ ഏജൻസികളിൽനിന്ന് കുടിവെള്ളരംഗത്തേക്കുള്ള ധനാഗമമാർഗങ്ങൾ ഉറപ്പുവരുത്തൽ.

6. കേരള *ജലനയ*ത്തിൽ പ്രഖ്യാപിച്ചിട്ടുള്ള വാട്ടർ റിസോഴ്സസ് കൗൺസിലിൻെറ രൂപീകരണം (ഉദ്യോഗസ്ഥാംഗങ്ങൾക്കു പുറമേ ജലവിഷയത്തിൽ മതിയായ താൽപര്യം പ്രദർശിപ്പിക്കുന്ന വ്യക്തികൾക്കും വാട്ടർ റിസോഴ്സസ് കൗൺസിലിൽ സ്ഥാനം വേണം. ജലവിഷയത്തിൽ താൽപര്യമുള്ള വ്യക്തികൾക്കിടയിൽനിന്നും ഒരാളെ വാട്ടർ റിസോഴ്സസ് കൗൺസിലിൻെറ ഡയറക്ടർ ജനറലായി നിയമിക്കുകയും വേണം).

7. ജലസാക്ഷരത വർധിപ്പിക്കാൻ സമയബന്ധിതപരിപാടിയുടെ ആസൂത്രണം.

8. ജലവിഷയത്തിൽ നിലവിലുള്ള ബ്രിട്ടീഷ് കരാർസമ്പ്രദായമുപേക്ഷിച്ച് വാർഡ് ജലസമിതികൾ വഴിയുള്ള നിർവഹണം.

ഇവിടെ ചില മാർഗനിർദേശങ്ങൾ എടുത്തു സൂചിപ്പിക്കുന്നുവെന്നേയുള്ളൂ. കൂടുതൽ ചർചകളിലൂടെ ഇവ പരിശോധിക്കയും പുതിയ ആശയങ്ങളിലൂടെ പുഷ്ടിപ്പെടുത്തുകയും ചെയ്തുകൊണ്ടു മാത്രമേ സമഗ്രമായ ഒരു പരിപാടിക്ക് രൂപംനൽകാൻ കഴിയുകയുള്ളൂ. അത്തരമൊരു പരിപാടി വിജയകരമായി നടപ്പാക്കുന്നതിന് ജനപങ്കാളിത്തം അത്യന്താപേക്ഷിതമാണ് എന്നത് തീർച. ■

# കേരള ഇക്കണോമിക് റെവ്യൂ 1992

(രണ്ടാംഭാഗം)

*കെ. മുരളീധരൻ*

## സാമൂഹ്യക്ഷേമം

ഉൽപാദനമേഖലകളെ പിന്തള്ളിക്കൊണ്ട് സാമൂഹ്യക്ഷേമത്തിൽ ഏകപക്ഷീയമായി ഊന്നിയ *കേരളമാതൃക*യിൽ 1991 മുതൽ മാറ്റം വരുത്തിയെന്ന് *റെവ്യൂ* അവകാശപ്പെടുന്നു. രാഷ്ട്രീയഭേദമില്ലാതെ ഏറെക്കുറെ എല്ലാവരും ഇത്തരമൊരു മാറ്റം വേണമെന്ന് ഇന്ന് അംഗീകരിക്കുന്നുണ്ട്. എന്നാൽ ഉൽപാദനമേഖലയുടെ മുരടിപ്പിനുള്ള കാരണം സാമൂഹ്യക്ഷേമവികസനത്തിൽ ഏകപക്ഷീയമായി ആരോപിക്കാൻ കഴിയുമോ എന്നത് പരിശോധിക്കേണ്ടിയിരിക്കുന്നു. കൂട്ടത്തിൽ സാമൂഹ്യക്ഷേമവികസനത്തിൻെറ ഗതിയും അസമാനതകളും വിലയിരുത്തപ്പെടണം.

വികസനമാതൃകയിലെ മാറ്റം ആവശ്യമാണെന്നു ബോധിപ്പിക്കുന്ന *റെവ്യൂ*, പ്രധാനമായും രണ്ടുതരത്തിലുള്ള സ്ഥിതിവിവരക്കണക്കുകൾ നൽകുന്നു. കേരളത്തിൻെറ ബജറ്റ്ചെലവിൽ സാമൂഹ്യക്ഷേമത്തിന് ചെലവായ സംഖ്യയുടെ അഞ്ചുവർഷത്തെ കണക്കുകളും, അഖിലേന്ത്യാ - ഇതര സംസ്ഥാനങ്ങളുടെ ചെലവുമായുള്ള താരതമ്യം നൽകുന്ന കണക്കുകളും. 1991-92 ബജറ്റ്ചെലവിൻെറ 40 ശതമാനവും സാമൂഹ്യക്ഷേമമേഖലയിലാണ് ചെലവിട്ടത് (പു.91). ഇതേ പുറത്തിൽ 1985-86 മുതൽ 1992-93വരെ സാമൂഹ്യസേവനത്തിന് ചെലവിട്ട സംഖ്യയുടെ ശതമാനക്കണക്കുകൾ നൽകുന്നുണ്ട് (പട്ടിക 9.1). ഇതനുസരിച്ച് 1985-86 മുതൽക്കുള്ള എട്ടുവർഷങ്ങളിലെ മൂന്നു വർഷങ്ങളിൽ (1986-87, 1987-88, 1988-89) മാത്രമാണ് ഈ ചെലവിൻെറ ശതമാനം ആരംഭവർഷത്തെ അപേക്ഷിച്ച് വർധിച്ചത്. ബാക്കി അഞ്ചുവർഷങ്ങളിലും പത്തു മുതൽ ഒരു ശതമാനംവരെ കുറവായിരുന്നു. ചുരുക്കത്തിൽ സാമൂഹ്യക്ഷേമമേഖലയിലെ ചെലവ് ആകെ ബജറ്റ്ചെലവിൻെറ ശതമാനമെന്ന നിലയ്ക്ക് കുറഞ്ഞുവരുന്ന പ്രവണത 1985-86 മുതൽ പ്രകടമാണ്. 1991ലെ *റെവ്യൂ*വിൽ നൽകിയിരിക്കുന്ന കണക്കുകളുമായി താരതമ്യം ചെയ്യുമ്പോൾ ഇതൊന്നുകൂടി സ്പഷ്ടമാകുന്നുണ്ട്. അതിൽ (പു.95, പട്ടിക 9.1) 1985-86 മുതൽ 1991-92വരെയുള്ള കണക്കുകൾ കൊടുത്തിരിക്കുന്നു. ആകെ ചെലവിൻെറ ശതമാനക്കണക്കിൽ സാമൂഹ്യസേവനമേഖലയിലെ ചെലവ് എട്ടുവർഷത്തിനുള്ളിൽ 41.36 ശതമാനത്തിൽനിന്ന് 31.30 ശതമാനമായി കുറഞ്ഞു. ഈ കാലയളവിൽ ഒരൊറ്റ വർഷത്തിലും ആരംഭവർഷത്തെ ചെലവുശതമാനം കവിഞ്ഞുപോയിട്ടുമില്ല. '91ലെയും '92ലെയും *റെവ്യൂ*കണക്കുകൾ തമ്മിൽ പ്രകടമായ അന്തരമുണ്ടെങ്കിലും ( '92ലെ *റെവ്യൂ* 1986-87ൽ ചെലവു ശതമാനം 46 ആയിരുന്നു എന്ന്

അവകാശപ്പെടുമ്പോൾ, '91ലെ *റെവ്യൂക* ണക്കിൽ ഇത് 33.20ശതമാനംമാത്രമാണ്!) സാമൂഹ്യസേവനമേഖലയിലെ ചെലവുശതമാനം കുറഞ്ഞുവരുന്ന പ്രവണത സ്ഥിരീകരിക്കപ്പെടുന്നുണ്ട്. 1992ലെ കണക്കുകൾ ഈ ഇടിവ് മറച്ചുവയ്ക്കുന്നുവെന്നുമാത്രം. സാമൂഹ്യസേവനത്തിലെ ഏകപക്ഷീയമായ ഊന്നൽ ചുരുങ്ങിയപക്ഷം '85/'86 മുതൽക്കെങ്കിലും യാഥാർഥ്യമായിരുന്നില്ലെന്നിരിക്കെ, ഈ മേഖലയിലെ ചെലവുചുരുക്കലിൻെറ ഫലം ഉൽപാദന മേഖലയിൽ എന്തുകൊണ്ട് പ്രകടമായില്ല എന്ന ചോദ്യം ഉത്തരം കിട്ടാതെ അവശേഷിക്കുന്നു.

ഇനി അഖിലേന്ത്യാ കണക്കുകളുമായുള്ള താരതമ്യം പരിശോധിക്കാം. ഇതരസംസ്ഥാനങ്ങളെ അപേക്ഷിച്ച് സാമൂഹ്യക്ഷേമത്തിൽ കേരളം മുന്നിട്ടു നിൽക്കുന്നു എന്ന അവിതർകിതമായ വസ്തുത പുതുതായി ആവിഷ്കരിക്കപ്പെട്ട മാനുഷിക വികസന സൂചിക ഒന്നുകൂടി സ്ഥിരീകരിക്കുന്നു. സൂചികയിൽ 0.6 ലഭിക്കുന്ന കേരളമാണ് മുന്നിട്ടു നിൽക്കുന്നത് (പു.91). സാമൂഹ്യസേവനത്തിന് ഇതര സംസ്ഥാനങ്ങളും കേരളവും ചെലവിടുന്ന പണത്തിലുള്ള പ്രകടമായ അന്തരവും ഇവിടെ സ്വീകരിച്ചുപോന്ന വികസനപാതയുടെ സവിശേഷതയുമാണ് ഇതിന് കാരണമായി ചൂണ്ടിക്കാട്ടുന്നത്. എന്നാൽ 1947ന് മുമ്പുതന്നെ കേരളത്തിലെ വിവിധ പ്രദേശങ്ങളിൽ നിലനിന്നിരുന്ന താരതമ്യേന ഉയർന്ന സാമൂഹ്യക്ഷേമ നിലവാരം അവഗണിക്കുകയും തുടർന്നുള്ള വർഷങ്ങളിൽ ഇതര സംസ്ഥാനങ്ങൾ ഈ രംഗത്ത് ധൃതഗതിയിൽ നേടിയ വികാസം പരിശോധിക്കാതിരിക്കുകയും ചെയ്യുന്നതുമൂലം ഈ വികസനപാത ശരിയായി വിലയിരുത്തപ്പെടാതെ പോകുന്നുണ്ട്.

പു.252ൽ വിവിധ സംസ്ഥാനങ്ങൾ വിദ്യാഭ്യാസരംഗത്ത് ചെലവഴിച്ച സംഖ്യകളുടെയും പ്രതിശീർഷചെലവിൻെറയും കണക്കുകൾ നൽകുന്നുണ്ട് (അനുബന്ധം 9.11). 1970-71 മുതൽ 1990-91വരെയുള്ള കണക്കുകളാണ് പട്ടികയിൽ ചേർതിരിക്കുന്നത്. ഇരുപതു വർഷങ്ങൾക്കുള്ളിൽ, മാനുഷികവികസന സൂചികയിൽ ഏറ്റവും താഴെനിൽക്കുന്ന യു.പി., ബീഹാർ എന്നീ സംസ്ഥാനങ്ങളിൽ പ്രതിശീർഷ വിദ്യാഭ്യാസച്ചെലവ് ഉദ്ദേശം 17ഉം, 16ഉം മടങ്ങ് വർധിച്ചു. സൂചികയിൽ കേരളത്തോട് തൊട്ടടുത്ത് നിൽക്കുന്ന പഞ്ചാബ്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങളിൽ വർധനവ് 12ഉം, 10ഉം മടങ്ങായിരുന്നു; കേരളത്തിൽ ഒമ്പതു മടങ്ങും. 1970-71ൽ പ്രതിശീർഷ വിദ്യാഭ്യാസച്ചെലവിൽ പ്രധാനപ്പെട്ട 15 സംസ്ഥാനങ്ങളിൽ ഒന്നാം സ്ഥാനത്തായിരുന്ന കേരളം (28.1രൂപ) 1990-91ൽ രണ്ടാം സ്ഥാനത്താണ് (268.6രൂപ). അന്ന് രണ്ടാം സ്ഥാനത്തായിരുന്ന പഞ്ചാബ് (22.2രൂപ) 1990-91ൽ ഒന്നാം സ്ഥാനം നേടി (280.6രൂപ) കേരളത്തിൻെറ മുന്നിലെത്തിയിരിക്കുന്നു. എന്നാൽ പഞ്ചാബിൻെറ സാക്ഷരതാനിരക്ക് 47.7 ശതമാനം മാത്രമാണ്. അതേസമയം പ്രതിശീർഷ സംസ്ഥാന ആഭ്യന്തര ഉൽപാദനം 2,143 രൂപയും (ഇന്ത്യയിൽ ഏറ്റവും ഉയർന്നത്. പു.248, അനുബന്ധം 9.1). 1991 *റെവ്യൂ*വിൽ ആരോഗ്യരംഗത്തുള്ള പ്രതിശീർഷ ചെലവിൻെറ കണക്കുകൾ നൽകുന്നുണ്ട് (പു.252, അനുബന്ധം 9.15). 1980-81 മുതൽ 1989-90 വരെയുള്ള വിവരങ്ങളേ ഈ പട്ടികയിൽ ചേർത്തിട്ടുള്ളുവെങ്കിലും അതു നൽകുന്ന സൂചന ശ്രദ്ധേയമാണ്. 1980-81 ൽ 32രൂപ പ്രതിശീർഷചെലവുണ്ടായിരുന്ന പഞ്ചാബും കേരളവും ഒപ്പമായിരുന്നു. 1989-90ൽ പഞ്ചാബിൻെറ ആരോഗ്യരംഗത്തെ പ്രതിശീർഷചെലവ് 114 രൂപയായി വർധിച്ചപ്പോൾ കേരളത്തിൽ 98രൂപയായിരുന്നു (*1992 റെവ്യൂ*

വിലെ പട്ടിക 9.29 അനുസരിച്ച് ഇത് 64.34രൂപ മാത്രമാണ്. പു.104). ഇതേ വർഷത്തെ (1989-90) അഖിലേന്ത്യാ പ്രതിശീർഷചെലവ് 74രൂപയും. വ്യത്യസ്ത പട്ടികകൾ തയ്യാറാക്കുന്നതിന് സ്വീകരിച്ചിട്ടുള്ള മാനദണ്ഡങ്ങളിലെ വ്യത്യാസങ്ങൾ കർകശമായ താരതമ്യം അസാധ്യമാക്കുന്നുണ്ടെങ്കിലും ഇവ വ്യക്തമാക്കുന്ന പ്രവണത തെളിഞ്ഞു നിൽക്കുന്നു · വിദ്യാഭ്യാസ, ആരോഗ്യ രംഗങ്ങളിൽ താരതമ്യം ചെയ്യാവുന്ന ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിലെ പ്രതിശീർഷചെലവ് അത്ര അധികമൊന്നുമല്ല. ഇതര സംസ്ഥാനങ്ങളിലെ ജനസംഖ്യാവർധനനിരക്കുകൂടി കണക്കിലെടുക്കുമ്പോൾ ഇതൊന്നുകൂടി സ്പഷ്ടമാണ്. ചുരുക്കത്തിൽ സാമൂഹ്യസേവനത്തിലെ ഏകപക്ഷീയമായ ഊന്നലായിരുന്നു കേരളത്തിൻെറ വികസന മാതൃകയുടെ സവിശേഷത എന്ന അവകാശവാദം വസ്തുതകൾക്ക് നിരക്കാത്ത വിധിതീർപ്പുമാത്രമാണ്. ആകെ ബജറ്റ്ചെലവിൽ സാമൂഹ്യസേവനത്തിനായി ചെലവിടുന്ന സംഖ്യയുടെ അനുപാതം ഉയർന്നിരിക്കുന്നതിൻെറ കാരണം മറ്റൊരു ദിശയിലാണ് അന്വേഷിക്കേണ്ടത്. ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഉൽപാദനമേഖലയിൽ ചെലവുചെയ്ത സംഖ്യയിലും പദ്ധതിവിഹിതത്തിലും കേരളം പിന്നോക്കം പോകാനുള്ള കാരണം എന്തായിരുന്നു? വളർന്നുവരുന്ന ഈ പിന്നോക്കാവസ്ഥയുടെ കണക്കുകൾ സർകാരിൻെറ ഇതര പ്രസിദ്ധീകരണങ്ങളിൽനിന്നു മനസ്സിലാക്കാൻ കഴിയും. ഒന്നാം പദ്ധതിയിൽ (1951-56) കേരളത്തിൻെറ വിഹിതം ആകെ പദ്ധതിമുടക്കിൻെറ 3.07 ശതമാനമായിരുന്നു. എന്നാൽ ഏഴാം പദ്ധതിയിൽ (1985-90) ഇത് 1.11 ശതമാനമായി ചുരുങ്ങി. ഒന്നാം പദ്ധതിയിൽ കേരളത്തിൻെറ കാർഷികമേഖലയിൽ ആകെ പദ്ധതിമുടക്കിൻെറ 18.71 ശതമാനം ചെലവിട്ടെങ്കിൽ 1991-92ലെ വാർഷിക പദ്ധതിയിൽപോലും അത് 18.02 ശതമാനം മാത്രമാണ്. 1966-69 വർഷങ്ങളിൽ ഈ സംഖ്യ 25.82 ശതമാനത്തോളം വർധിച്ചതിനുശേഷം 1990-91ൽ 14.04 ശതമാനംവരെ ചുരുങ്ങിയിരുന്നു. വ്യാവസായിക മുടക്കുമുതലിൽ കുറഞ്ഞുവരുന്ന വിഹിതത്തെക്കുറിച്ചും ധനകാര്യസ്ഥാപനങ്ങളുടേയും ബാങ്കുകളുടേയും ചുരുങ്ങിവരുന്ന വായ്പകളെക്കുറിച്ചും *റെവ്യൂ* തന്നെ വേണ്ടത്ര കണക്കുകൾ നൽകുന്നുമുണ്ട്. ഇതെല്ലാം പരിഹരിക്കാൻ അടിയന്തിര നടപടികൾ . സ്വീകരിക്കണമെന്ന് 1991ലെ *റെവ്യൂ* നിർദേശിച്ചെങ്കിലും എന്തെങ്കിലും മാറ്റം വന്നതിൻെറ സൂചന '92ൽ ലഭ്യമല്ല. എന്നിട്ടാണ് സാമൂഹ്യസേവനത്തെ വില്ലനായി ചിത്രീകരിച്ച് വികസനപാത മാറ്റാനുള്ള പുതിയ നിർദേശങ്ങൾ! വിഭവക്കമ്മീഷൻെറ നിർദേശങ്ങളും ലോകബാങ്ക് പദ്ധതികളുമായി ഇതു കൂട്ടിവായിക്കുമ്പോൾ വരുംവർഷങ്ങളിൽ കേരളത്തിലെ ജീവിതസൗകര്യങ്ങൾ നിലനിർത്താനും വർധിപ്പിക്കാനുമുള്ള ബാധ്യതയിൽനിന്ന് ഒഴിയാൻ കേരളസർകാർ ഒരുങ്ങുന്നു എന്നു മാത്രമേ മനസ്സിലാക്കാൻ കഴിയൂ. ഒപ്പം കേരളത്തിൻെറ പിന്നോക്കാവസ്ഥയുടെ യഥാർഥ കാരണങ്ങൾ ചർചാവിഷയമാവാതെപോവുകയും ചെയ്യുന്നു.

## സാക്ഷരതയും വിദ്യാഭ്യാസവും

1991 സെൻസസ് കണക്കുകൾ കേരളത്തിലെ ഉയർന്ന സാക്ഷരതാനിലവാരം, 89.81 ശതമാനം, സ്പഷ്ടമാക്കുന്നു (1992 *റെവ്യൂ*വിൽ പ്രാഥമിക സെൻസസ് കണക്കുകൾ നൽകുന്ന 90.6 ശതമാനമാണ് ഉദ്ധരിച്ചിട്ടുള്ളത് ). ഈ ഉയർന്ന നിലവാരം (അഖിലേന്ത്യാ ശരാശരി 52.1 ശതമാനം) ഉദ്ഘോഷിക്കുന്നതോടൊപ്പം ദുർബലവിഭാഗങ്ങളുടെ (ദലിത്, ആദിമനിവാസി) സാക്ഷരത പൊതു

നിലവാരത്തോട് ഏതാണ്ട് ഒപ്പമെത്തിയത് ഒരു സുപ്രധാന നേട്ടമായി അവകാശപ്പെടുന്നുമുണ്ട്. ഇത് പരിശോധിക്കാൻ *റെവ്യൂ* വിൽ ഒരു വിവരവും ഇല്ല. എന്നാൽ ഈയിടെ സെൻസസ് ഡയറക്ടറേറ്റ് വെളിപ്പെടുത്തിയ കണക്കുകളിൽ ദലിത് സാക്ഷരതാനിലവാരം 79.66 ശതമാനവും ആദിമനിവാസികളുടേത് 57.22 ശതമാനവും ആയി നൽകിയിരിക്കുന്നു (*ഇന്ത്യൻ എക്സ്പ്രസ്,* 20-7-93). 1981 സെൻസസ്സിൽ ഇത് യഥാക്രമം 55.96 ശതമാനവും 31.79 ശതമാനവും ആയിരുന്നു. പൊതുസാക്ഷരതാനിലവാരം 70.62 ശതമാനവും. സാക്ഷരതവളർചാനിരക്കിൽ ദലിത്, ആദിമനിവാസികൾ പൊതുവളർചാനിരക്കിനെ അപേക്ഷിച്ച് മുൻപന്തിയിലാണ്. എന്നാൽ സാക്ഷരതായജ്ഞത്തിലൂടെ 'സമ്പൂർണ സാക്ഷരത' കൈവരിച്ച അവകാശവാദങ്ങളാണോ ഇതിൽ നിഴലിക്കുന്നതെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസരംഗത്തെ അവസ്ഥയുമായി ബന്ധിപ്പിച്ച് ഇത് വഴിയേ പരിശോധിക്കാം. അതിനു മുമ്പ് കേരളത്തിൽ സജീവമായി ചർചചെയ്യുന്ന ഒരു വിഷയത്തെ - 'നഷ്ടത്തിൽ' ആയ സ്കൂളുകളുടെ പ്രശ്നം - കുറിച്ച് *റെവ്യൂ* നൽകുന്ന വിവരങ്ങൾ പരിശോധിക്കാം.

1991നെ അപേക്ഷിച്ച് സംസ്ഥാനത്തെ 'നഷ്ടത്തിൽ' ആയ സ്കൂളുകളുടെ എണ്ണം 964ൽനിന്ന് 1170 ആയി വർധിച്ചു(പു.93). ഇതിൽ 695 എണ്ണം സ്വകാര്യ എയ്ഡഡ് സ്കൂളുകളാണ്. 1991ൽ ഇതുമൂലം 2051 സംരക്ഷിത അദ്ധ്യാപകരുണ്ടായിരുന്നു. ഇവരിൽ ബഹുഭൂരിപക്ഷവും (81 ശതമാനം) കോട്ടയം, എറണാകുളം, ആലപ്പുഴ, കൊല്ലം, കോഴിക്കോട്, തൃശൂർ എന്നീ ജില്ലകളിൽ ആണ്. 358 സംരക്ഷിത അദ്ധ്യാപകരുള്ള എറണാകുളം മുന്നിട്ടു നിൽക്കുന്നു. അതേ സമയം 1991ൽ സ്വകാര്യമേഖലയിൽ സർകാർസഹായംകൂടാതെ നടത്തുന്ന സ്കൂളുകളിൽ പകുതിയിലധികവും ഈ ജില്ലകളിലായിരുന്നു. (*1991 റെവ്യൂ,* അനുബന്ധം 9.1, പു.246). ഒരുവർഷത്തിനുള്ളിൽ ആകെ സംസ്ഥാനത്ത് ഇത്തരം സ്കൂളുകളുടെ എണ്ണം 317ൽനിന്ന് 372 ആയി വർധിച്ചു (*1992 റെവ്യൂ,* പു. 92). വർധനനിരക്ക് 17.35 ശതമാനം. ഇതേ കാലയളവിൽ സർകാർ സഹായം നൽകുന്ന സ്കൂളുകളിൽ ഒന്ന് കുറയുകയും സർകാർ സ്കൂളുകൾ മൂന്നെണ്ണം വർധിക്കുകയും ചെയ്തു. സർകാർസഹായമില്ലാത്ത സ്കൂളുകളുടെ എണ്ണത്തിലുണ്ടായ വർധനവിൽ പകുതിയിൽ അധികവും മുകളിൽ സൂചിപ്പിച്ച ആറു ജില്ലകളിൽ ആണ് കാണുന്നത് (*1992 റെവ്യൂ,* അനുബന്ധം 9.3, പു. 249). ഇവിടെയും എറണാകുളം ജില്ല മുന്നിട്ടുനിൽക്കുന്നു, ഒരു വർഷത്തിനുള്ളിൽ 11 എണ്ണം വർധിച്ചു. എന്നാൽ സ്വകാര്യമേഖലയിലെ സ്കൂളുകളുടെ അനിയന്ത്രിതമായ വളർച സൃഷ്ടിക്കുന്ന വൈകൃതങ്ങൾ പരിശോധിക്കാതെ ജനസംഖ്യാ വർധനവിലെ നിയന്ത്രണം മൂലം സ്കൂൾകുട്ടികളുടെ എണ്ണത്തിലുണ്ടാകുന്ന കുറവിലാണ് *1992 റെവ്യൂ* ഊന്നുന്നത്. ഇതിന് തിരുവനന്തപുരത്തെ സെൻറർ ഫോർ ഡെവലപ്മെൻറ് സ്റ്റഡീസ് നടത്തി, പിന്നീട് തള്ളിക്കളഞ്ഞ ഒരു പഠനത്തെ ഉദ്ധരിക്കാനും അതു മടിക്കുന്നില്ല.

വാസ്തവത്തിൽ 'നഷ്ടത്തിൽ' ആയ സ്കൂളുകളെക്കുറിച്ചുള്ള ജില്ലതിരിച്ചുള്ള കണക്കുകൾ കുറേക്കൂടി വിശദമായ പഠനം ആവശ്യപ്പെടുന്നുണ്ട്. 1991-92ലും ഇത്തരം സ്കൂളുകളിൽ ഏതാണ്ട് പകുതിയും (1170ൽ 527) സംരക്ഷിത അദ്ധ്യാപകർ ഏറ്റവും അധികമുള്ള ആറു ജില്ലകളിൽ സ്ഥിതിചെയ്യുന്നു (പു.93). എന്നാൽ മുന്നിട്ടു നിൽക്കുന്നത് കണ്ണൂർ ജില്ലയാണ്, 230 എണ്ണം. തൊട്ടടുത്ത് കോട്ടയം ജില്ലയാണ്, 134. ഒരുവർഷത്തിനുള്ളിൽ കണ്ണൂർ ജില്ലയിൽ 62

സ്കൂളുകൾകൂടി 'നഷ്ട'ത്തിലായവയുടെ പട്ടിക യിൽ ചേർന്നിരിക്കുന്നു (സം സ്ഥാനത്തെ 'നഷ്ട'ത്തിലായ സ്കൂളു കളുടെ വർധന നിരക്കിനേക്കാൾ 6 ശത മാനം കൂടുതലാണിത്). സർകാർസഹായ മില്ലാത്ത സ്കൂളുകളുടെ വർധനവ് ഇത് വിശദീകരിക്കുന്നില്ല. ആകെ ഏഴെണ്ണമേ ഈ മേഖലയിൽ ഉള്ളൂ (അനുബന്ധം 9.3, പു.249). 1991നെ അപേക്ഷിച്ച് വർധനവ് ഒരെണ്ണംമാത്രം. പക്ഷേ വിദ്യാർഥികളുടെ എണ്ണത്തിലുണ്ടായ കുറവ് വിശദീകരണമാ കുന്നില്ല. കാരണം ജനസംഖ്യാവളർച യിലുള്ള ദശവർഷ വ്യതിയാനം, ജനസാ ന്ദ്രത, എന്നീ കാര്യങ്ങളിൽ കണ്ണൂർജി ല്ലയിൽ കേരളത്തിൻെറ ശരാശരിക ളെക്കാൾ ഉയർന്ന തോതുകളാണ് നിലനിൽക്കുന്നത്. സർകാർ സഹാ യത്തോടെ നടത്തുന്ന സ്കൂളുകളുടെ എണ്ണത്തിൽ കണ്ണൂർ ജില്ല മുന്നിട്ടു നിൽ ക്കുന്നുണ്ട്, 973. 'നഷ്ട'ത്തിലായ സ്കൂളു കൾ അധികവും സ്വകാര്യമേഖലയിൽ തന്നെ : 230ൽ 194 എണ്ണം. കക്ഷി - രാഷ്ട്രീയ പരിഗണനകൾമൂലം സ്വകാര്യ മേഖലയ്ക്കുണ്ടായ അശാസ്ത്രീയമായ വളർചയാണോ കണ്ണൂരിന് ഈ ദുർഗതി വരുത്തിവച്ചതെന്ന് പരിശോധിക്കേണ്ടിയിരി ക്കുന്നു.

നിലവിലുള്ള സർകാർ, സ്വകാര്യ മേഖലാ സ്കൂളുകൾ 'നഷ്ട'ത്തിലാകുന്ന പൊതുപ്രവണതയുടെ കാരണങ്ങൾ തിരി ച്ചറിയാൻ ഓരോവർഷവും വിവിധ ക്ളാസുകളിൽ ചേരുന്ന കുട്ടികളുടെ എണ്ണ ത്തെക്കുറിച്ചുള്ള പട്ടിക ഉപകരിക്കും. സ്വകാര്യ (സഹായമില്ലാത്ത) സ്കൂളു കളിൽ 1991നെ അപേക്ഷിച്ച് 1992ൽ 1-ാം ക്ളാസിലും 2-ാം ക്ളാസിലും വിദ്യാർഥികളുടെ എണ്ണത്തിൽ യഥാക്രമം 15ഉം 16ഉം ശതമാനം വർധനവുണ്ടാ യിട്ടുണ്ട് (അനുബന്ധം 9.4, പു.249). ഇതേ കാലയളവിൽ സർകാർസ്കൂളു കളിൽ 1-ാം ക്ളാസിൽ 6.7 ശതമാനം വിദ്യാർഥികൾ കുറഞ്ഞു. 2-ാം ക്ളാസിൽ മാറ്റമൊന്നുമില്ല. ധനസഹായം ലഭിക്കുന്ന സ്വകാര്യ സ്കൂളുകളിൽ 1-ാം ക്ളാസിൽ വിദ്യാർഥികളുടെ എണ്ണം കുറഞ്ഞപ്പോൾ, 2-ാം ക്ളാസിൽ നേരിയ വർധനവുണ്ടായി. മൊത്തം സ്കൂൾവിദ്യാർഥികളുടെ എണ്ണം പരിശോധിച്ചാൽ ഒരു വർഷത്തിനുള്ളിൽ സർകാർസ്കൂളുകളിൽ 0.3 ശതമാനം കുറവും, സഹായമുള്ള സ്വകാര്യസ്കൂളു കളിൽ 0.3ശതമാനം വർധനവും, സഹാ യമില്ലാത്ത സ്വകാര്യസ്കൂളുകളിൽ 5.4 ശതമാനം വർധനവും പ്രകടമാണ് (അനു ബന്ധം 9.4, പു.249, *1992 റെവ്യൂ*; അനുബന്ധം 9.2 പു, 246, *1991 റെവ്യൂ*) വിദ്യാർഥികളുടെ എണ്ണം തികയാത്ത തുകൊണ്ട് സ്കൂളുകൾ 'നഷ്ട'ത്തി ലാകുന്ന പ്രവണതയുടെ ഗതി പ്രവ ചിക്കാൻ ഈ ദിശയിലുള്ള അന്വേഷണമാ യിരിക്കും ഫലപ്രദമെന്ന് വ്യക്തമാകു ന്നുണ്ട്. ഇന്ന് സഹായമില്ലാത്ത സ്വകാര്യ സ്കൂളുകളിൽ മൊത്തംവിദ്യാർഥികളിൽ വളരെ നിസ്സാരമായ സംഖ്യ മാത്രമേ പഠി ക്കുന്നുള്ളു. എന്നാൽ ഈ മേഖലയുടെ അനിയന്ത്രിതമായ വളർചയും പ്രത്യേകിച്ച് ഒന്നും രണ്ടും ക്ളാസുകളിലെ വിദ്യാർഥി കളുടെ എണ്ണത്തിൽ ഒരു വർഷത്തിനു ള്ളിൽതന്നെയുണ്ടായ കുതിച്ചുകയറ്റവും ഭാവിയിൽ വിദ്യാഭ്യാസമേഖലയിൽ രൂപം കൊള്ളാൻപോകുന്ന വൈകൃതങ്ങളിലേക്ക് വിരൽചൂണ്ടുന്നു. മാതൃഭാഷ പുറന്തള്ളപ്പെ ടുന്നതും, ശരാശരി മലയാളിക്ക് (പ്രത്യേ കിച്ചും ദരിദ്രർക് ) താങ്ങാനാവാത്ത രീതി യിൽ വിദ്യാഭ്യാസച്ചെലവ് വർധിക്കു ന്നതും, അധ്യാപകരുടെ സേവന-വേതന വ്യവസ്ഥകൾ മോശമാകുന്നതും, നിയമ നത്തിലെ സംവരണതത്വം അവഗണിക്ക പ്പെടുന്ന അവസ്ഥ തീവ്രമാകുന്നതും ഇപ്പോൾതന്നെ പ്രകടമാണല്ലോ.

കേരളത്തിലെ വികസനപാതയുടെ ഏറ്റവും വലിയ നേട്ടമായ സാക്ഷരതയും വിദ്യാഭ്യാസനിലവാരവും തമ്മിലുള്ള

പ്രകടമായ വൈരുദ്ധ്യത്തിലേക്ക് ഇനി കട ക്കാം. ഭരണഘടന നിർദ്ദേശിക്കുന്ന സാർ വത്രിക വിദ്യാഭ്യാസം കേരളം ഏറെക്കുറെ നേടിക്കഴിഞ്ഞിട്ടുണ്ട്. പക്ഷേ പ്രൈമറി ഘട്ടത്തിൽ 46 ശതമാനവും മൊത്തം സ്കൂൾവിദ്യാഭ്യാസഘട്ടത്തിൽ 60 ശത മാനവും വിദ്യാർഥികൾ പഠിപ്പ് പൂർത്തീക രിക്കുന്നില്ല (പു. 92). എസ്. എസ്. എൽ. സി. വിജയശതമാനത്തിലും വിദ്യാഭ്യാസ രംഗത്തെ ദൗർബല്യങ്ങൾ പ്രകടമാണ്. ഓരോവർഷവും വിജയശതമാനം കുറ ഞ്ഞുവരുന്നു എന്ന് അനുബന്ധം 9.5 സൂചിപ്പിക്കുന്നു. അതേസമയം വിദ്യാർഥി കളുടെ എണ്ണം വർധിച്ചിട്ടുമുണ്ട് (പു.250). പുതുതായി ആരംഭിച്ച വൊക്കേഷണൽ ഹയർ സെക്കണ്ടറി സ്കൂളുകളുടെ അവസ്ഥ ഇതിലും മോശമാണ്, വിജയശ തമാനം 27.29. സ്കൂൾ പ്രവേശനം, വിജ യശതമാനം എന്നീ കാര്യങ്ങളിൽ ദലിത്, ആദിമനിവാസി വിദ്യാർഥികളുടെ അവസ്ഥ പൊതുനിലവാരത്തെ അപേ ക്ഷിച്ച് വളരെ താഴെയാണ്. അവരുടെ എസ്. എസ്. എൽ. സി. വിജയശതമാനം കഴിഞ്ഞ മൂന്നുവർഷങ്ങളിലും പൊതുവി ജയശതമാനത്തിൻെറ പകുതിയേ വരൂ (പു. 250). സ്കൂൾ പ്രവേശനത്തിൻെറ കാര്യത്തിൽ എൽ. പി., യു. പി., ഹൈസ്കൂൾ വിഭാഗങ്ങളിൽ യഥാക്രമം 12.9, 12.3, 11.2 ശതമാനമാണ് ദലിത്, ആദിമനിവാസി വിദ്യാർഥികൾ (പു. 123). ഇവർകിടയിൽ പൊതുവിൽ ഈ പ്രായ ത്തിൽ വരുന്ന കുട്ടികളുടെ ശതമാനം മൊത്തം സംസ്ഥാന ശരാശരിയേക്കാൾ കൂടുതലായ സ്ഥിതിക്ക് പ്രവേശന നിരക്ക് താഴ്ന്നിരിക്കുന്നു എന്ന നിഗമനത്തിൽ എത്താവുന്നതാണ്. പഠിപ്പ് പൂർതിയാക്കാ ത്തവരുടെ കണക്കുകൾ പ്രത്യേകിച്ച് നൽകിയിട്ടില്ല. എങ്കിലും ഇവരിൽ കൂടു തലും ഈ വിഭാഗങ്ങളിൽപ്പെടുന്ന വിദ്യാർ ഥികളാണെന്ന് കരുതാവുന്നതാണ്. ഇത്തരം പ്രശ്നങ്ങളെ കുറിച്ച് കുറെക്കൂടി വിശദമായ സ്ഥിതിവിവരക്കണക്കുകൾ റെവ്യൂവിൽ ഉൾപ്പെടുത്തുന്നത് നന്നായി രിക്കും.

പുതുതായി ഒരു കോളേജ് മാത്രമാണ് 1991-92ൽ തുടങ്ങിയത്. ഈ രംഗത്ത് മലബാർജില്ലകളുടെ പിന്നോ ക്കാവസ്ഥ ഏറെ പ്രകടമാണ്. ആകെ യുള്ള 173 കോളേജുകളിൽ കോഴിക്കോട് സർവകലാശാലയിൽ 72എണ്ണമേയുള്ളൂ. ഇതിൽ തൃശൂർ ജില്ലയിലെ 20 എണ്ണം ഒഴിവാക്കിയാൽ വടക്കൻ ജില്ലകളിൽ (പാ ലക്കാട് ഉൾപ്പെടെ) ആകെ 52 എണ്ണം അവശേഷിക്കുന്നു (അനുബന്ധം 9.6, പു.250). എന്നാൽ സ്കൂളുകളിൽ പകുതി യിലധികം ഈ ജില്ലകളിലാണ്. സ്കൂൾ/ കോളേജ് വിദ്യാഭ്യാസ സൗകര്യങ്ങളിലുള്ള അന്തരം മലബാർ ജില്ലകളിലെ കോളേജ് വിദ്യാർഥികളിൽ ഭൂരിപക്ഷത്തെയും പാര ലൽ കോളേജുകളിൽ എത്തിക്കുന്നു. 1987 മുതൽ 1991വരെയുള്ള വർഷ ങ്ങളിൽ കോഴിക്കോട് സർവകലാശാ ലയിൽ പ്രൈവറ്റ് രജിസ്ട്രേഷനിൽ പഠി ക്കുന്ന വിദ്യാർഥികളുടെ എണ്ണം 46,963ൽ നിന്ന് 92,490 ആയി വർധിച്ചു. ഇതേ കാലയളവിൽ കേരള സർവകലാശാ ലയിൽ പ്രൈവറ്റ് വിദ്യാർഥികളുടെ എണ്ണം 53,400ൽനിന്ന് 47,164ആയി കുറഞ്ഞു (അനുബന്ധം 9.8, പു.251) കോഴിക്കോട് സർവകലാശാലയിൽ റെഗു ലർ കോളേജുകളിൽ പഠിക്കുന്ന വിദ്യാർ ഥികളുടെ ഏതാണ്ട് ഇരട്ടിപേർ പ്രൈവ റ്റായി പഠിക്കുന്നു! (അനുബന്ധം 9.7പു. 250). മലബാറിനോടുള്ള അവഗണ നയുടെ ഒരു ഉദാഹരണം മാത്രമല്ല ഇത്. വിദ്യാഭ്യാസ രംഗത്തെ വൈകൃതങ്ങൾ വർധിച്ചുവരുന്നതാണ് ഈ കണക്കുകളിൽ പ്രകടമാകുന്നത്. ആരോഗ്യകരമായ വിദ്യാ ഭ്യാസത്തിനാവശ്യമായ പഠന-വിശ്രമ സൗകര്യങ്ങൾ ഇന്ന് കോളേജുതല വിദ്യാർഥികളിൽ പകുതി പേർകും നിഷേ ധിക്കപ്പെടുന്നു.

കോളേജുകളിലും സാങ്കേതിക പഠനകേന്ദ്രങ്ങളിലും ദലിത്, ആദിമനിവാസി വിദ്യാർഥികളുടെ എണ്ണക്കുറവും *റെവ്യൂ* കണക്കുകൾ വെളിപ്പെടുത്തുന്നുണ്ട്. ആകെ പ്രീഡിഗ്രി വിദ്യാർഥികളിൽ ഇവർ 16.20 ശതമാനമുണ്ടെങ്കിലും ഡിഗ്രിതലത്തിൽ ഇത് കുത്തനെ കുറഞ്ഞ് 8.5 ശതമാനമാകുന്നു. പോസ്റ്റ്ഗ്രാജുവേറ്റ് തലത്തിൽ 10.95 ശതമാനവും (പു. 123). എൻജിനീയറിംഗ് കോളേജുകളിൽ ഇവരുടെ സംഖ്യ ആകെ വിദ്യാർഥികളിൽ 7.6 ശതമാനമേ വരൂ. പോളിടെക്നിക്കുകളിൽ 2.4 ശതമാനവും ഐ.ടി.ഐകളിൽ 20.7 ശതമാനവും സാങ്കേതിക ഹൈസ്കൂളുകളിൽ 10.10 ശതമാനവും (അനുബന്ധം 9.9, പു.251,109) സാങ്കേതിക വിദ്യാഭ്യാസരംഗത്ത് പുതിയ പഠനവിഭാഗങ്ങൾ ആരംഭിച്ചിട്ടുള്ള ഐ. എച്ച്. ആർ. ഡി. ഒ. കേന്ദ്രങ്ങളിലെ കണക്കുകൾ പ്രത്യേകിച്ച് നൽകിയിട്ടില്ല. മെഡിക്കൽ കോളേജുകളിലെ ദലിത്, ആദിമ നിവാസി വിദ്യാർഥികളുടെ എണ്ണം മനസ്സിലാക്കാനുള്ള കണക്കുകൾ *റെവ്യൂ* നൽകുന്നില്ല.

സാങ്കേതിക വിദ്യാഭ്യാസത്തിൽ സ്ത്രീകൾ പൊതുവിൽ മോശമല്ലാത്ത സ്ഥാനം നേടിയിട്ടുണ്ട്. പോളിടെക്നിക്കുകളിൽ ഏതാണ്ട് പകുതിയും വിദ്യാർഥിനികളാണ്. എൻജിനീയറിംഗ് കോളേജുകളിൽ 40 ശതമാനവും. പക്ഷേ ഐ. ടി. ഐ. കളിൽ വളരെ ചെറിയ ശതമാനമേയുള്ളൂ.

## ആരോഗ്യം

സാമൂഹ്യസേവനരംഗത്തെ സുപ്രധാനമായ ഒരു ഘടകമാണ് ആരോഗ്യപരിപാലനം. ഇതിൽ ഇതര ഇന്ത്യൻ സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളം കൈവരിച്ച നേട്ടങ്ങൾ *റെവ്യൂ* അക്കമിട്ട് നിരത്തുന്നുണ്ട്. എന്നാൽ 1985-86 മുതൽ 1991-92 വരെയുള്ള വർഷങ്ങളിൽ ഈ മേഖലയിലെ പ്രതിശീർഷചെലവ് ഏതാണ്ട് ഇരട്ടിച്ചിട്ടുണ്ടെന്ന് (പട്ടിക 29.29 പു. 104) അവകാശപ്പെടുമ്പോൾ, ഇനം തിരിച്ചുള്ള ചെലവുകൾ ചില അപാകതകൾ വ്യക്തമാക്കുന്നുണ്ട്. 1985-86ൽ കുടുംബാസൂത്രണമുൾപ്പെടെ ആരോഗ്യമേഖലയിൽ 12,681.25 ലക്ഷം രൂപചെലവിട്ടത് 1991-92ൽ 25,015.58 ലക്ഷം രൂപയായി വർധിച്ചു. ഇതേ കാലയളവിൽ കുടുംബാസൂത്രണത്തിനുള്ള ചെലവ്- 1,930.99 ലക്ഷം രൂപയിൽനിന്ന് 5,349.66ലക്ഷം രൂപയായി. ഏതാണ്ട് 3 ഇരട്ടി വർധനവ് (പട്ടിക 9.27, പു. 103). ആരോഗ്യരംഗത്തെ മൊത്തം ചെലവിൽ കുടുംബാസൂത്രണത്തിൻെറ പങ്ക് 15.22 ശതമാനത്തിൽനിന്ന് 21.38 ശതമാനമായി. ഇനി കുടുംബാസൂത്രണ പദ്ധതികളിൽതന്നെ ഗർഭനിരോധനം, പ്രതിരോധകുത്തിവയ്പ്, പോഷകാഹാരക്കുറവു സൃഷ്ടിക്കുന്ന ആരോഗ്യപ്രശ്നങ്ങൾ തടയുന്നതിനുള്ള ചികിൽസ എന്നിവയിൽ ഓരോ വർഷത്തെ ലക്ഷ്യവും നേട്ടവും തമ്മിലുള്ള അന്തരം പരിശോധിച്ചാൽ ഒടുവിൽ പറഞ്ഞതിൽ അന്തരം തുടരുമ്പോൾ ആദ്യത്തെ രണ്ടിലും ലക്ഷ്യങ്ങൾ കവച്ചുവച്ചതായി കാണാൻ കഴിയും (പട്ടിക 9.36, പു. 103). ആരോഗ്യരംഗത്തെ സർകാർപദ്ധതികളിൽ ജനസംഖ്യാ നിയന്ത്രണത്തിന് ക്രമാതീതമായ പ്രാധാന്യം ലഭിച്ചപ്പോൾ മറ്റു പ്രശ്നങ്ങൾ പിന്തള്ളപ്പെടുന്നതിൻെറ സൂചനയായി ഇതിനെ കണക്കാക്കാം. കേരളത്തിലെ ഉയർന്ന ആരോഗ്യപരിപാലനത്തിൻെറ അടിത്തറ ആരോഗ്യസ്ഥാപനങ്ങളുടെ വിപുലമായ ശൃംഖലയിലാണ് നിലനിൽക്കുന്നത്. ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഇതിൽ കേരളം മുന്നിട്ടുനിൽക്കുന്നുവെന്ന് തർക്കമില്ല. ആരോഗ്യവകുപ്പിന് കീഴിൽ 1,229 സ്ഥാപനങ്ങളും 39,531 കിടക്കകളും ഉണ്ട് (പു. 96). *റെവ്യൂ* തയ്യാറാക്കുന്നവരുടെ ശ്രദ്ധക്കുറവുമൂലം ഈ കണക്കുകളിൽ (ഒരേ പുറത്തിൽതന്നെ) വ്യത്യാസ

ങ്ങളുണ്ട്. പട്ടിക 9.13ൽ സ്ഥാപനങ്ങളുടെ എണ്ണം ('92ൽ) 1,370 ആയിട്ടാണ് കാണിച്ചിരിക്കുന്നത്. ഇതിൽ അലോപ്പതി കൂടാതെയുള്ള വൈദ്യശാഖകളും പെടുന്നു എന്ന് ഒരു അടിക്കുറിപ്പ് അറിയിക്കുന്നു. എന്നാൽ അലോപ്പതിശാഖയിലെ സ്ഥാപനങ്ങളുടെയും കിടക്കകളുടെയും കണക്കുകളെന്നാണ് പട്ടിക തലക്കെട്ടിൽ പറയുന്നത്. അടുത്ത പുറത്തിലെ പട്ടിക 9.14ൽ ഇതേ തലക്കെട്ടിൽ സ്ഥാപനങ്ങളുടെ എണ്ണം 1,193 ആയി കൊടുത്തിരിക്കുന്നു. ഗ്രാൻറ്-ഇൻ-എയ്ഡ് ലഭിക്കുന്നവ ഒഴിവാക്കിയിട്ടുണ്ടെന്ന് മറ്റൊരു അടിക്കുറിപ്പിലൂടെ അറിയിക്കുകയും ചെയ്യുന്നു. ഒട്ടു മൊത്തത്തിൽ ആശയക്കുഴപ്പം സൃഷ്ടിക്കുകയല്ലാതെ ഒന്നും ഇതിലൂടെ നേടുന്നില്ല.

പട്ടിക 9.14ൽ ജില്ലതിരിച്ചുള്ള സ്ഥാപനങ്ങളുടെയും കിടക്കകളുടെയും എണ്ണം പരിശോധിക്കുമ്പോൾ ആരോഗ്യ സ്ഥാപനങ്ങളുടെ ശൃംഖലയിലെ അസമാനതകൾ വ്യക്തമാകുന്നു. ഈ പട്ടികയിലെ കണക്കുകൾ അനുസരിച്ച് മൊത്തം കേരളത്തിൽ പതിനായിരം പേർക്ക് 12 കിടക്കകളാണുള്ളത്. എന്നാൽ എറണാകുളം ജില്ലയിലും മെഡിക്കൽകോളേജുകളുള്ള അഞ്ചു ജില്ലകളിലും പതിനായിരം പേർക്ക് ഇതിലധികം കിടക്കകളുള്ളപ്പോൾ (പതിനായിരം പേർക്ക് 22 കിടക്കകളുള്ള തിരുവനന്തപുരം മുന്നിട്ടുനിൽക്കുന്നു) ബാക്കി എട്ടു ജില്ലകളിലും സംസ്ഥാന ശരാശരിയേക്കാൾ താഴ്ന്ന സൗകര്യങ്ങളേയുള്ളു. മലപ്പുറം (പതിനായിരത്തിന് അഞ്ച്) കാസർഗോഡ് (പതിനായിരത്തിന് ആറ്) ഇടുക്കി, പത്തനംതിട്ട (പതിനായിരത്തിന് ഏഴ്) കൊല്ലം (പതിനായിരത്തിന് എട്ട്) എന്നിവയാണ് ഏറ്റവുമധികം പിന്നോക്കം നിൽക്കുന്ന ജില്ലകൾ (പു.97). ഈ കണക്കിൽ മെഡിക്കൽ കോളേജുകളിലെ കിടക്കകളുടെ എണ്ണം പെടുന്നില്ലെന്നാണ് പു. 98ൽ പറയുന്നത്. അതുകൂടി കണക്കിലെടുത്താൽ ആരോഗ്യപരിപാലന ശൃംഖലയിലെ അസമാനത ഇതിലും രൂക്ഷമാണെന്ന് കാണാൻകഴിയും. ആരോഗ്യ സ്ഥാപനങ്ങളുടെ കാര്യത്തിലും മുന്നിട്ടു നിൽക്കുന്ന ആറു ജില്ലകളിലാണ് ആശുപത്രികളിൽ പകുതിയിലധികവും. 21 ആശുപത്രികളുള്ള എറണാകുളം ജില്ല ഒന്നാം സ്ഥാനത്ത് വരും. സ്വകാര്യമേഖലയിൽ 3,565 ആശുപത്രികളും ഏതാണ്ട് 50,000 കിടക്കകളുമുണ്ട്. ഇതുകൂടി ഉൾപ്പെടുത്തിയാൽ പതിനായിരം പേർക്ക് 34 കിടക്ക, അലോപ്പതി ചികിൽസാമേഖലയിൽ മാത്രമുണ്ട്. സ്വകാര്യമേഖലയിലെ ജില്ല തിരിച്ചുള്ള കണക്കുകൾ *റെവ്യൂ* നൽകുന്നില്ല.

അലോപ്പതി, ആയുർവേദം, ഹോമിയോപ്പതി പദ്ധതികളിൽ ചികിൽസയ്ക്കായി എത്തിച്ചേർന്നവരുടെ (ഇൻപേഷ്യൻറും ഔട്ട്പേഷ്യൻറും) കണക്കുകൾ നൽകിയിട്ടുണ്ട് (പു.98). 1992ൽ 5.89 കോടി രോഗികൾ ഹോമിയോപ്പതി ചികിൽസയെ ആശ്രയിച്ചപ്പോൾ 4.3 കോടി രോഗികൾ അലോപ്പതി ചികിൽസയ്ക്ക് പോയി. 36 ലക്ഷം പേർ മാത്രമാണ് ആയുർവേദചികിൽസയ്ക്ക് പോയത് (സർകാർമേഖലയിൽ). എന്നാൽ രോഗികളുടെ ചികിൽസാ താൽപര്യം ആരോഗ്യസ്ഥാപനങ്ങളുടെയും സൗകര്യങ്ങളുടെയും ലഭ്യതയിൽ ഒട്ടുംതന്നെ പ്രകടമല്ല. *റെവ്യൂ*കണക്കനുസരിച്ച് ബഹുഭൂരിപക്ഷംപേരും ആശ്രയിക്കുന്ന ഹോമിയോപ്പതിമേഖലയിൽ ആകെ 30 ആശുപത്രികൾ ഉൾപ്പെടെ 368 സ്ഥാപനങ്ങളേയുള്ളൂ. 1986മുതൽ ആകെ ആറ് ആശുപത്രികളേ പുതുതായി സ്ഥാപിച്ചിട്ടുള്ളൂ . എന്നാൽ 111 ഡിസ്പെൻസറികൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ട് ( പട്ടിക 9.22, പു. 102). മൊത്തം കിടക്കകളുടെ എണ്ണം 900 വരും. സ്വകാര്യമേഖലയുടെ കണക്കുകൾ നൽകിയിട്ടില്ല. അതുപോലെതന്നെ ആരോഗ്യരംഗത്ത് ചെലവിടുന്ന സംഖ്യയിൽ

വിവിധ ചികിൽസാപദ്ധതികൾക്ക് മുടക്കുന്ന തുകയും ഇനംതിരിച്ചു നൽകിയിട്ടില്ല. എങ്കിലും മുകളിൽ പറഞ്ഞ കണക്കുകളിൽനിന്ന് അലോപ്പതിമേഖലയ്ക്ക് വേണ്ടതിലധികം ഊന്നൽ നൽകുന്നു എന്ന് മനസ്സിലാക്കാം. സ്വകാര്യമേഖലയെക്കൂടി ഉൾപ്പെടുത്തുമ്പോൾ ഒരുപക്ഷേ അലോപ്പതി ചികിൽസയെ ആശ്രയിക്കുന്നവരാകാം കൂടുതലും. പക്ഷേ ഹോമിയോപ്പതിക്ക് ലഭിച്ചിരിക്കുന്ന സ്വീകാര്യത സ്പഷ്ടമാണ്. ഹോമിയോപ്പതി ചികിൽസയ്ക്കുള്ള കുറഞ്ഞ ചെലവ് ഇതിന് ഒരു കാരണമായേക്കാം.

രോഗങ്ങളുടെ സ്ഥിതിവിവരക്കണക്കുകളിൽനിന്ന് കേരളത്തിലെ ആരോഗ്യനിലയിലെ അപകടകരമായ ചില സൂചനകൾ ലഭിക്കുന്നുണ്ട് (അനുബന്ധം 9.14, പു.254). ശ്വാസകോശസംബന്ധമായ അസുഖങ്ങളുള്ള രോഗികളുടെ എണ്ണത്തിലാണ് ഏറ്റവുമധികം വർധനവുണ്ടായിരിക്കുന്നത്. തൊട്ടടുത്ത് വയറൊഴിച്ചിൽ രോഗികളും അഞ്ചാംപനിയും വരുന്നു (1992ൽ ഛർദി-അതിസാര രോഗികൾ ഒരാളുപോലും സർക്കാർ ആശുപത്രികളിൽ ചികിൽസയ്ക്ക് ചെന്നിട്ടില്ല എന്ന അവിശ്വസനീയമായ കണക്കും ഈ പട്ടികയിൽ കാണാം).

## ശുദ്ധജലവിതരണം

കഴിഞ്ഞ നാലു ദശകങ്ങളിലൂടെ ഗ്രാമീണജനസംഖ്യയിലെ 40 ശതമാനത്തെയും നഗരജനസംഖ്യയിലെ 70 ശതമാനത്തെയും ശുദ്ധജലപദ്ധതികൾക്കു കീഴിൽ കൊണ്ടുവരാൻ കഴിഞ്ഞു എന്ന് *റെവ്യൂ* ഒരിടത്ത് അവകാശപ്പെടുന്നുണ്ട് (പു.104). എന്നാൽ തൊട്ടടുത്ത പുറത്തിലെ സൂക്ഷ്മവിവരങ്ങൾ ഈ അവകാശവാദത്തെ ദുർബലമാക്കുന്നു. ആകെ ഗ്രാമങ്ങളിൽ 63 ശതമാനത്തിലും ജനസംഖ്യയിലെ പകുതിയിൽതാഴെവരുന്നവർക്കേ ശുദ്ധജലം ലഭിക്കുന്നുള്ളൂ. പകുതിയിലധികം നഗരങ്ങളിലും സ്ഥിതി ഇതുതന്നെയാണ് ! ശുദ്ധജലവിതരണരംഗത്ത് ലോകബാങ്ക് ഉൾപ്പെടെയുള്ള വിദേശ ഏജൻസികളുടെ പങ്ക് വർധിച്ചുവരുന്നതായി കാണാം. 1989മുതൽ 1992വരെ സർക്കാർ ഉൾപ്പെടെയുള്ള ഇന്ത്യൻ സ്ഥാപനങ്ങളുടെ മുടക്ക് 84 ശതമാനം വർധിച്ചപ്പോൾ വിദേശസ്ഥാപനങ്ങളുടെ പങ്ക് 133 ശതമാനം കൂടി (പട്ടിക 9.32, പു. 105). ശുദ്ധജലത്തിന് നൽകേണ്ട വർധിച്ച വിലയിലും, സാമൂഹ്യസേവനത്തിൻെറ ഒഴിച്ചുകൂടാനാവാത്ത ഈ ഘടകം വിൽപനച്ചരക്കാകുന്നതിൻെറ പ്രശ്നവും, നിലവിലുള്ള അസമാനതകൾ തീവ്രമാകാനുള്ള സാധ്യതയും ഈ മാറ്റത്തിൽ നിഴലിക്കുന്നുണ്ട്.

## പാർപ്പിടം

നിലവിലുള്ള പാർപ്പിടദൗർലഭ്യം (ഇപ്പോഴാകെ 11 ലക്ഷം വീടുകളാണുള്ളത്. ഇതിൽ മനുഷ്യവാസത്തിന് യോഗ്യമല്ലാത്ത 6 ലക്ഷം വീടുകളും പെടും) പരിഹരിക്കാൻ 1991മുതൽ 2000വരെ വർഷംതോറും രണ്ടു ലക്ഷം വീടുകൾ പണിയണം. 1985-86മുതൽ 1991-92വരെയുള്ള ഏഴു വർഷങ്ങളിൽ സർക്കാർസഹായത്തോടെ 4.33 ലക്ഷം വീടുകളാണ് പണിതത്. വർഷംതോറും ശരാശരി 61,878. സ്വകാര്യമേഖലയിൽ ശരാശരി 65,000 വീടുകൾ പണിതീരുന്നതായി കണക്കാക്കപ്പെട്ടിരിക്കുന്നു. ആകെ വർഷംതോറും ശരാശരി 1.2 ലക്ഷം വീടുകൾ (പു. 107). അതേസമയം 1991-92ൽ സർക്കാർസഹായത്തോടെ മാത്രം ചുരുങ്ങിയത് 1.35 ലക്ഷം വീടുകൾ പണിയേണ്ടസ്ഥാനത്ത് 45,831 വീടുകളാണ് പണിതീർത്തത് (പട്ടിക 9.37,പു. 107). 1990-91നെ അപേക്ഷിച്ച് പതിനായിരം വീടുകൾ കുറവാണിത്. നിറവേറ്റേണ്ട ലക്ഷ്യവും തീർത്തുംമോശമായ

നേട്ടങ്ങളും തമ്മിലുള്ള വർധിച്ചുവരുന്ന അന്തരം പരിഹരിക്കാൻ പ്രത്യേക നിർദേശങ്ങൾ ഒന്നുംതന്നെ *റെവ്യൂ* നൽകുന്നില്ല. 'നഗരചേരികളുടെ പരിസ്ഥിതി മെച്ചപ്പെടുത്തൽ' എന്ന ഒരു വിഷയം *റെവ്യൂ*വിൽ ഉണ്ട് (ചേരിനിർമാർജനം സാധ്യമല്ലെന്ന കണ്ടെത്തലാണോ ഈ പേരുമാറ്റത്തിന് ആധാരം!). ഇവിടെ *1991 റെവ്യൂ*വിലെ കണക്കുകൾ ആവർത്തിച്ചിരിക്കുന്നു. 4.5 ലക്ഷം വരുന്ന ചേരിനിവാസികളിൽ 2ലക്ഷംപേർകാണ് ഇതുവരെ ഈ ഇനത്തിലുള്ള പദ്ധതികളുടെ നേട്ടം അനുഭവിക്കാൻ കഴിഞ്ഞത്. ആളൊന്നുക്ക് 400 രൂപയാണ് ചെലവുചെയ്തിരിക്കുന്നത് ! (പു. 109).

## ദുർബലവിഭാഗങ്ങൾക്കുള്ള പ്രത്യേക പദ്ധതികൾ

*റെവ്യൂ*വിലെ പത്താം അധ്യായം ദുർബലവിഭാഗങ്ങൾക്കായി നടപ്പാക്കിയ പദ്ധതികളുടെ സ്ഥിതിവിവരക്കണക്കുകൾ നൽകുന്നു. ഈ സവിശേഷ മേഖലയുടെ പഠനം സാമൂഹ്യസേവനരംഗത്തെ നേട്ടങ്ങളെ വസ്തുനിഷ്ഠമായി വിലയിരുത്താൻ സഹായകമാണ്. ഐ. ആർ. ഡി. പി., ജവഹർ യോജന എന്നിങ്ങനെയുള്ള പദ്ധതികളുടെ ഫലങ്ങളെക്കുറിച്ചുള്ള വിവരങ്ങളും, വിവിധ ക്ഷേമപദ്ധതികൾ, ദലിത്-ആദിമനിവാസി വിഭാഗങ്ങൾക്കുവേണ്ടി നടപ്പാക്കിയ പ്രത്യേക പദ്ധതികൾ, ഭൂവിതരണം എന്നിവയെല്ലാം ഈ അധ്യായത്തിന്റെ വിഷയങ്ങളാകുന്നു. പൊതുവിൽ, ധാരാളം സ്ഥിതിവിവരക്കണക്കുകൾ നൽകുന്നുണ്ടെങ്കിലും ഒരു വിലയിരുത്തലിന് സഹായകരമായ രീതിയിലല്ല അവ ക്രമീകരിച്ചിരിക്കുന്നത്. ഈ പ്രത്യേക അധ്യായത്തിൽ അപ്രസക്തമായ കുറേ വിവരങ്ങൾ പരിശോധനയ്ക്ക് തടസ്സമാകുകയും ചെയ്യുന്നു. ഉദാഹരണത്തിന് ഗ്രാമീണ വികസന ബോർഡ് വഴി പണിത വിപണികൾ, ബസ്സ്റ്റാൻറുകൾ, ഓഫീസുകൾ എന്നിവയുടെ കണക്കുകൾ, പഞ്ചായത്തുകൾ ഈ രംഗങ്ങളിൽ ചെലവുചെയ്ത സംഖ്യ, പശ്ചിമഘട്ട വികസന പദ്ധതിയുടെ കണക്കുകൾ, എന്നിവയിൽ ദുർബലവിഭാഗങ്ങൾക്ക് പ്രത്യേകിച്ച് എന്തു ഗുണം ചെയ്തു എന്ന് വിവരിക്കുന്നതിനു പകരം മൊത്തത്തിലുള്ള കണക്കുകൾ മാത്രമാണ് നൽകുന്നത്. 'പട്ടികജാതികൾക്കുള്ള സ്പെഷ്യൽ കോംപൊണെൻറ് പ്ളാൻ', 'ഗോത്രവിഭാഗ സബ്പ്ളാൻ' എന്നിവയുടെ മൊത്തത്തിലുള്ള കണക്കുകൾ നൽകിയിട്ടുണ്ടെങ്കിലും വിവിധ വകുപ്പുകൾ ചെലവിടുന്ന സംഖ്യ മറ്റു പല അധ്യായങ്ങളിലായിട്ടാണ് നൽകിയിരിക്കുന്നത്. ഇതെല്ലാം ഒരേ അധ്യായത്തിൽ കൊടുക്കുന്നതായിരിക്കും ഗുണകരം. *റെവ്യൂ*വിൽ, '92-93ൽ സംസ്ഥാന പദ്ധതിമുടക്കിന്റെ 11.22 ശതമാനം (104.3കോടി രൂപ) ഈ രണ്ടു പദ്ധതികൾക്കായി ചെലവിടുമെന്ന് പറയുന്നുണ്ട് (പു. 124). എന്നാൽ മുൻവർഷങ്ങളിൽ എത്ര ചെലവിട്ടുവെന്നോ, അനുവദിച്ച തുകയിൽ ഇതെത്ര ശതമാനം വരുമെന്നോ പരിശോധിക്കാൻ *റെവ്യൂ* ശ്രമിക്കുന്നില്ല. വ്യവസായമേഖലയെ പരിശോധിക്കുന്ന ആറാം അധ്യായത്തിൽ ചെറുകിട വ്യവസായ വികസനത്തിന് ദലിത്, ആദിമനിവാസികളെ ലക്ഷ്യംവയ്ക്കുന്ന ഈ രണ്ടു പദ്ധതികളിലായി അനുവദിച്ച തുകയുടെ 72ഉം 36ഉം ശതമാനം മാത്രമേ ചെലവുചെയ്തിട്ടുള്ളൂ എന്ന് പറയുന്നുണ്ട് (പു. 60). വിവിധ മേഖലകളിലെ കണക്കുകൾ ശേഖരിച്ചാൽ ഈ പദ്ധതികളുടെ ഫലപ്രാപ്തിയും നടപ്പാക്കുന്നതിനുള്ള തടസ്സങ്ങളും മനസ്സിലാക്കാൻ കഴിയും. സംസ്ഥാനപദ്ധതിയിൽനിന്നുള്ള സംഖ്യകൂടാതെ ഈ പദ്ധതികൾക്ക് കേന്ദ്രസർകാർ നൽകുന്ന ധനസഹായം മറ്റ് ആവശ്യങ്ങൾക്കായി വകമാറി ചെലവുചെയ്യുന്നു എന്ന ആരോപണം പല

പ്പോഴായി ഉയർന്നുവന്നിരിക്കുന്ന സ്ഥിതിക്ക് ഇത്തരത്തിലുള്ള കണക്കുകൾ ശേഖരിച്ചുനൽകാൻ ആസൂത്രണവകുപ്പ് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

ദാരിദ്ര്യരേഖയ്ക്കു കീഴെയുള്ള വരുടെ ജില്ലതിരിച്ചുള്ള കണക്കുകൾ പട്ടിക 10.3ൽ (പു. 113) നൽകിയിരിക്കുന്നു. ആകെ 17.86 ലക്ഷം കുടുംബങ്ങളാണ് ദാരിദ്ര്യരേഖയ്ക്കു കീഴെയുള്ളതായി കണക്കാക്കിയിരിക്കുന്നത്. മൊത്തം ജനസംഖ്യയിൽ 6.16 ശതമാനം മാത്രം! ജില്ലാജനസംഖ്യയിൽ 7.9 ശതമാനം 'ദരിദ്രർ' ഉള്ള കൊല്ലംജില്ലയാണ് ഏറ്റവും താഴെ (വയനാട് 7.7 ശതമാനം, ഇടുക്കി 7.1 ശതമാനം). 4.3 ശതമാനം മാത്രം 'ദരിദ്ര'രുള്ള എറണാകുളംജില്ല മുന്നിട്ടുനിൽക്കുന്നു. പട്ടിക നൽകുന്ന വിവരമനുസരിച്ച് ആകെ ദരിദ്രരിൽ ദലിത്, ആദിമനിവാസികൾ 11 ശതമാനത്തോളംവരും. ഇത് ഏറെക്കുറെ അവരുടെ ജനസംഖ്യയ്ക്ക് ആനുപാതികമാണ് അഥവാ പൊതുദാരിദ്ര്യ നിലവാരമേ ഇവർകിടയിലും ഉള്ളൂ. എന്നാൽ ദാരിദ്ര്യ പരിശോധനയ്ക്ക് സ്വീകരിച്ച മാനദണ്ഡം ഒട്ടും തന്നെ ശാസ്ത്രീയമല്ല എന്നതാണ് വസ്തുത. വാർഷികവരുമാനം 11,000 രുപയ്ക്ക് താഴെവരുന്ന കുടുംബങ്ങളെയാണ് ദരിദ്രരായി പരിഗണിച്ചിരിക്കുന്നത്. *റെവ്യൂവിലെ*തന്നെ കൂലിയെക്കുറിച്ചുള്ള കണക്കുകൾവച്ച് പരിശോധിച്ചാൽ ശരാശരി കൂലിത്തൊഴിലാളികുടുംബം ഈ മാനദണ്ഡം കവച്ചുവയ്ക്കും! ദലിത്, ആദിമനിവാസികൾക്കിടയിലെ ദരിദ്രരെക്കുറിച്ചുള്ള കണക്കുകളും വിശ്വസനീയമല്ല. കേരളത്തിലെ എല്ലാ പഞ്ചായത്തുകളിലുമായി 10,000 വീടുകൾ സർവ്വേചെയ്ത *ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ ആരോഗ്യ സർവേ* കണക്കുകൾ അനുസരിച്ച് വിവരങ്ങൾ ശേഖരിച്ച ആകെ ദലിത്, ആദിമനിവാസികളിൽ 86 ശതമാനവും ദരിദ്രവിഭാഗങ്ങളിൽപെടുന്നു. മൊത്തം സർവേചെയ്തവരിൽ 23 ശതമാനം ദരിദ്രരും ഇവർ തന്നെ. ദാരിദ്ര്യത്തിൽ തൊട്ടടുത്ത് നിൽക്കുന്നത് മുസ്ലീങ്ങളാണ് - 58 ശതമാനം. ദുർബലവിഭാഗങ്ങളുടെ യഥാർഥ ദാരിദ്ര്യം അളക്കാൻ മെച്ചപ്പെട്ട പഠനരീതികൾ പ്രയോഗിക്കേണ്ടതിൻെറയും ജാതി/മതവിഭാഗങ്ങൾ തരംതിരിച്ച് വിവരങ്ങൾ ശേഖരിക്കേണ്ടതിൻെറയും പ്രാധാന്യമാണ് ഇതെല്ലാം ചൂണ്ടിക്കാട്ടുന്നത്.

ദാരിദ്ര്യരേഖയെക്കുറിച്ചുള്ള കണക്കുകളുടെ അടിസ്ഥാനത്തിൽ തീവ്ര ദാരിദ്ര്യം അനുഭവിക്കുന്ന കുടുംബങ്ങൾക്ക് (വാർഷികവരുമാനം 6000 രൂപയ്ക്കുതാഴെ) മുൻഗണന നൽകിക്കൊണ്ടും, അതിൽതന്നെ 50 ശതമാനം ദലിത്, ആദിമനിവാസി കുടുംബങ്ങൾക്കും 40 ശതമാനം സ്ത്രീകൾക്കും നൽകിക്കൊണ്ടുമാണ് ഐ. ആർ. ഡി. പി. നടപ്പാക്കേണ്ടത്. പട്ടിക 10.4ൽ (പു.114) 1990-91, 1991-92ൻെറ ഫലങ്ങൾ നൽകുന്നു. 1990-91ൽ ഈ മാനദണ്ഡങ്ങൾ ഏറെക്കുറെ പാലിക്കപ്പെട്ടിട്ടുണ്ട്. പക്ഷേ 1991-92ൽ ആകെ സഹായം ലഭിച്ച കുടുംബങ്ങളിൽ ദലിത്, ആദിമനിവാസി കുടുംബങ്ങൾ 46.6 ശതമാനമേ വരൂ (സ്ത്രീകളുടെ കാര്യത്തിൽ ഇരുവർഷങ്ങളിലും ഈ മാനദണ്ഡം പാലിക്കപ്പെട്ടിട്ടുണ്ട്.)

മിച്ചഭൂമി വിതരണത്തിലും അംഗീകൃത മാനദണ്ഡങ്ങൾ പാലിക്കപ്പെടുന്നില്ല. ലക്ഷ്യവും നേട്ടവും തമ്മിലുള്ള അന്തരം വർധിച്ചുവരുന്നുമുണ്ട്. 1989-90ൽ 1000 ഏക്കർ ഭൂമി വിതരണം ചെയ്യണമെന്ന് തീരുമാനിച്ചിരുന്നുവെങ്കിലും വിതരണം ചെയ്തത് 705 ഏക്കർ മാത്രം (30ശതമാനം കുറവ്). 1991-92ൽ 2600 ഏക്കർ വിതരണം ചെയ്യേണ്ട സ്ഥാനത്ത് നൽകിയത് 640 ഏക്കർ, കുറവ് 75 ശതമാനം (പട്ടിക

10.5, പു.115). ദലിത്, ആദിമനിവാസികൾക്ക് മിച്ചഭൂമിവിതരണത്തിൽ 50 ശതമാനം ലഭിക്കേണ്ട സ്ഥാനത്ത്, '89-90ൽ 50.9 ശതമാനം, '90-91ൽ 48.8 ശതമാനം, '91-92ൽ 47.3 ശതമാനം ഭൂമിയാണ് ലഭിച്ചിട്ടുള്ളത്. മിച്ചഭൂമി ലഭിച്ചവർകുള്ള ധനസഹായത്തിൽ ഈ വർഷങ്ങളിൽ യഥാക്രമം 48.8 ശതമാനം, 47.3 ശതമാനം, 44.4 ശതമാനം എന്നീ കണക്കിലാണ് ഇവർക് വിതരണം ചെയ്തിട്ടുള്ളത് (പട്ടിക 10.6, പു.115). 1966-67ലെ ഭൂപരിഷ്കരണ സർവേ പ്രകാരം 10ലക്ഷം ഏക്കർ മിച്ചഭൂമിയുണ്ടെന്നു കണക്കാക്കിയിരുന്നു. 1992വരെ ഇതിൽ 93,654 ഏക്കർ ഭൂമി മാത്രമാണ് സർകാർ ഏറ്റെടുത്തത്. 63,764 ഏക്കർ ഭൂമി വിതരണംചെയ്തു (അനുബന്ധം 10.2, പു. 259). ഇതിൽ ദലിത്, ആദിമനിവാസി വിഭാഗങ്ങൾക്ക് ലഭിച്ചത് 30,106 ഏക്കർ, അതായത് 47.2 ശതമാനം (അനുബന്ധം 10.3, പു. 260). എന്നിട്ടും മിച്ചഭൂമിവിതരണത്തിലെ മുഖ്യനേട്ടം ദലിത്, ആദിമനിവാസി വിഭാഗങ്ങളാണ് അനുഭവിച്ചതെന്ന് പറയാൻ *റെവ്യൂ* തയ്യാറാക്കിയവർക് ഒരു മടിയുമില്ല. കേരളത്തിൽ നടപ്പാക്കിയ ഭൂപരിഷ്കരണം യഥാർഥ ഉൽപാദകരായിരുന്ന ഈ വിഭാഗങ്ങളെ കൃഷിഭൂമിയിൽനിന്ന് അകറ്റി എന്നത് ഇന്ന് അംഗീകരിക്കപ്പെട്ടിട്ടുണ്ട്. മിച്ചഭൂമിവിതരണത്തിലും ദാരിദ്ര്യനിർമാർജന പ്രവർത്തനങ്ങളിലും ജാതിവിവേചനം തുടരുന്നുവെന്നാണ് *റെവ്യൂ*വിലൂടെ വെളിപ്പെടുന്നത്.

ജാതീയ അസമത്വങ്ങൾ നീക്കം ചെയ്യുന്നതിന് നടപ്പാക്കുന്ന സംവരണത്തിൻെറ കാര്യമോ? വിദ്യാഭ്യാസരംഗത്തെ പ്രശ്നങ്ങൾ നേരത്തേ പരിശോധിച്ചിരുന്നല്ലോ. അദ്ധ്യാപകരുടെ കാര്യത്തിൽ, എൽ.പി. വിഭാഗത്തിൽ 4.1 ശതമാനം, യു. പി. വിഭാഗത്തിൽ 3.6 ശതമാനം, ഹൈസ്കൂൾ വിഭാഗത്തിൽ 2.62 ശതമാനം എന്ന തോതിലാണ് ദലിത്, ആദിമ

നിവാസി വിഭാഗങ്ങളുടെ പ്രാതിനിധ്യം (പു. 93). എൻജിനീയറിംഗ് കോളേജ് അദ്ധ്യാപകരിൽ ഒരാളുപോലുമില്ല. പോളി ടെക്നിക്കുകളിൽ 5.8 ശതമാനവും, സാങ്കേതിക ഹൈസ്കൂളുകളിൽ 6.6 ശത മാനവും ദലിത്, ആദിവാസി അദ്ധ്യാപ കരുണ്ട് (അനുബന്ധം 9.9, പു. 251). മറ്റു കോളേജുകളിലെ അദ്ധ്യാപകരുടെ എണ്ണം പട്ടിക 9.8ൽ നൽകിയിട്ടുണ്ടെങ്കിലും ദലി ത്, ആദിമനിവാസി പ്രാതിനിധ്യത്തെ ക്കുറിച്ച് ഒന്നും അറിയിക്കുന്നില്ല. സർക്കാർ രംഗത്ത് ഗസറ്റഡ് റാങ്കിൽ 10.05 ശത മാനം, ലാസ്റ്റ് ഗ്രേഡിൽ 14.17 ശത മാനം, ലാസ്റ്റ് ഗ്രേഡ് ഒഴികെയുള്ള എൻ. ജി. ഒ. തസ്തികകളിൽ 9.2 ശതമാനം എന്ന തോതിൽ ഇവർക്ക് ഉദ്യോഗം ലഭിച്ചി രിക്കുന്നു (10.47 പു. 124). അംബേ ദ്കറുടെ ജൻമശതാബ്ധി ആഘോഷ ങ്ങളുടെ ഭാഗമായി സംവരണക്വോട്ട നിക ത്താൻ ഊർജിതശ്രമങ്ങൾ നടന്നതിനുശേ ഷവും ഈ ശോചനീയമായ അവസ്ഥ തുടരുന്നു എന്നത് ശ്രദ്ധിക്കുക. നിയമസ ഭയുടെ "പട്ടികജാതി-പട്ടികവർഗ ക്ഷേമ സമിതി" പൊതുമേഖലാ സ്ഥാപന ങ്ങളിൽ സംവരണം നിറവേറ്റിയതിനെ ക്കുറിച്ച് നടത്തിയ പഠനത്തിൻെറ വിവര ങ്ങൾകൂടി പരിഗണിക്കുമ്പോൾ 'ദുർബല' വിഭാഗങ്ങൾ വികസനത്തിൻെറ ഇര കളായി തുടരുന്നു എന്നേ മനസ്സിലാക്കാൻ കഴിയൂ. സംവരണാനുകൂല്യം ലഭിക്കുന്ന ഇതര ജാതികളുടെ കണക്കുകൾ ഒന്നും തന്നെ *റെവ്യൂ* നൽകാത്തത് ഉടനടി നിക ത്തേണ്ട ഒരു കുറവാണ്. പട്ടികജാതി-പട്ടികവർഗ ലിസ്റ്റിൽ പെടുത്താത്ത തുകൊണ്ട് അവഗണിക്കപ്പെടുന്ന മതം മാറിയ ദലിതുകളുടെ ശോചനീയസ്ഥിതി യും, അവർണജാതികളുടെ പിന്നോക്കാ വസ്ഥയും ഒഴിച്ചുനിർത്തിക്കൊണ്ട് സാമൂഹ്യസേവനരംഗത്തെ വിലയി രുത്താൻ കഴിയില്ലല്ലോ. *റെവ്യൂവിൽ* പല യിടങ്ങളിലായി ചിതറിക്കിടക്കുന്ന വിവ രങ്ങളും പുതിയ വിവരങ്ങളും (ഉദാ. നിയ മസഭാ സമിതി പഠനങ്ങൾ) ഉൾപ്പെടുത്തി സ്ത്രീകൾ, ദലിത്, ആദിമനിവാസി വിഭാഗ ങ്ങൾ, സംവരണം ലഭിക്കുന്ന ഇതര ജാതി കൾ എന്നിങ്ങനെ തരംതിരിച്ചു പത്താം അദ്ധ്യായം പുനഃസംവിധാനം ചെയ്യേണ്ടത് ഏറെ ആവശ്യമാണ്.

സാമൂഹ്യസേവനത്തിന് നൽകിയ 'ഏകപക്ഷീയമായ' ഊന്നലിനെക്കുറിച്ചുള്ള വിലയിരുത്തൽ അസ്ഥാനത്താണെന്ന് ഇതെല്ലാം കാണിക്കുന്നു. തീവ്രമായ അസമാനതകൾ - ജാതി/മത വിഭാഗങ്ങൾ, ദരിദ്ര/സമ്പന്നവിഭാഗങ്ങൾ, വികസിത/അ വികസിതപ്രദേശങ്ങൾ - നിലനിൽക്കു മ്പോൾ, പലരംഗങ്ങളിലും ഗുണനി ലവാരം തകരുമ്പോൾ, ഇങ്ങനെ വിലയി രുത്തുന്നത് കടുത്ത ജനവിരോധത്തെ മാത്രമേ പ്രതിഫലിപ്പിക്കുന്നുള്ളൂ. വരും വർഷങ്ങളിൽ, നിലവിലുള്ള കുറവുകൾ നികത്താനും നിലവാരം നിലനിർ ത്താനുംതന്നെ സാമൂഹ്യസേവനമേ ഖലയ്ക്ക് പ്രത്യേക പരിഗണന നൽകിയേ പറ്റൂ എന്നാണ് *റെവ്യൂ*തന്നെ തെളിയിക്കു ന്നത്. ഒരുദാഹരണംകൂടി നൽകി ഈ വിശകലനക്കുറിപ്പ് അവസാനിപ്പിക്കാം. വിവിധ പെൻഷൻപദ്ധതികൾ അറുപതുവ യസ്സിനുമേൽവരുന്ന ജനസംഖ്യയിൽ 20.4 ശതമാനത്തെ ചെറിയ അളവിൽ സഹായി ക്കുന്നുണ്ട്. എന്നാൽ 1981ൽ തന്നെ ഈ പ്രായത്തിൽ വരുന്നവർ കേരളത്തിലെ ആകെ ജനസംഖ്യയുടെ 7.55 ശതമാനമാ യിരുന്നു. മൊത്തം ഇന്ത്യയിൽ 6.27 ശത മാനവും. 2001 ആകുമ്പോഴേക്കും അഖി ലേന്ത്യാ ശരാശരി 8 ശതമാനമാകുമ്പോൾ കേരളത്തിൽ 10.2 ശതമാനമായിരിക്കും (പു.119). പെൻഷൻ പദ്ധതികളും വിവിധ സാമൂഹ്യക്ഷേമപദ്ധതികളും കുറേക്കൂടി വിപുലമാക്കാനാണ് ഇത് ആവശ്യപ്പെടു ന്നത്. ഇത് *റെവ്യൂ* അംഗീകരിക്കുന്നു. പക്ഷേ പട്ടിക 10.10ൽ (പു.119) വിവിധ പെൻഷൻപദ്ധതികളുടെ വിവരങ്ങൾ നൽ കിയിരിക്കുന്നതിൽനിന്ന് ആകെയുള്ള 25

പദ്ധതികളിൽ വെറും എട്ടെണ്ണത്തിനു മാത്രമേ 1992ൽ പണം ചെലവിട്ടിട്ടുള്ളൂ എന്ന് കാണാൻ കഴിയും. കാർഷികത്തൊഴിലാളിപ്പെൻഷൻ, വികലാംഗപ്പെൻഷൻ, കുഷ്ഠരോഗി/കാൻസർ രോഗികൾക്കുള്ള സഹായം എന്നിവയ്ക്ക് ചെലവിട്ട സംഖ്യ മുൻവർഷത്തെ അപേക്ഷിച്ച് കുറഞ്ഞിരിക്കുന്നു. യാഥാർഥ്യവും അവകാശവാദവും തമ്മിലുള്ള ഈ അന്തരം വിശദീകരിക്കുകയും പരിഹരിക്കുകയും വേണം. ■

## പത്രാധിപത്തീർപ്പും പഴമയ്ക്കു സ്തുതിയും

*കേരളപഠനങ്ങൾ* കണ്ടു. *തീർപ്പുകളുടേതല്ല, തേടലുകളുടേതാണ് ഈ കാലം* എന്ന തീർപ്പിൽ ഒളിഞ്ഞിരിക്കുന്ന പത്രാധിപ-ദൗർബല്യങ്ങൾ ഊഹിക്കാവുന്നതേയുള്ളൂ.

സർപക്കാവിനെ പരിസ്ഥിതിസംരക്ഷണത്തിൻെറ ദൃഷ്ടാന്തമോ പ്രതീകമോ ഒക്കെയായി ചിത്രീകരിക്കാനുള്ള എസ്. രാജുവിൻെറ ശ്രമം പഴമയുടെ ആദർശവൽക്കരണം തന്നെയാണ്. *പഴമയ്ക്കു സ്തുതിപാടാൻ വേണ്ടിയല്ലെന്ന്* മുൻകൂർ ജാമ്യമെടുത്തതുകൊണ്ടായില്ല. *നിലവിലുണ്ടായിരുന്ന സാമൂഹ്യ-പാരിസ്ഥിതിക വ്യവസ്ഥയെ സംരക്ഷിക്കുന്നതിൽ സുപ്രധാന പ്രായോഗിക പങ്ക് ഇവയ്ക്കുണ്ടായിരുന്നുവെന്ന്* സർപക്കാവുകളെപ്പറ്റി ഊന്നിപ്പറയുന്നത് സംരക്ഷണത്തിൻെറ മറവിലും പുറകിലുമുള്ള കടന്നാക്രമണങ്ങൾ മൂടിവയ്ക്കാനേ സഹായകമാവൂ.

കൃഷിപ്രധാനമായ ഒരു പുതിയ സാമൂഹികവ്യവസ്ഥ, അന്നു നിലവിലുണ്ടായിരുന്ന പാരിസ്ഥിതികവ്യവസ്ഥയെ തകിടംമറിച്ചതിൻെറ പ്രത്യാഘാതങ്ങൾ മറച്ചുപിടിക്കാനുള്ള ദുർബലമായ സാന്ത്വനം മാത്രമാണ് സർപക്കാവുകൾ. അവ പരിസ്ഥിതിസംരക്ഷണമോ സന്തുലനമോ സാക്ഷ്യപ്പെടുത്തുന്നു എന്നു പറയുന്നത് നാണയത്തിൻെറ മറ്റേവശം കാണാതിരിക്കലാണ്. ഇടുങ്ങിയ അഭയാർഥിക്യാമ്പുകളാണവ. കയ്യേറ്റം സർപങ്ങൾക്കു നേരെ ആയിരുന്നില്ല; അവയുടെ ആവാസവ്യവസ്ഥയ്ക്കു നേരെ ആയിരുന്നു. അതുകൊണ്ടുതന്നെ അവയെ പുനരധിവസിപ്പിക്കേണ്ടത് കയ്യേറ്റക്കാരുടെ ഉത്തരവാദിത്വമായി എന്നേയുള്ളൂ. പദ്ധതിപ്രദേശങ്ങളിൽനിന്ന് അവിടത്തെ ആദിമനിവാസികളെ ആട്ടിയോടിച്ച് സൗകര്യം പോലെ മറ്റെവിടെയെങ്കിലും കുടിയിരുത്തുന്നതിൽ ആരോപിക്കാവുന്ന ഔദാര്യവും സംരക്ഷണവും മാത്രമേ സർപക്കാവുകളിലും ആരോപിക്കാൻ കഴിയൂ.

*ജൈവാധിഷ്ഠിത സമത്വമാണ് പാരിസ്ഥിതിക ചിന്തയുടെ കേന്ദ്രബിന്ദു* എന്ന നിരീക്ഷണവും കാതലായ കാര്യം മറച്ചുവയ്ക്കുകയാണു ചെയ്യുന്നത്. ജൈവാജൈവപ്രകൃതിയുമായുള്ള മാനുഷികബന്ധങ്ങൾ നിർണയിക്കുന്നതിൽ മനുഷ്യരും മനുഷ്യരും തമ്മിലുള്ള ബന്ധമാണ് പ്രധാനം. അതിനാൽ മാനുഷികമായ സമത്വബോധവും അതിലൂടെ മനുഷ്യരാശിയുടെ നിലനിൽപുമാണ് പാരിസ്ഥിതിക ചിന്തയുടെ അടിസ്ഥാനമായി പരിഗണിക്കേണ്ടത്. മനുഷ്യരിൽ തന്നെയുള്ള വിരുദ്ധതാൽപര്യഗ്രൂപ്പുകളുമായി ബന്ധമില്ലാത്ത രീതിയിൽ പാരിസ്ഥിതിക ചിന്തയെ *ജൈവാധിഷ്ഠിത സമത്വത്തിൽ* കെട്ടിയിടുന്നത് പ്രശ്നത്തെ നിഗൂഢവൽക്കരിക്കലാണ്. *ജൈവാ*

*ധിഷ്ഠിത സമത്വം* എന്ന പരികൽപന സാമൂഹികസമത്വം എന്ന ആശയത്തെ ഗോപനം ചെയ്യാനും മനുഷ്യരെ വെറും ജൈവാസ്തിത്വമായി തരംതാഴ്ത്തിക്കാണാനുമാണ് ഇടവരുത്തുക.

*3.7.1993* ***എ. കെ. രവീന്ദ്രൻ***

## *സർപവും ബ്രാഹ്മണ്യവും*

സർപസംജ്ഞയെക്കുറിച്ചുള്ള എസ്. രാജുവിന്റെ പഠനം (ലക്കം 1) അതുന്നയിക്കുന്ന ചോദ്യത്തിന്റെ - *മനുഷ്യരെയും പാമ്പുകളേയും ബന്ധിപ്പിക്കുന്ന ആഖ്യായികകൾ അധികാരവിന്യാസത്തിന്റെ ഭാഗമായി മൂല്യങ്ങളേയും വഴക്കങ്ങളേയും സാമൂഹ്യാചാരങ്ങളേയും ഘടനചേർക്കുകയും അഴിച്ചുപണിയുകയും ചെയ്തതെങ്ങനെ?* (പു.7) - തന്നെ നല്ലൊരു ഉദാഹരണമായി തോന്നി. ആഖ്യായികകൾ മനുഷ്യനിർമിതവും, ചരിത്രപരവും സാമൂഹ്യപരവുമായ ചുറ്റുപാടുകൾക്കനുസരിച്ച് മാറുന്നവയുമാണെങ്കിൽ അധികാരം കൈയാളിയവരുടെ/കൈയാളാവുന്നവരുടെ താൽപര്യങ്ങൾ തന്നെയാണ് ഇവയുടെ നിർമിതിയിലും, പുനഃഘടനയിലും നിർണായകമാവുന്നത്. സർപസംജ്ഞയും, മനുഷ്യരും സർപങ്ങളും തമ്മിലുള്ള ബന്ധങ്ങൾ (അവകാശബാധ്യതകളുടെ വ്യവസ്ഥ) നിർവചിക്കുന്ന ഐതിഹ്യവും, 'അടിപ്പെടുത്തുന്നവനും അടിപ്പെട്ടവനും' എന്ന നിലയ്ക്കല്ലാതെ പ്രത്യക്ഷ സഹവർതിത്വത്തിന്റെ മനോഭാവം പ്രകടിപ്പിക്കുന്നുവെങ്കിൽ സഹവാസത്തിന്റെയും സാംസ്കാരികാഗിരണത്തിന്റെയും ഉപാധികളിലൂടെ നിലനിന്ന ഒരു അധികാരഘടനയുടെയും അതിന്റെ പ്രത്യയശാസ്ത്രത്തിന്റെയും സവിശേഷരീതികളുടെ അനാവരണമാണ് പ്രസക്തമാകുന്നത്. ഏകദൈവവിശ്വാസത്തിന്റെ 'ശത്രു-മിത്രം', 'ചെകുത്താൻ-ദൈവം' എന്നിങ്ങനെയുള്ള പരസ്പരവിരുദ്ധങ്ങളായ ദ്വയങ്ങളല്ല ഈ അധികാരഘടനയുടെയും അത് സൃഷ്ടിച്ച, അതിനെ നിലനിർത്തിയ, പ്രത്യയശാസ്ത്രത്തിന്റെയും മനോഭാവം. പക്ഷേ ഏതൊരു അധികാരഘടനയിലും അടിപ്പെടുത്തുന്നവനും അടിപ്പെട്ടവനും ഉണ്ടെന്ന വസ്തുതയുടെ നിഷേധമാകുന്നില്ല ഇത്. 'സഹവാസ' ആഖ്യായികകളിലൂടെ ഈ സത്യം എങ്ങനെ മറയ്ക്കപ്പെട്ടു എന്നതാണ് പ്രധാനം.

സർപ ഐതിഹ്യം നോക്കുക. കേരളത്തിലേക്കു കുടിയേറാൻ ശ്രമിച്ച 'മനുഷ്യരെ' 'നാഗങ്ങൾ' ചെറുക്കുന്നു. 'ജനക'നായ പരശുരാമൻ തർകം 'തീർതു'. മനുഷ്യരും സർപങ്ങളും 'യോജിച്ച്' ഒരു തീരുമാനത്തിലെത്തി, ഉള്ളഭൂമി പങ്കുവച്ചെടുക്കുന്നു. മനുഷ്യർക് വീടും വളപ്പും. അതുവരെ കേരളഭൂമിയിൽ വസിച്ചിരുന്ന സർപങ്ങൾക്ക് വളപ്പിന്റെ ഒരു മൂലയിൽ സ്വൈര്യവിഹാരംനടത്താൻ അൽപം ഇടവും. പരശുരാമന്റെ തീർപ് 'മനുഷ്യർ'ക് ഏറെ ഗുണംചെയ്തതിൽ മനുഷ്യരായ എല്ലാവർകും സമാശ്വസിക്കാം.

മൂലയിൽ ഒതുങ്ങിപ്പോയ സർപങ്ങളോ? 'നാഗം' സർപാരാധനയോ സർപഗോത്രച്ചിഹ്നമോ ഉള്ള കാനനവാസികളുടെ വംശനാമമാണെന്ന് വിശ്വസനീയമാംവിധം വാദിക്കപ്പെട്ടിട്ടുണ്ട് (പു. 8) എന്ന് രാജു സമ്മതിക്കുന്നു. അപ്പോൾ കുടിയേറ്റത്തോടുള്ള എതിർപും പിന്നീടുണ്ടായ തീർപും മനുഷ്യർകിടയിലെ സംഘർഷത്തിന്റെ വിഷയമാണ്. ഇതിൽ നേടിയവർ സചേതനരായ മനുഷ്യരുടെ പദവിയും ഭൂമിയും സ്വയം അവകാശപ്പെടുമ്പോൾ പരാജിതരെ ഭൂമിശാസ്ത്രപരമായി മൂലയിൽ ഒതുക്കുകമാത്രമല്ല ചെയ്തത്, അവരുടെ മനുഷ്യാവസ്ഥയെത്തന്നെ നിഷേധിക്കയാണ്. ആ നിഷേധത്തിലൂടെയാണ് ആരാധ്യമായ സർപത്തിന്റെ പുതിയ സംജ്ഞ, ബ്രാഹ്മണ്യ സംജ്ഞ, ഉടലെടുക്കുന്നത്. അഥവാ

ബ്രാഹ്മണ്യത്തിൻെറ ബഹുദൈവക്രമത്തിൽ സ്ഥാനം പിടിക്കുന്ന നാഗം പരസ്പര സാംസ്കാരികാഗിരണത്തിൻെറയും സഹവർത്തിത്വത്തിൻെറയും ചിഹ്നമല്ല, പുതിയ ആധിപത്യക്രമത്തിനുള്ളിൽ കീഴടക്കപ്പെട്ടതിൻെറ സൂചകമാണ്. ബ്രാഹ്മണ്യത്തിൻെറ തട്ടുതിരിച്ചുള്ള സാമൂഹ്യക്രമം ഇവിടെയും വ്യാപിക്കുന്നതിലൂടെ മനുഷ്യരുടെ ലോകത്തുള്ള ജാതിവ്യവസ്ഥ സർപവംശത്തിലും എത്തുന്നു. തിരിച്ച് അത് മനുഷ്യരുടെ ലോകത്തുള്ള ജാതിഘടനയുടെ പുനരുൽപാദനത്തിൽ സജീവഘടകമായിത്തീരുകയും ചെയ്യുന്നു.

കീഴ്പെടുത്തപ്പെട്ടവരുടെ ചിഹ്നങ്ങളെയും ആചാരവിശ്വാസങ്ങളെയും പുതിയ ഉള്ളടക്കത്തോടെ ആഗിരണം ചെയ്യുന്നതിലൂടെ ആധിപത്യം സ്ഥാപിക്കുകയും നിലനിർത്തുകയും ചെയ്യുന്ന ബ്രാഹ്മണ്യസമീപനത്തെ വിമർശനവിധേയമാക്കാത്തതുമൂലം രാജു ബ്രാഹ്മണ്യ ആഖ്യായികകൾ പുനരുൽപാദിപ്പിക്കുക മാത്രമേ ചെയ്യുന്നുള്ളൂ. *പന്തികൾക്കിടയിൽ പക്ഷഭേദം* ഉണ്ടെന്ന സത്യം പോലും ഈ പുനരുൽപാദനധർമത്തിൽനിന്ന് രക്ഷപ്പെടുത്തുന്നില്ല. സർപപൂജ, ഒഴിപ്പിക്കൽ എന്നിങ്ങനെ നാഗാരാധനയിൽ വ്യത്യസ്തധർമങ്ങൾ നിർവഹിച്ചുപോന്ന വിവിധ ജാതികൾക്ക് ലഭിച്ചിരുന്ന സാമൂഹ്യപദവിയിലെ അന്തരം വിശദീകരിക്കാൻ ശ്രമിക്കുന്ന രാജുവിന് സർപസംജ്ഞ *എല്ലാവരും **പൊതുവിൽ പങ്കുകൊണ്ടിരുന്ന** പ്രമേയങ്ങളെയും അർഥസൂചനകളെയും* (പു.21) ആണ് പ്രതിനിധീകരിക്കുന്നത്.

സർപസംജ്ഞയുടെ നിർമിതിയിൽതന്നെ സാമൂഹ്യപദവിയും അകലങ്ങളും അടങ്ങിയിരിക്കുന്നുവെന്ന വസ്തുത അവഗണിക്കുന്നതിലൂടെ തുടർന്നുള്ള അന്വേഷണം *പ്രത്യേക വ്യക്തികളും സംഘങ്ങളും സ്വാംശീകരിച്ചുപോന്ന വ്യത്യസ്തരീതികളിലേക്കു*(പു. 21) ചുരുങ്ങുന്നു. ഇവിടെ, വിവിധ ജാതികളുടെ വ്യത്യസ്ത സ്വാംശീകരണ രീതികൾ ബ്രാഹ്മണ്യസൃഷ്ടമായ സർപസംജ്ഞയുടെ ജാതീയ സ്വഭാവംമൂലം മുൻകൂട്ടി നിശ്ചയിക്കപ്പെട്ടിരിക്കുന്നു എന്ന പ്രശ്നം, ഇതിലോരോരുത്തരുടേയും കഴിവിൻെറ ഏറ്റക്കുറച്ചിലുകളെക്കുറിച്ചുള്ള അന്വേഷണത്തിൽ മുങ്ങിപ്പോകുന്നു (*ചില ജനവിഭാഗങ്ങൾ മറ്റുള്ളവയെക്കാൾ ഫലപ്രദമായ രീതിയിൽ സർപസംജ്ഞയെ സ്വായത്തമാക്കിയതെങ്ങനെയെന്ന* ചോദ്യം ഇവിടെ പ്രസക്തമാണ്. പു. 25). ബ്രാഹ്മണ്യസൃഷ്ടമായ ജാതിവ്യവസ്ഥ പണിതുയർത്തിയ സാമൂഹിക ഉച്ചനീചത്വങ്ങളും പദവിവ്യത്യാസങ്ങളും (സർപസംജ്ഞയിൽ മനുഷ്യരും ഇഴജന്തുവും) പ്രഥമസ്ഥാനത്തുനിന്ന് മാറ്റിനിർത്തി, ആരാധനാമൂർത്തിയിൽനിന്ന് ഓരോരുത്തർക്കുമുള്ള സാമീപ്യ-ദൂരങ്ങൾ (ഇതിന് അവരുതന്നെയാണ് ഉത്തരവാദികൾ എന്ന് സൂചന) സാമൂഹികപദവികളുടെ വ്യത്യാസങ്ങൾക്ക് കാരണമായി കാണുകയും ചെയ്യുന്നു. പരിസ്ഥിതിചിന്തകൾക്കും ബ്രാഹ്മണ്യചിന്ത അടിത്തറയാക്കാൻ രാജു തിടുക്കംകൂട്ടുന്നുണ്ട്. *എല്ലാ ജീവജാലങ്ങൾക്കും ജീവിക്കാനുള്ള അവകാശ*മാണത്രെ സർപക്കാവിൻെറ പുരാവൃത്തം പ്രതിനിധീകരിക്കുന്നത്. ജൈവമണ്ഡലത്തിലെ പരസ്പരാശ്രിതത്വം സൂക്ഷ്മപരിശോധന ആവശ്യപ്പെടുന്ന വിഷയമാണ്. സർപക്കാവുകൾ സൂചിപ്പിക്കുന്ന നിശ്ചിത അതിർത്തികൾ ആശ്രിതത്വത്തിൻെറ ആധിപത്യ-വിധേയത്വബന്ധങ്ങളെക്കൂടി സൂചിപ്പിക്കുന്നുണ്ട്. *ഓരോന്നിനും അതിൻെറ ഇടം* എന്ന് പറയുമ്പോൾ *ഇടം* നിശ്ചയിക്കുന്നത് മനുഷ്യരും അവരുടെ സാമൂഹികബന്ധങ്ങളും ആണെന്ന വസ്തുത മറന്നുകൂടാ. കൊടുംവനങ്ങളിൽനിന്ന് സ്ഥിരകൃഷിയിലേക്കുള്ള (വളപ്പും കാവും) മാറ്റത്തിൽ, പ്രകൃതിയും

മനുഷ്യനും തമ്മിലുള്ള ബന്ധങ്ങളും മനുഷ്യരും മനുഷ്യരും തമ്മിലുള്ള ബന്ധങ്ങളും മാറ്റപ്പെട്ടു - പുതിയ പരിസ്ഥിതി പുതിയ ആധിപത്യശക്തിയുടെ താൽപര്യാനുസരണം രൂപപ്പെട്ടപ്പോൾ അതിനെ നീതീകരിക്കുന്ന പുരാവൃത്തവും ആവശ്യമാകുന്നു. ഇതിൽ കൊടുംവനത്തിൽനിന്ന് കാവിലേക്ക് തങ്ങളെ ഒതുക്കിയ ബ്രാഹ്മണ്യാധിപത്യത്തോടല്ല സർപത്തിന് വിരോധം. സാമൂഹികബന്ധങ്ങളുടെ ഇരയായ ദരിദ്രസ്ത്രീ പെറുക്കുന്ന ചുള്ളിക്കമ്പാണ് പ്രശ്നം. ഭരിക്കുന്നവരുടെ പരിസ്ഥിതിചിന്ത എന്നും ഭരണപ്രത്യയശാസ്ത്രത്തിൻെറ സൃഷ്ടിയും സേവകനുമാകുന്നതിൻെറ ഉദാഹരണമാണ് ഈ പുരാവൃത്തം യഥാർഥത്തിൽ നൽകുന്നത്.

*5.8.1993* *കെ. മുരളീധരൻ*

## *കൃഷിഗീത* തികച്ചും കേരളീയമോ?

കൈയെഴുത്തായി, തലമുറയിൽനിന്ന് തലമുറയിലേക്ക് കൈമാറ്റപ്പെട്ടിരുന്ന *കേരളകൽപത്തെ*പ്പറ്റി ഈഴവരുടേയും നായൻമാരുടേയും മോണോഗ്രാഫുകൾ തയ്യാറാക്കിയിട്ടുള്ള ഫൗസെറ്റ് രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് ഒരു സംസ്കൃതകൃതിയുടെ തർജമയാണെന്ന് അദ്ദേഹം പറയുന്നു. കേരളത്തെ കോളനീകരിച്ച, ആര്യബ്രാഹ്മണരുടെ പ്രയോജനത്തിനുവേണ്ടി സാക്ഷാൽ പരശുരാമൻതന്നെയാണ് ഇത് എഴുതിയതെന്നും. ഈ കൃതി കേരളത്തിലെ വടക്കൻപ്രദേശങ്ങളിലുള്ള കർഷകരുടെ കുട്ടികളെ നിലത്തെഴുത്തു ക്ളാസുകളിൽതന്നെവച്ചു പഠിപ്പിച്ചിരുന്നതായി ഫൗസെറ്റ് രേഖപ്പടുത്തുന്നു. തെക്കൻപ്രദേശങ്ങളിലാകട്ടെ ഇതിനെപ്പറ്റി വലിയ അറിവില്ലായിരുന്നു.

*കൃഷിപ്പാട്ട്* എന്ന പേരിലും മേൽകൃതി അറിയപ്പെട്ടിരുന്നു. *ധാന്യഭേദങ്ങളെപ്പറ്റിയും, വിതയ്ക്കുക, നടുക, കൃഷിചെയ്യുക എന്നിവ സംബന്ധിച്ചും പരശുരാമൻ കേരള ബ്രാഹ്മണർകു നൽകിയ ഉപദേശത്തെ കൊല്ലവർഷാരംഭത്തിൽ ഒരു നമ്പൂതിരി നാലുപാദമാക്കി ഒരു ഭാഷാഗ്രന്ഥം രചിച്ചിട്ടുണ്ട്. ആ ഭാഷാഗ്രന്ഥമാണ് പലരും ഉപയോഗിച്ചുപോരുന്ന കൃഷിപ്പാട്ട്* എന്ന് ശ്രീകണ്ഠേശ്വരം പത്മനാഭപിള്ള *ശബ്ദതാരാവലി*യിൽ രേഖപ്പെടുത്തുന്നു.

*കൃഷിഗീത*പോലുള്ള പഴയ പാട്ടുകൾ സാധാരണ ജനങ്ങളുടെയിടയിൽ പ്രചരിച്ചിരുന്ന ഭാഷയിലാണ് രചിച്ചിരുന്നതെന്നും, അവയൊക്കെ എഴുത്തച്ഛൻെറ കാലത്തിനുമുമ്പുതന്നെ പ്രചാരത്തിൽ വന്ന കിളിപ്പാട്ടുവൃത്തങ്ങളായ കേക, കാകളി, കളകാഞ്ചി തുടങ്ങിയവയെ ഉപജീവിച്ചു നാലുപാദങ്ങളായി തിരിച്ചവയാണെന്നും ഏഴാം ശതവർഷത്തിൻെറ ആരംഭത്തിലായിരിക്കണം അവയുടെ ഉദ്ഭവമെന്നും മഹാകവി ഉള്ളൂർ അഭിപ്രായപ്പെടുന്നു (സേതുബന്ധനം പാട്ട്, ശ്രീമൂലം പാട്ട്, *ശ്രീമൂലം മലയാളം സീരീസ്,* മുഖവുര). എന്നാൽ *ഗുരുദക്ഷിണ പാനകൾ* എന്ന പേരിൽ അറിയപ്പെടുന്ന കൃതികൾ പിൽക്കാലസൃഷ്ടികളാണ്. അതിൻെറ കാലം പത്താം ശതകമാണെന്ന് *സാഹിത്യ ചരിത്രം* മൂന്നാം വാല്യത്തിൽ (പു. 575) ഉള്ളൂർ പറയുന്നു. അതിനാൽ *കൃഷിഗീത* (പാന)യുടെ കാലം പത്താം ശതകമാണെന്നും വരാം. പോരെങ്കിൽ ഈഴവ മോണോഗ്രാഫിൽ ഉദ്ധരിച്ചിട്ടുള്ള ചില വരികളും *മുഹൂർത സംഗ്രഹം ഭാഷ* (153-ാം നമ്പർ പകർപ്, ഓറിയൻറൽ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറി, കേരള സർവകലാശാല) എന്ന കൃതിയിലെ കൃഷിവിധിയെപ്പറ്റിയുള്ള വരികളും തമ്മിൽ ഭാഷാപരവും പ്രമേയപരവുമായ സാജാത്യങ്ങൾ പ്രകടമായി കാണാം.

*കൃഷിപ്പാട്ട്* (കൃഷിഗീത) ഒരു ഭാഷാഗ്രന്ഥമാണെന്ന് ശ്രീകണ്ഠേശ്വരവും മറ്റുചില ഗ്രന്ഥകാരൻമാരും പറയുന്നത് അവസാനവാക്കായെടുക്കുവാൻ കഴിയില്ല. അത് ഗംഗാസമതലങ്ങളിലെ ആദിമകാർഷികപരിചയത്തിൽനിന്ന് രൂപപ്പെട്ട *ആശ്വലായന, ശാംഖായന ഗൃഹ്യസൂത്രങ്ങളുടെ* ചുവടുപിടിച്ചു രചിക്കപ്പെട്ടതാവാനേ തരമുള്ളൂ. മറ്റെല്ലാ ജീവിതമേഖലയിലെപ്പോലെയും ഭാരതീയവും കേരളീയവുമായ കാർഷികജ്ഞാനവും പരസ്പരബദ്ധവും അന്യോന്യപൂരകവുമായി വർത്തിച്ചുള്ളതുതന്നെയായിരിക്കണം. ഇതും *കൃഷിഗീത* സ്വതന്ത്ര വിവർതനമോ, തർജമയോ ആയിരിക്കാൻ വഴിയുണ്ടെന്ന നിഗമനത്തിന് ശക്തി പകരുന്നു. പരശുരാമൻ സംസ്കാരസമ്പന്നരായ ഒരു ജനവിഭാഗത്തിൻെറ നേതൃത്വം ഏറ്റെടുത്ത് ഗുജറാത്ത് മുതലായ തീരപ്രദേശങ്ങൾ വഴി ഇവിടെയെത്തിയ ചരിത്രപുരുഷനാണെന്ന് ഒരു വിഭാഗം ചരിത്രഗവേഷകർക്ക് അഭിപ്രായമുണ്ട് എന്നത് ശ്രദ്ധേയമാണ്. പരശുരാമൻ സംസ്കൃതത്തിലെഴുതിയ ഒരു കൃതിയാണ് *കേരളകൽപമെന്നുള്ള* ഐതിഹ്യം ശരിയാണെങ്കിൽ, അത് ഗൃഹ്യസൂത്രകാരൻമാരായ ആശ്വലായനൻ മുതലായവരുടെ മാർഗനിർദേശവിധികളുടെ ചുവടുപിടിച്ചു രചിക്കപ്പെട്ടതായിരിക്കണമല്ലോ? പോരെങ്കിൽ ഭാരതീയരുടെ ഗൃഹ്യകർമങ്ങളെപ്പറ്റി വിവരിച്ചിട്ടുള്ള മറ്റു സൂത്രഗ്രന്ഥങ്ങൾ അടിസ്ഥാനപരമായി ഒരേ മൂല്യസംഹിതയുടെ ഭിന്നമുഖങ്ങളെയാണ് വരച്ചുകാട്ടുന്നത്. *മുഹൂർത സംഗ്രഹം ഭാഷയിൽ* വിവാഹ, നിഷേക, പുംസവന, സീമന്താദി വിധികളെപ്പറ്റി പറയുന്നിടത്ത് കൃഷിവിധിയെപ്പറ്റി വിവരിക്കുന്നത് ഇതിനൊരുദാഹരണമാണ്.

*കോലം വിഷ്ടി പശുക്കളും കഴുതയും*
*കീടഞ്ച നാൽക്കാലിയും*
*പാമ്പും പുള്ളഥ കന്നി*
*കീടധനുവുമേഷഞ്ച പന്തന്തഥാ*
*രിക്താ നാലിലഥേന്ദു(ൽക്ഷവേശൻ)*
*പത്തിലിനനും മന്ദാരവാരം കൃഷൗ*
*ബാലാബ്ജശ്ച നിശാപരാഹ്ണ*
*മുദിതാസ്സദ്ഭിസ്ത്വമീ വർജിതാഃ*
*പറ്റു ഭാനുദിനോദയം മൃഗപതി*
*വ്യാഘ്രം തഥാ ചാനയും*
*പറ്റും വീണ കുളീരമത്രയിടവം*
*നക്രഞ്ച മീനം പുനഃ*
*പറ്റും രോഹിണി പൂയമത്തമനിഴം*
*മൂലഞ്ചയുത്രങ്ങളും,*
*പറ്റും ചോതി മഘാർദ്രകൃഷ്ണ*
*പുണർതം വഹ്ന്യന്ത്യശൂർപം കൃഷൗ*
*കന്നിവൃശ്ചിക മേഷഞ്ച വില്ലുമശ്വതി*
*ചിത്രയും*
*ഇവയാറുംവിശേഷിച്ചു വനച്ഛേദേ ന*
*ശോഭനം*
*കേന്ദ്രത്തിൽ വ്യാഴം ജലവൃദ്ധി കൂടി*
*ഫലങ്ങൾ വൈക്കൂർധമുഖേ(ഖി)*
*ച രാശൗ*
*വാഴയ്ക്കു തന്നെ പൊഴുതത്ര കൊള്ളാം*
*മേഷാളി തൗലീ കളകത്ര നിത്യം*
*(അധോമുഖം നൻറു കിഴങ്ങുകൾക്കു)*
*കിഴങ്ങിന്നധോമുഖി പറ്റുമെൻറും*
*(ചേനയ്ക്കു തിയ്യങ് മുഖരാശി)*
*ചേനയ്ക്കഥോ തിര്യങ്മുഖീ ച പറ്റും*
*ചേമ്പിന്നു രണ്ടും ശുഭമത്ര നിത്യം*
*കൂർകയ്ക്കുമീവണ്ണമെ കൊണ്ടു*
*കൊള്ളാം.*
*പയറും വരകെള്ള വെള്ളരി മുതിര*
*കൂർക വഴുതിനയും തിന തെങ്ങും*
*കമുകും മുളകുമുഴുന്നും പിലാവു*
*കക്കരിയും ദിനകര ദിവസേ വർജ്യതേ*
*സന്ഭിഃ*
*ഞാറാഴ്ച പറ്റാ പയറാദി വാപെ*
*ചേനയ്ക്കു ചേമ്പിന്നപി ചൊവ്വ പറ്റാ*
*(പറ്റാത്ര ശന്യാഴ്ച കിഴങ്ങിനെൻറു)*
*കിഴങ്ങിന്നു പറ്റാ ശനിയാഴ്ചയെൻറും*
*വെള്ളാഴ്ച പറ്റാ ചിലരെള്ളിൽ നിത്യം*
*ചൊവ്വാഴ്ച പറ്റാ വരകിന്നു നിത്യം*
*ഫലങ്ങൾ വപ്പാനതിവർജനീയം*
*എള്ളിന്നു കാനാളിഹ നിർതൽ വേണം*
*ബുധൻെറ വാരം ശനിയാഴ്ച പറ്റും*

കരണം (ച) വേലിയേറ്റം ച പ്രധാനം
കൃഷി കർമസു
പന്ത്രണ്ടിലാറിലും ചന്ദ്രൻ മധ്യമം
കേട്ടയും തഥാ
ആദിത്യൻ ചെല്ലിൻറ രാശി ബുധൈ
സ്തിര്യങ്മുഖീ(ഖഃ) സ്മൃതാ(ത്ഭ)
പോയതൂർധ്വമുഖീ(ഖോ) രാശി നിൻറ
രാശിരധോ മുഖീ(ഖഃ)
രാഹുഭാലഞ്ചു നാൾ കീഴുകൊള്ളൊല്ലാ
മേലുമാറു നാൾ
ധാന്യമാന്യപടുന്നാളും കൊള്ളൊല്ലാ
ബീജകർമണി
സൂര്യാൽപരം തനുസ്ഥാനം ദാനം
വാദ്യം മയാ ക്ഷയാ
രുദ്രം ഗോത്രം വരം ജാരം ക്രമാൽ
കളകലാംഗലേ
ഏവം കൃഷിവിധിഃ

(ഭാഷാ ത്രൈമാസികം, പുസ്തകം 8, ലക്കം 3-4, സെപ്തംബർ-ഡിസംബർ 1958, കേരളസർവകലാശാല, ഓറിയൻറൽ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറി, തിരുവനന്തപുരം, പു. 15-16)

7.8.1993 **അടൂർ രാമചന്ദ്രൻ നായർ**

## *കൃഷിഗീത :*
## ശുഷ്കമായ പാഠവും തെറ്റായ നിഗമനവും

**കേ***രളപഠനങ്ങളു*ടെ ഒന്നാം ലക്കത്തിൽ പ്രസിദ്ധീകരിച്ചിരുന്ന *കൃഷിഗീത*യുടെ പാഠത്തേയും (ട്രാവൻകൂർ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറി ആദർശഗ്രന്ഥം നമ്പർ 18996) പഠനത്തേയും കുറിച്ച് ചിലവസ്തുതകൾ സൂചിപ്പിക്കാനാണ് ഈ കുറിപ്പ്.

1. ഇപ്പോൾ പ്രചാരത്തിലുള്ള വയിൽ താരതമ്യേന ശുഷ്കമായ ഒരു പാഠമാണ് *കേരളപഠനങ്ങളി*ൽ പ്രസിദ്ധീകരിച്ചിട്ടുള്ളത് എന്നുതോന്നുന്നു. മദിരാശിയിലെ *ബുള്ളറ്റിൻ ഒഫ് ദി ഗവേർമേണ്ടു് ഓറിയൻറൽ മാനുസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ* 1950-51-ൽ ഖണ്ഡശഃയായി പ്രസിദ്ധീകരിച്ച പാഠവുമായി ഇതിനെ താരതമ്യം ചെയ്യുമ്പോൾ താഴെ പ്പറയുന്ന വസ്തുതകൾ വെളിവാകുന്നു.

ക. ഒന്നാം പാദത്തിൽ നെല്ല്, എള്ള്, പയറ്, തുവര, കടുക്, ചോളം, ജീരകം, ഉലുവ, ചാമ, അമരയ്ക്ക, പരുത്തി, കടല, ചേന, കിഴങ്ങ്, ചേമ്പ്, കൂർക, ഇഞ്ചി, വാഴ, കുമ്പളം, വെള്ളരിക്ക, കൈപ്പയ്ക്ക, പടവലങ്ങ, കോവയ്ക്ക, നാരങ്ങ, മുളക്, ,തേങ്ങ, വഴുതിനങ്ങ, കരിമ്പ്, വെറ്റില, അടയ്ക്ക തുടങ്ങിയവയുടെ വിവിധയിനം വിത്തുകളെപ്പറ്റി പ്രസ്താവിക്കുന്ന ഭാഗം (400-ഓളം വരികൾ) ഇതിലില്ല. പകരം രണ്ടാം പാദത്തിലെ കൃഷികർമങ്ങളെപ്പറ്റി പറയുന്ന ഭാഗമാണ് ഇതിൽ ഒന്നാം പാദമായി ചേർതിരിക്കുന്നത്.

ഖ. രണ്ടാം പാദത്തിൽ മഴ ക്രമീകരിച്ചുകിട്ടുന്നതിനുവേണ്ടി ചേര, ചോള, പാണ്ഡ്യ രാജാക്കൻമാർ ദേവേന്ദ്രനെ തപസ്സുചെയ്തുവെന്ന സാമാന്യം ദീർഘമായ ഐതിഹ്യസൂചനയുള്ള ഭാഗവും (250-ഓളം വരികൾ) *കേരളപഠനങ്ങളി*ലെ പാഠത്തിൽ കാണുന്നില്ല. മാത്രമല്ല, രണ്ടാം പാദമായി കൊടുത്തിട്ടുള്ളത് 1950-51-ൽ പ്രസിദ്ധീകരിച്ച പാഠത്തിലെ മൂന്നാം പാദത്തിലെ ചില വരികളാണ്.

ഗ. മൂന്നാം പാദത്തിലും അവിടവിടെയായി ഒട്ടേറെ വരികൾ വിട്ടുപോയതായി കാണുന്നു.

ഘ. നാലാം പാദത്തിലും അവസാനഭാഗത്ത് ചില വരികൾ വിട്ടുപോയി

ട്ടുണ്ട്. എല്ലാ പാഠങ്ങളിലേയും അവശേഷിക്കുന്ന വരികളും ഞാൻ പരാമർശിക്കുന്ന പാഠത്തിലെ വരികളും തമ്മിൽ കാര്യമായ വ്യത്യാസമൊന്നുമില്ലതാനും.

2. പഠനത്തെക്കുറിച്ച് : ഞാൻ മനസ്സിലാക്കിയിടത്തോളം കാർഷികസാങ്കേതിക വിദ്യയെക്കുറിച്ചല്ലാതെ ഉൽപാദനബന്ധങ്ങളെക്കുറിച്ചറിയാൻകഴിയുന്ന നേരിട്ടുള്ള പരാമർശങ്ങളൊന്നും *കൃഷിഗീതയിലില്ല*. എന്നാൽ എം. ഗംഗാധരൻ

*കാരോലത്തുമ്പും കാനലിലെഞാറും*
*കരിഞ്ചാഴികൾതങ്ങളുടെ കേടും*
*കളകളും വരിവിലക്കും ഭൂവി*
*ആറല്ലോ കൃഷിശത്രുക്കളാകുന്നു*

എന്നഭാഗം ഉദ്ധരിച്ച് *വരി* എന്നാൽ അധികാരികളുടെ പിരിവുകളാണെന്നും *വിലക്കെന്നാൽ* മേലാളരുടെ വിലക്കുകളാണെന്നും വ്യാഖ്യാനിച്ച് *കൃഷിഗീതയുടെ* ഉദ്ഭവം കാണക്കുടിയാൻവിഭാഗത്തിൽനിന്നാണെന്ന് പ്രസ്താവിക്കുന്നു. മദിരാശി ഓറിയൻറൽ മാനുസ്ക്രിപ്റ്റ്സുകാരുടെ പാഠത്തിൽ കാണുന്നത് *കളകളും വരിവേലക്കുള്ളവ* എന്നാണ്. *വരി* എന്ന പദത്തിന് നികുതി എന്നർഥമുണ്ടെങ്കിലും ഇവിടെ പരാമർശിതമായിരിക്കുന്നത് പാടത്തു തനിയേ മുളച്ചുവരുന്ന വരിനെല്ലിൻെറ (ഒരുതരം കള) കാര്യമാണ്. ഇതിനുള്ള തെളിവുകൾ *കേരളപഠനങ്ങളിൽ* കൊടുത്തിട്ടുള്ള പാഠത്തിൽതന്നെ വേണ്ടുവോളമുണ്ട് :

ക. *വരിയും കളയും വിരിപ്പോടുട-*
*നരികേ മുളയ്ക്കുന്നു വിതയ്ക്കുമ്പോൾ*
ഖ. *വരിനട്ടാലുമുണ്ട് വിരിപ്പിങ്കൽ*
*പിരിയാതെചിലേടത്തു വിസ്മയം*
ഗ. *പുതുമാരിയും ബീജവും കൂടുമ്പോൾ*
*എതിർക്കുന്നു വരിയും കളകളും*

തുടങ്ങിയവ.

അതുപോലെ, *വിലക്കല്ല*, *വേല* (ഒഴുക്ക്, വെള്ളപ്പൊക്കം) ആണ് ആറാമത്തെ ശത്രുവെന്നുതോന്നുന്നു. ഈ സാഹചര്യത്തിൽ *കൃഷിഗീതയുടെ* ഉറവിടം കാണക്കുടിയാൻ വിഭാഗത്തിൽനിന്നാണെന്നും മറ്റും തിടുക്കപ്പെട്ട് അഭ്യൂഹിക്കുന്നത് ബുദ്ധിയാവുമോ?

*3.8.1993* **ടി.ടി. ശ്രീകുമാർ**

## കടപ്പാട്

ആർ. നന്ദകുമാറിൻെറ ലേഖനം ശാന്തിനികേതൻ കലാഭവൻ പ്രസിദ്ധീകരണമായ *നന്ദൻ : ആൻ ആന്വൽ ജേണൽ ഓഫ് ആർട് ആൻഡ് എയ്സ്തെറ്റിക്സ്,* പുസ്തകം 12, 1992 ൽ നിന്ന്.

കെ.കെ. ജോർജിൻെറ ലേഖനം തിരുവനന്തപുരത്തെ സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസ് 1993 ൽ പ്രസിദ്ധീകരിച്ച *ലിമിറ്റ്സ് ടു കേരളാ മോഡൽ ഓഫ് ഡവലപ്മെൻറ്* എന്ന പുസ്തകത്തെ ആധാരമാക്കി ഗ്രന്ഥകാരൻതന്നെ തയ്യാറാക്കിയത്.

## രചയിതാക്കളുടെ മേൽവിലാസം


സി. രാഘവൻ, 'ത്രിവേണി', പുലിക്കുന്ന്, കാസറഗോഡ് 671 121.

എം. സെബാസ്റ്റ്യൻ, ഇരിഞ്ചയം (പോസ്റ്റ് ), നെടുമങ്ങാട്, തിരുവനന്തപുരം 695 561.

എം.ജി.എസ്. നാരായണൻ, എം-6/7 'മൈത്രി', മലാപ്പറമ്പ് ഹൗസിങ്ങ് കോളനി
മലാപ്പറമ്പ് (പോസ്റ്റ് ), കോഴിക്കോട് 673 009.

എം.ആർ. രാഘവവാരിയർ, ചരിത്രവിഭാഗം, കോഴിക്കോട് സർവകലാശാല (പോസ്റ്റ്),
മലപ്പുറം 673 635.

രാജൻഗുരുക്കൾ, സ്കൂൾ ഓഫ് സോഷ്യൽസയൻസസ്, പുല്ലരിക്കുന്ന്,
മറിയാതുരുത്ത് (പോസ്റ്റ് ), കോട്ടയം 686 027.

ടി.ടി. ശ്രീകുമാർ, സെൻറർ ഫോർ ഡവലപ്മെൻറ് സ്റ്റഡീസ്, പ്രശാന്തനഗർ,
മെഡിക്കൽ കോളേജ് (പോസ്റ്റ് ), തിരുവനന്തപുരം 695 011.

ആർ. നന്ദകുമാർ, ഇൻഡ്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡി, സിംല 171005.

ലാറി ബേക്കർ, ദി ഹാംലറ്റ്, നാലാഞ്ചിറ (പോസ്റ്റ്), തിരുവനന്തപുരം.

ഡി. അലക്സാണ്ടർ, ആശാരിവെളി, പറവൂർ, പുന്നപ്ര (പോസ്റ്റ് ), ആലപ്പുഴ 688 004.

കെ. ശാരദാമണി, ഇൻസ്റ്റിട്യൂട്ട് ഓഫ് മാനേജ്മെൻറ് ഇൻ ഗവൺമെൻറ്,
വികാസ് ഭവൻ (പോസ്റ്റ്), തിരുവനന്തപുരം 695 033.

കെ.കെ.ജോർജ്, സ്കൂൾ ഓഫ് മാനേജ്മെൻറ് സ്റ്റഡീസ്,
കൊച്ചി ശാസ്ത്ര-സാങ്കേതിക സർവകലാശാല, കൊച്ചി 682 022.

ഷാജി കെ. ഫ്രാൻസിസ്, സാമ്പത്തികശാസ്ത്രവിഭാഗം,
കേരള ഫോറസ്റ്റ് റിസർച് ഇൻസ്റ്റിട്യൂട്ട്, പീച്ചി, തൃശൂർ 680 653.

ദേവിക ജെ., സ്കൂൾ ഓഫ് സോഷ്യൽസയൻസസ്, പുല്ലരിക്കുന്ന്,
മറിയാതുരുത്ത് (പോസ്റ്റ് ), കോട്ടയം 686 027.

ടി.എൻ.എൻ.ഭട്ടതിരിപ്പാട്, രാജീവ്ഗാന്ധി ടെക്നോളജിക്കൽ മിഷൻ ഫോർ
ഡ്രിങ്കിങ് വാട്ടർ (കെ.ഡബ്ല്യു. എ.), ടൗൺ ബസ്സ്റ്റാൻണ്ടിനടുത്ത്, പാലക്കാട്.

കെ.മുരളീധരൻ, വടയമ്പാടി (പോസ്റ്റ് ), പുത്തൻകുരിശ് (വഴി), എറണാകുളം.

# SUBSCRIPTION FORM

*To*

The Circulation Manager
**Chithira Printers & Publishers**
39/3006, Manikkath Road
Ernakulam, Kochi 682 016

*From*
Name : ..................................................
Addres : ..................................................
..................................................
..................................................
PIN ..............................................

Please send me **KERALA PADANANGAL/SAMAKALEENA KAVITA** by post for 1 (One) year. Subscription Fee of Rs...................... is sent by Cash/Cheque/Draft/Money Order No.................................................. dated....................

Please send me **KERALA PADANANGAL** Issue.............. onwards and **SAMAKALEENA KAVITA** Issue.............. onwards.

Place :

Date :

*Signature*

---

*Please send Cheque, Draft or Money Order in the name of*
***"Chithira Printers & Publishers".***
*Please add Rs.8/- to outstation cheques for collection charges.*

---

**Subscription Rates**

| | India | Abroad |
|---|---|---|
| 1. KERALA PADANANGAL | Rs.50.00 | US$ 15.00 |
| 2. SAMAKALEENA KAVITA | Rs.50.00 | US$ 15.00 |
| 3. KERALA PADANANGAL & SAMAKALEENA KAVITA | Rs.90.00 | US$ 25.00 |

Subscription No. /

| | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
|---|---|---|---|---|---|---|---|---|
| **KERALA PADANANGAL** | | | | | | | | |
| **SAMAKALEENA KAVITA** | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| | | | | | | | | |

# വരിസംഖ്യാ ഫോറം

സർകുലേഷൻ മാനേജർ
**ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സ്**
39/3006, മാണിക്കത്ത് റോഡ്
എറണാകുളം
കൊച്ചി 682 016

പേര് : ...........................................................................
വിലാസം : ...........................................................................
...........................................................................
...........................................................................
പിൻ ...........................................................................

**കേരളപഠനങ്ങൾ/സമകാലീന കവിത** ഒരു വർഷത്തേക്ക് തപാലിൽ അയച്ചുതരുവാൻ അപേക്ഷിക്കുന്നു. വരിസംഖ്യയായ രൂപ .............................. പണമായി/ .......................... തീയതിയിലെ ചെക്ക് / ഡ്രാഫ്റ്റ് /മണിയോർഡർ നമ്പർ .................................................. ആയി അയക്കുന്നു.

**കേരളപഠനങ്ങൾ** ............... ലക്കം മുതലും **സമകാലീന കവിത** ................ ലക്കം മുതലും അയക്കുക.

സ്ഥലം :
തീയതി :

ഒപ്പ്

ചെക്ക് /ഡ്രാഫ്റ്റ് /മണിയോർഡർ **ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സിൻെറ** പേരിൽ അയക്കുക.

ചെക്കയക്കുകയാണെങ്കിൽ കളക്ഷൻ ചാർജിന് 8 രൂപ കൂടുതൽ ചേർകുക

## വരിസംഖ്യാ നിരക്കുകൾ

| | *ഇന്ത്യയിൽ* | *പുറമെ* |
|---|---|---|
| 1. കേരളപഠനങ്ങൾ | രൂപ 50.00 | US$ 15.00 |
| 2. സമകാലീന കവിത | രൂപ 50.00 | US$ 15.00 |
| 3. കേരളപഠനങ്ങളും സമകാലീന കവിതയും | രൂപ 90.00 | US$ 25.00 |

**വരിസംഖ്യാ നമ്പർ** /

| | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
|---|---|---|---|---|---|---|---|---|
| **കേരളപഠനങ്ങൾ** | | | | | | | | |
| | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| **സമകാലീന കവിത** | | | | | | | | |

# കേരളപഠനങ്ങൾ

*ലേഖനങ്ങളും വരിസംഖ്യയും പരസ്യങ്ങളും*
**ചിത്തിര പ്രിൻേറഴ്സ് & പബ്ളിഷേഴ്സ്**
39/3006, മാണിക്കത്ത് റോഡ്, കൊച്ചി 682 016

*വാർഷിക വരിസംഖ്യാ നിരക്കുകൾ*

| | | | പുറമേ |
|---|---|---|---|
| 1. | കേരളപഠനങ്ങൾ | 50 രൂപ | 15 ഡോളർ |
| 2. | സമകാലീന കവിത | 50 രൂപ | 15 ഡോളർ |
| 3. | കേരളപഠനങ്ങളും സമകാലീന കവിതയും | 90 രൂപ | 25 ഡോളർ |

വരിക്കാർക്ക് ഇൻഡ്യയിൽ ബുക്പോസ്റ്റായും പുറമേ
എയർമെയിലായും ത്രൈമാസികങ്ങൾ അയയ്ക്കുന്നതാണ്

*എഴുത്തുകാരുടെ ശ്രദ്ധയ്ക്ക്*

ലേഖനങ്ങളും കവിതകളും
അയയ്ക്കുമ്പോൾ അതിൻെറകൂടെ
പിൻകോഡ്സഹിതം ശരിയായ
വിലാസം എഴുതുവാൻ
മറക്കാതിരിക്കുക.

*വരിക്കാരുടെ ശ്രദ്ധയ്ക്ക്*

വരിസംഖ്യ അയയ്ക്കുമ്പോഴും
പിന്നീടുള്ള കത്തിടപാടിലും
പിൻകോഡ്സഹിതം ശരിയായ
വിലാസം എഴുതുവാൻ
മറക്കാതിരിക്കുക.



*ചിത്തിര പ്രിൻേറഴ്സ് & പബ്ളിഷേഴ്സ്*
39/3006, മാണിക്കത്ത് റോഡ്, കൊച്ചി 682 016 ഫോൺ 364005